**കാലാനുക്രമ ഭാരതസഭാചരിത്രം – ശീർഷകങ്ങൾ മാത്രം**
ഓർത്തഡോക്സ് സുറിയാനി, ലത്തീൻ, സീറോ മലബാർ, തൊഴിയൂർ, കൽദായ, മാർത്തോമ്മാ, സീറോ മലങ്കര സി. എസ്. ഐ. സഭകളുടെ ചരിത്രം
(ചരിത്രഫലകങ്ങൾ എന്ന ശീർഷകത്തിൽ മലങ്കരസഭ മാസിക 5-2-83 മുതൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചത് പരിഷ്കരിച്ചത്)
സുറിയാനക്കണക്ക് ഇംഗ്ലീഷ് തീയതിയാക്കുവാൻ 1583-1700 കാലത്ത് പത്തും, 1700-1800 കാലത്ത് 11 ഉം, 1800-1900 കാലത്ത് 12 ഉം, 1900-2000 കാലത്ത് 13 ഉം കൂട്ടണം.

ജനുവരി -മകരം, ഫെബ്രുവരി -കുംഭം, മാർച്ച് -മീനം, ഏപ്രിൽ -മേടം, മെയ് -ഇടവം, ജൂൺ -മിഥുനം, ജൂലൈ -കർക്കടകം, ആഗസ്റ്റ് -ചിങ്ങം, സെപ്റ്റമ്പർ -കന്നി, ഒക്ടോബർ -തുലാം, നവമ്പർ -വൃശ്ചികം, ഡിസമ്പർ -ധനു

കൊല്ലവർഷം ഇംഗ്ലീഷ് തീയതിയാക്കുവാൻ ചിങ്ങം 16 മുതൽ ധനു 15 വരെ 824 ഉം, ധനു 16 മുതൽ ചിങ്ങം 15 വരെ 825 ഉം കൂട്ടണം.

ചുരുക്കെഴുത്തുകൾ
നിഗ്രവ- നിരണം ഗ്രന്ഥവരി
പാലപ്പിള്ളി-
EMP- ഇ.എം. പീലിപ്പോസ്
ചീരൻ
ജോർജ്ജ് കാക്കനാടൻ, മലങ്കരയിലെ മാതൃസഭ, 1946 ഭാരതി പ്രസ്, തിരുവനന്തപുരം.
കുറുപ്പമ്പടിപ്പള്ളി ചരിത്രം.
വറുഗീസ് അങ്കമാലി, ജോമോൻ തച്ചിൽ, അങ്കമാലിരേഖകൾ. മെറിറ്റ് ബുക്സ്, എറണാകുളം 2002.
ചരിത്രം - ശീർഷകങ്ങൾ (മലങ്കരസഭാ ചരിത്ര ഫലകങ്ങൾ, വറുഗീസ് ജോൺ തോട്ടപ്പുഴ)

52 മാർ തോമ്മാശ്ലീഹാ കൊടുങ്ങല്ലൂരിൽ.
68 യഹൂദന്മാർ കേരളത്തിൽ കുടിയേറുന്നു.
72 മാർതോമാശ്ലീഹായുടെ രക്തസാക്ഷിമരണം.
165 (394) മാർതോമാശ്ലീഹായുടെ തിരുശേഷിപ്പുകൾ ഉറഹായിലേയ്ക്ക്. (385 ഡോ.നീൽ )
170 മാണിക്കവാചകർ ചോഴദേശത്തുനിന്നു വന്നു. ക്രിസ്തീയവിശ്വാസികളെ ഹിന്ദുമതത്തിലേക്ക് ആകർഷിച്ച് ഭസ്മം ധരിപ്പിച്ചു മതപരിവർത്തനം ചെയ്തു. (ഇവരാണ് മണിഗ്രാമക്കാർ) ഭസ്മം ധരിക്കാൻ വിസമ്മതിച്ചവരെ 'ധരിയായ്ക്കൾ' എന്നു വിളിച്ചു. മാണിക്കവാശകരുടെ കൂട്ടരെ നേരിടുവാൻ അലക്സന്ത്രിയൻ സഭയിൽ നിന്നു പണ്ഡിതരെ വരുത്തുവാൻ ശ്രമിച്ചു. (മലങ്കരയിലെ മാതൃസഭ, ജോർജ്ജ് കാക്കനാടൻ, ഭാരത് പ്രസ്, തിരുവനന്തപുരം 1946 പേ.5)
189/190 പന്തേനൂസ് അലക്സന്ത്രിയൻ സഭയിൽ നിന്നും കേരളത്തിൽ. മാണിക്കവാശകരോട് ചേർന്നവരെ നേരിട്ടു. (തിരികെപ്പോകുമ്പോൾ ഇവിടെ പ്രചാരത്തിലിരുന്ന എബ്രായഭാഷയിലെ സുവിശേഷത്തിന്റെ പ്രതി കൊണ്ടുപോയി)
230 വീരരാഘവ ചക്രവർത്തി മാകോതെയർ പട്ടണത്ത് ഇരവികോർത്തനായ ചേരമാൻ ലോകപ്പെരുഞ്ചെട്ടിക്ക് 18 ഇനം പദവികൾ (വീരരാഘവപ്പട്ടയം/ ഇരവികൊർത്തൻ ചെപ്പേട്) നല്കുന്നു. (680/775/1225/1320)
231 യെരുശലേം സുന്നഹദോസ്. കിഴക്കിന് വലിയ മെത്രാപ്പോലീത്ത /കാതോലിക്കാ വാഴിക്കപ്പെടുന്നു.
295 ബെസ്രായിലെ ദാവീദ് മെത്രാൻ കേരളത്തിൽ. (295-300 ശഹലൂപ്പ, പാപ്പ എന്നീ പേർഷ്യൻ സഭാദ്ധ്യക്ഷന്മാരുടെ കാലം)
313 മിലാൻ പ്രഖ്യാപനം. റോമായിലെ കുസ്തന്തീനോസ് ചക്രവർത്തി ക്രിസ്ത്യാനികളോട് അനുഭാവം കാണിക്കുന്നു.
325 നിഖ്യായിൽ സഭാസുന്നഹദോസ്. പേർഷ്യയുടെയും വലിയ ഇൻഡ്യയുടെയും മാർ യൂഹാനോൻ

സംബന്ധിക്കുന്നു.
345 തൊമ്മൻ കീനാൻ പേർഷ്യൻ ക്രൈസ്തവരോടൊപ്പം കൊടുങ്ങല്ലൂരിൽ കുടിയേറുന്നു. ചേരമാൻ പെരുമാൾ ചെപ്പേട്ട മൂലം അവർക്ക് അവകാശങ്ങളും പദവികളും നല്കുന്നു. (വന്നത് 4-ാം നൂറ്റാണ്ടിനും 9-ാം നൂറ്റാണ്ടിനും ഇടയ്ക്ക് ഇറാക്കിന്റെ തലസ്ഥാനമായ ബാഗ്ദാദിന്റെ 22 കി.മീ. തെക്ക് തെക്കൻ മെസപ്പൊട്ടേമിയായിലെ കീനായി എന്ന നഗരത്തിൽ നിന്നെന്ന് വറുഗീസ് അങ്കമാലി, ജോമോൻ തച്ചിൽ, അങ്കമാലിരേഖകൾ. മെറിറ്റ് ബുക്സ്, എറണാകുളം 2002. പേ. 22.) 345 കുംഭം 29 ശനിയാഴ്ച നല്കിയ 72 പദവികൾ അവകാശങ്ങളും അനുവദിച്ച ചെപ്പേട്ട് മാർ യാക്കോബ് പോർട്ടുഗീസുകാർക്കു കൈമാറി. പിന്നീട് നഷ്ടമായി. തൊമ്മൻ കീനാന്റെ സംഘത്തിൽ മാർ യൗസേഫ് എന്ന മെത്രാൻ (ഉറഹാ) ഉണ്ടായിരുന്നതായി ഐതിഹ്യം.
345 മാലദ്വീപിൽ നിന്നും സന്യാസി തെയോഫിലോസ് മെത്രാൻ ഇൻഡ്യയിൽ. (തിസരാങ്ങ് പേ.7) 354/356?
381 കുസ്തന്തീനോസ് പോലീസിൽ സഭാസുന്നഹദോസ്.
421/424 സെലൂക്യാ ടെസിഫോൺ വലിയ മെത്രാപ്പോലീത്ത, കാതോലിക്ക എന്ന സ്ഥാനനാമം സ്വീകരിക്കുന്നു.
421 മാർക്കബ്ദ സുന്നഹദോസ്. സെലൂക്യാ സഭ സ്വാതന്ത്ര്യം പ്രഖ്യാപിക്കുന്നു.
421/425 ദാനിയേൽ എന്ന ഇൻഡ്യൻ ? വൈദികന്റെ സഹായത്തോടെ മാർ കോമായി റോമാ ലേഖനം സുറിയാനിയിലേക്കു പരിഭാഷപ്പെടുത്തി. (പ്ലാസിഡ്)
430 കളിൽ ഈശോദാദ് രചിച്ച റോമാ ലേഖനവ്യാഖ്യാനത്തിൽ ഇന്ത്യൻ പുരോഹിതനായ ദാനിയേലിന്റെ സഹായത്തോടെ മാർ കോമായി ഗ്രീക്കിൽ നിന്ന് സുറിയാനിയിലേക്കു വിവർത്തനം ചെയ്തു എന്നു രേഖ. 470 കളിൽ റിവാർഡഷ്യറിലെ ബിഷപ്പ് മാനായുടെ രചനകളും ഗ്രീക്കിൽ നിന്നു സുറിയാനിയിലാക്കിയ ഗ്രന്ഥങ്ങളും ഇന്ത്യയിലേക്ക് അയച്ചിരുന്നു. മിങ്ഗാന.
431 എഫേസൂസിൽ സഭാസുന്നഹദോസ്. നെസ്തോറിന്റെ വിശ്വാസപാഠങ്ങൾ തിരസ്കരിക്കപ്പെടുന്നു.
451 കൽക്കിദൂനായിൽ സഭാസുന്നഹദോസ്.
498 ബാബായി കാതോലിക്ക 'കിഴക്കിന്റെ കാതോലിക്ക' ('ബാബിലോൺ പാത്രിയർക്കീസ്') എന്ന പദവി പ്രഖ്യാപിക്കുന്നു.
520-25/ 535 കോസ്മോസ് ഇൻഡിക്കോ പ്ലൂസ്റ്റസ് ഇന്ത്യയിൽ. കുരുമുളകു വിളയുന്ന മാലെയിൽ സഭയുണ്ട്; കല്യാനയിൽ പേർഷ്യയിൽ നിന്നു വാഴിക്കപ്പെടുന്ന മെത്രാന്റെ കീഴിൽ സഭയുണ്ട്; ഇങ്ങനെ സാക്ഷ്യമുള്ള പുസ്തകം 572 ൽ .
590 ഫ്രാങ്ക് സന്യാസി തിയഡോർ മൈലാപ്പൂരിൽ.
622 മുഹമ്മദുമതത്തിന്റെ ആരംഭം.
629 മാർ മാറുത്ത തീഗ്രീസിൽ മഫ്രിയാന എന്ന പേരിൽ സ്ഥാനമേല്ക്കുന്നു. അന്ത്യോഖ്യ പാത്രിയർക്കീസ് അത്താനാസ്യോസ് ഗമാലോ വാഴിച്ചു. പേർഷ്യയിലെ ഈശോയാബ് 2 കാതോലിക്കായുടെ കാലം. (626-644) ഈശോയാബ് 2 ഇൻഡ്യയ്ക്ക് മെത്രാപ്പോലീത്തായെയും പല എപ്പിസ്കോപ്പാമാരെയും നല്കി.
630 സഞ്ചാരിയായ ഹ്യൂയൻ സാങ്ങ് കേരളത്തിൽ.
644 ഇസ്ലാം (മുഹമ്മദു) മതം കേരളത്തിൽ.
650 ഇൻഡ്യയ്ക്ക് വേണ്ട സേവനം നൽകാഞ്ഞതിന് പേർഷ്യയിലെ ഈശോയാബ് 3 കാതോലിക്ക റിവാർഡഷീർ മെത്രാൻ സൈമണെ ശാസിച്ചു.
671 ന് ശേഷം മരിച്ച കുലശേഖര പെരുമാളിനു ശേഷം പുത്രൻ ചന്ദ്രവർമ്മൻ ഭരണത്തിൽ. ഇദ്ദേഹമാണ് പള്ളിബാണപ്പെരുമാൾ അഥവാ ഭൂതപ്പെരുമാൾ എന്ന ഭൂതരായർ. ഇദ്ദേഹത്തിന്റെ മന്ത്രിയായിരുന്നു ക്നായിത്തൊമ്മൻ. ക്നായിത്തൊമ്മന്റെ പ്രേരണയാൽ പെരുമാൾ ക്രിസ്ത്യാനിയായി. മതപരിവർത്തനം കാരണം പൂതരായ പെരുമാൾ (പൂതർ = പൂത് എന്ന സ്ഥലത്തുനിന്നു വന്നവരുടെ മതം) കക്കാട്ടു നമ്പിടിയാൽ വധിക്കപ്പെട്ടു. ഉളിയന്നൂർ പെരുന്തച്ചൻ അക്കാലത്ത് പൊതുമരാമത്തിന്റെ ചുമതലക്കാരൻ. കേസരിയെ ഉദ്ധരിച്ച് ചീരൻ പേ. 13
695 ഒരു നാട്ടുമെത്രാനെ വാഴിച്ചുകിട്ടുവാൻ ഒരു വൈദികനെ അലക്സന്ത്രിയായിലേക്കയച്ചു. ഡോ. നീൽ.
696 അലക്സന്ത്രിയായിൽ നിന്ന് ഒരു മെത്രാൻ കേരളത്തിൽ. (ഡേയു, Land of Perumals, റവ. ഇട്ടിയേര

ഈപ്പൻ പാദ്രിയുടെ വിരുതുപ്രകരണം)
728/744 സെലൂക്കിയാ പാത്രിയർക്കീസ് സ്ലീബാസ്ക, ഭാരതസഭയെ മെത്രാപ്പോലീത്തൻ പദവിയിലേക്ക് ഉയർത്തുന്നു.
774/775 പേർഷ്യൻ കുടിയേറ്റം. തോമാ മെത്രാനും സംഘവും.
787 നിഖ്യായിൽ രണ്ടാം സുന്നഹദോസ്. കൽക്കിദോൻ ഇരുസ്വഭാവവാദം സ്വീകരിക്കാത്തവരെ യാക്കോബായക്കാർ (യാക്കോബു ബുർദ്ദാനയുടെ കക്ഷി) എന്നു വിളിച്ചു തുടങ്ങുന്നു.
780-823 പേർഷ്യയിലെ കാതോലിക്ക തീമോത്തിയോസ് 1 ഇൻഡ്യൻസഭയുടെ മേൽവിചാരത്തിൽ നിന്ന് റിവാർഡഷീർ മെത്രാൻ മാർ തീമോത്തിയോസിനെ നീക്കി സ്വയം ചുമതലയേറ്റു.
813/824 മാർ സാബോർ, മാർ ഫ്രോത്ത് എന്നീ പേർഷ്യൻ മേല്പട്ടക്കാരും സംഘവും കൊല്ലത്ത്. പേർഷ്യയിലെ തീമോത്തിയോസ് പാത്രിയർക്കീസ് (770-823) അയച്ചു. (880-ൽ എന്ന് ചെക്വിയൻ. 920 ൽ എന്ന് അസ്സേമാൻ. മാർ അവുഗീന്റെ വലിയ ദയറായിൽ നിന്ന് ഇയ്യൊബെന്ന ഒരു കച്ചവടക്കാരനോടുകൂടെ വന്നു എന്ന് പാലപ്പിള്ളി) കൽദായ പാത്രിയർക്കീസിന്റെ അടുക്കൽ ഒരു നിവേദകസംഘം പോയതിനാലാണ് ഇവരെ അയച്ചതെന്ന് കർമ്മലീത്താ മിഷനറി വിൻസൻസോ മരിയ.
825 സാബറീശോ കൊല്ലം പട്ടണം പുതുക്കിപ്പണിയുന്നു.
825 കാനാ തോമ്മാ മെത്രാൻ മലബാറിൽ.
849 സാബറീശോ പണിയിച്ച തരീസാപ്പള്ളിക്ക് മഹോദയപുരം കുലശേഖര ചക്രവർത്തി സ്ഥാണു രവിവർമ്മ പ്രത്യേക പദവിയും അവകാശങ്ങളും അനുവദിച്ച് ചെപ്പേടിൽ ശാസനം എഴുതി കൊടുക്കുന്നു.
855 സെലൂക്കിയായിലെ തേവോദോസ്യോസ് പാത്രിയർക്കീസ് (852-59) സഭാ കൂട്ടായ്മസന്ദേശവും പിരിവുകളും 6-ാം വർഷംതോറും അയച്ചാൽ മതിയെന്ന് ഭാരതസഭയ്ക്ക് സൗജന്യം അനുവദിക്കുന്നു.
883 ബ്രിട്ടണിലെ (ആംഗ്ലോ സാക്സൻ) ആൽഫ്രഡ് രാജാവ് മൈലാപ്പൂരിലെ മാർത്തോമ്മായുടെ കബറിങ്കലേയ്ക്ക് അല്പ്രെഡ ഷയാബർന്നിലെ ബിഷോപ്പ് സ്വിതെലം (സിങ്ഗ്ലേം) എന്ന പ്രതിനിധിയെ അയയ്ക്കുന്നു.
905 (കൊ.വ. 80) മാർ ദനഹ മെത്രാൻ, റാബാൻ, യൗനാൻ, മാറാവാൻ എന്നീ നാലു പേർ കേരളത്തിൽ വന്നു. നിഗ്രവ (യൗനാൻ ഉദയംപേരൂരും, റാബാൻ നിരണത്തും, ദനഹാ കൊടശെരി നാട്ടിലും, മാറാവാൻ തേവലക്കരയിലും മരണമടഞ്ഞു.)
988 (കൊ.വ.163) മാർ യോഹന്നാൻ മെത്രാൻ വന്നു. നിഗ്രവ. കൊടുങ്ങല്ലൂരിൽ 1000 വരെ ജീവിച്ചു.
1000 മഹോദയപുരത്തു വച്ച് ഭാസ്കര രവിവർമ്മ 1 യഹൂദന്മാർക്ക് (ജോസഫ് റബ്ബാന്) ചെപ്പേട്ടു നല്കുന്നു.
1002 പാലാ പള്ളി 988-ൽ വാഴ്ചയേറ്റ മാർ യോഹന്നാൻ മെത്രാൻ സ്ഥാപിക്കുന്നു.
1028- 1043 തഴക്കാട്ടു പള്ളി ശിലാശാസനം. രാജസിംഹന്റെ ഭരണകാലത്ത് (1028- 1043) ചാത്തൻ വടുകൻ, ഇരവി ചാത്തൻ എന്നീ നസ്രാണികൾക്ക് പീടിക പണിത് വ്യാപാരം നടത്തുവാൻ സംരക്ഷണം അനുവദിക്കുന്നു.
1056 (കൊ.വ. 231) മാർ യൗസേപ്പ് മെത്രാൻ വന്നു. നിഗ്രവ. 1056 മാർ തോമ്മാ?
1056 മാർ യോഹന്നാൻ ബാബിലോണിൽ നിന്ന് വന്നു. കൊടുങ്ങല്ലൂര് 1119 വരെ വാണു. ഇദ്ദേഹത്തിന്റെ അധികാര പരിധി സൊക്കോറാ മുതൽ ചൈനാ വരെ ഉണ്ടായിരുന്നു. കീഴിൽ രണ്ട് മെത്രാന്മാരും. Giamil, Raulin, Le Quien.
1119 പേർഷ്യൻ സഭാ തലവൻ അയച്ച മാർ യോഹന്നാൻ കേരളത്തിൽ.
1122 (കൊ.വ. 297) യാക്കോ മെത്രാൻ കൊടുങ്ങല്ലൂര് വന്നു. നിഗ്രവ. മാർ തോമ്മാ?
1122 ഇൻഡ്യയിൽ നിന്ന് മാർ യോഹന്നാൻ മെത്രാൻ ആസ്ഥാനമായ മൈലാപ്പൂരിൽനിന്ന് റോമിൽ കാലിക്സ്റ്റസ് 2 പാപ്പായെ (1119-1124) കാണുന്നു. കൽദായ കാതോലിക്കാ, ഗ്രീക്ക് ശീശ്മ സ്വീകരിച്ച അന്ത്യോക്യാ പാത്രിയർക്കീസുമായുള്ള ബന്ധം ഉപേക്ഷിച്ചതിനാൽ, നേരിട്ട് റോമിനോട് ബന്ധം പുലർത്തുവാനെന്ന് ഫാ.ബർണാഡ്. (ഈ യോഹന്നാൻ പിന്നീട് കൽദായ പാത്രിയർക്കീസ്/ കാതോലിക്കാ ആയി.
1221 (കൊ.വ. 396) മാർ യൗസേപ്പ് മെത്രാൻ കൊടുങ്ങല്ലൂര് വന്നു. നിഗ്രവ 1231
1231 മാർ യൗസേപ്പ് മെത്രാൻ കൊടുങ്ങല്ലൂര് വന്നു.

1258 മാർ ദാവീദ് മെത്രാൻ കൊടുങ്ങല്ലൂര് വന്നു. 1285 (കൊ.വ. 460) മാർ ദാവീദ് മെത്രാൻ വന്നു. നിഗ്രവ.
1291 ഫ്രാൻസിസ്കൻ സന്യാസി ജോൺ ഓഫ് മൊന്തെകോർവിനോസും ഡോമിനിക്കൻ സന്യാസി നിക്കോവൂസും മൈലാപ്പൂരിൽ. 13 മാസം താമസിച്ചു. നൂറു പേരെ സ്നാനപ്പെടുത്തി. ഈ സന്യാസിമാർ പിന്നീട് കൊല്ലത്തെത്തി ക്രിസ്ത്യാനികളുമായി ബന്ധപ്പെട്ടു.
1292 മാർക്കോ പോളോ റോമിൽ.
1293 മാർക്കോ പോളോ മൈലാപ്പൂരിൽ.
1295 മാർ പൗലോ മെത്രാൻ കൊല്ലത്ത് വന്നു.
1295 മാർക്കോ പോളോ കേരളത്തിൽ. നെസ്തോറിയൻ ക്രിസ്ത്യാനികളെ കണ്ടതായി സാക്ഷ്യം.
1301 സുറിയാനി വേദവായനക്കുറിപ്പ് (Vatican Syriac Codex 22 വത്തിക്കാൻ സംഹിത XX) ശിംഗളായിൽ (കൊടുങ്ങല്ലൂര്) എഴുതപ്പെടുന്നു. മാർ യാക്കോബ് മെത്രാപ്പോലീത്ത കൊടുങ്ങല്ലൂര് 'മാർ തോമ്മായുടെ സിംഹാസനത്തിൽ' എന്നും, യാബാലാഹാ 5 പേർഷ്യൻ കാതോലിക്കായെന്നും അതിൽ സൂചന.
1318/1321 ലത്തീൻ സഞ്ചാരി ഫ്രെയർ ഒഡോറിക് മൈലാപ്പൂരിലും കൊല്ലത്തും.
1319 ഫ്രഞ്ച് ഡൊമിനിക്കൻ സന്യാസി ജോർഡാൻ കത്തലാനിസേവ കൊല്ലത്തു വന്നു. മടങ്ങിപ്പോയി.
1329 ആഗ. 9 ആവിഞ്ഞോനിലെ ജോൺ 22 മാർപ്പാപ്പ ഇൻഡ്യയിൽ കൊല്ലത്ത് ആദ്യ ലത്തീൻ രൂപത സ്ഥാപിച്ച് നേരത്തെ വന്നുപോയ ജോർഡാൻ കത്തലാനിയെ മെത്രാനാക്കി. നസ്രാണികളെ മാർപ്പാപ്പായ്ക്കു വിധേയരാക്കുവാനുള്ള ശ്രമം വിഫലമാകയാൽ ജോർഡാൻ മടങ്ങി. ('മിറാബലിയാ' എന്ന ഗ്രന്ഥത്തിൽ കേരള സഭാകാര്യങ്ങൾ.) ക്രിസ്ത്യാനികളുടെ രാജാവിന് മാർപ്പാപ്പായുടെ (Eugene IV) കത്ത്.
1341 കൊടുങ്ങല്ലൂർ തുറമുഖം ഉപയോഗക്ഷമമല്ലാതാകുന്നു. കൊച്ചി അഴിമുഖം തുറമുഖമായി രൂപം കൊള്ളുന്നു.
1348 മാർപ്പാപ്പായുടെ (ക്ലമന്റ് 6 ?) പ്രതിനിധിയായി ചൈനായിലെ മെത്രാൻ ജോൺ മരിഞ്ഞോളി കൊല്ലത്ത്. 16 മാസം കൊല്ലത്ത് താമസിച്ചു. 1348 ഓശാനയ്ക്ക് വി. ഗീവറുഗീസിന്റെ നാമത്തിൽ ദേവാലയം സ്ഥാപിച്ചു. ജോൺ 22 മാർപ്പാപ്പ 'നസ്രാണികളുടെ പ്രഭുവിന്' കത്തയക്കുന്നു. (1349 ഏപ്രിൽ - ആഗസ്റ്റ്. തിസരാണ്ട്)
1407 (കൊ.വ. 582) യാബാലോഹാ മെത്രാൻ വന്നു. നിഗ്രവ. മാർ യാലഹ് കൊടുങ്ങല്ലൂര്.
1415-1438 നിക്കോളാസ് ഡി കോന്റി ഇൻഡ്യയിൽ. മൈലാപ്പൂരിൽ ആയിരം നെസ്തോറിയരെ കണ്ടെന്ന് സാക്ഷ്യം.
1439 'ഭാരതീയ ചക്രവർത്തി തോമാ'യ്ക്ക് എവുജിനിയോസ് 4 മാർപ്പാപ്പ കത്തെഴുതുന്നു.
1490 'ഇൻഡ്യാക്കാരൻ ജോസഫും' സംഘവും (ജോർജ്ജും, മത്യാസും/ ജോസഫും? മത്യാസ് മരിച്ചു.) മെത്രാന്മാരെ ലഭിക്കണമെന്ന നിവേദനവുമായി അർമ്മീനിയായിൽ പേർഷ്യൻ കൽദായ പാത്രിയർക്കീസ് സൈമണിന്റെ അടുക്കൽ (Gazarta Zabadin). ജോസഫ് പട്ടമേൽക്കുന്നു. ജോർജ്ജും? എവുഗിൻ ദയറായിലെ ജോസഫ് എന്നു പേരുള്ള രണ്ടു പേരെ മാർ തോമ്മാ, മാർ യോഹന്നാൻ എന്ന പേരുകളിൽ മലബാറിന് മെത്രാന്മാരായി വാഴിച്ചു. നാലുപേരും കേരളത്തിലേക്ക്. മാർ തോമ്മാ1492 ൽ ജോസഫിന്റെ കൂടെ ധനശേഖരവുമായി തിരികെ പോയി. ജോസഫ് 1493 ൽ തിരികെ വന്നു. 1496 മാർ തോമാ, മാർ യോഹന്നാൻ എന്നീ മെത്രാന്മാർ 'ഇൻഡ്യാക്കാരൻ ജോസഫിന്റെ കൂടെ കേരളത്തിൽ. (1490 EMP)
1498 മെയ് 14 / 21 വാസ്കോ ഡി ഗാമ കോഴിക്കോട്ട്.
1499 കബ്രാൾ കോഴിക്കോട്ട്.
1500 (കൊ.വ. 675) കുംഭം 2 'ചേന്നമംഗലത്തു പാർത്ത വില്ലാർവട്ടം തോമ്മാ രാജാവ്' നാടു നീങ്ങി.
1500 ഡിസമ്പർ 15 കബ്രാൾ കൊച്ചിയിൽ. (നവ.26?) ക്രിസ്തുവതാരപ്പെരുന്നാളിന്റെ തലേ ദിവസം. (കുരുവിള പാദ്രിയുടെ വിരുതുപ്രകരണം.)
1502 കൽദായ പാത്രിയർക്കീസ് മാർ സൈമൺ കാലം ചെയ്തു. മാർ ഏലിയ 4 സ്ഥാനമേറ്റു.
1502 വാസ്കോ ഡി ഗാമ വീണ്ടും വരുന്നു.
1502 'ഇൻഡ്യാക്കാരൻ ജോസഫ് കത്തനാർ' കബ്രാളിന്റെ കൂടെ പോർട്ടുഗൽ വഴി റോമിലേയ്ക്ക്. (മടങ്ങി വന്ന് 1518 വരെ കൊടുങ്ങല്ലൂർ വികാരിയായിരുന്നു)
1503 കൊടുങ്ങല്ലൂർ നസ്രാണികളുടെ പ്രതിനിധികൾ തങ്ങളുടെ രാജാവിന്റെ ചെങ്കോലും രാജപത്രികയും

വാസ്കോ ഡി ഗാമായ്ക്ക് സമർപ്പിക്കുന്നു.
1503 സെപ്റ്റ. 2 പോർട്ടുഗീസുകാരൻ അൽബുക്കർക്ക് സാമൂതിരിയിൽ നിന്ന് കൊച്ചി കീഴടക്കുന്നു. നവമ്പറിൽ കോട്ട സ്ഥാപനം.
1504 പോർട്ടുഗീസുകാർ കൊടുങ്ങല്ലൂര് കീഴടക്കുന്നു.
1504 മെസപ്പൊട്ടേമിയായിൽ നിന്ന് ഏലിയാസ് 4/5 കാതോലിക്ക അയച്ച (നേരത്തെ വന്നിട്ട് മടങ്ങിപ്പോയ) മാർ തോമ്മാ, മാർ അബ്ദുള്ള /യാബാലാഹ, മാർ ദനഹ, മാർ യാക്കോബ് എന്നീ കൽദായ മെത്രാന്മാർ കേരളത്തിൽ. കണ്ണൂരാണ് വന്നിറങ്ങിയത്. ഇവരിൽ മാർ യാക്കോബ് ഇവിടെ തങ്ങി. ശേഷമുള്ളവർ മടങ്ങിപ്പോയി. 1503 ൽ 5 മെത്രാന്മാർ എന്ന് പാലപ്പിള്ളി. പേ. 32, 33.1502 EMP.
1504 മാർ യോഹന്നാൻ (1490 ൽ വന്ന) കാലം ചെയ്തു. 1543 EMP. പകലോമറ്റത്തെ ഗീവറുഗീസ് അർക്കദിയാക്കോനെ നിയമിച്ചു.
1504 മലങ്കരസഭയെപ്പറ്റിയുള്ള കൽദായ മെത്രാന്മാരുടെ റിപ്പോർട്ട് മേലധികാരിയായ ബാബിലോൺ പാത്രിയർക്കീസിന്.
1505 മർത്തോമ്മാക്രിസ്ത്യാനികളെപ്പറ്റി സഞ്ചാരവിവരണം എഴുതിയ ലൂഡൊവിക്കൊ ഡി വർത്തമ (Ludovico de Varthema) കായങ്കുളത്ത്. മർത്തോമ്മാക്രിസ്ത്യാനികൾ കച്ചവടക്കാർ; യോഹന്നാൻ, ചാക്കോ, മത്തായി, തോമ്മ എന്നീ പേരുകൾ അവരുടെ ഇടയിലുണ്ട്; അവർ ഉപവാസം അനുഷ്ഠിക്കുന്നു എന്നിങ്ങനെയെല്ലാം എഴുതി.
1509 കോതമംഗലം പള്ളിയിലെ തർക്കം ഇടപ്പള്ളിയിൽ താമസിച്ചിരുന്ന ഇട്ടിക്കുരിയത് അർക്കദിയാക്കോൻ തീർക്കുന്നു. Kerala Gazetters Vol.1, 2.
1510 ഫ്രാൻസിസ്കൻ സന്യാസിവൈദിക സംഘം കേരളത്തിൽ.
1512 പോർത്തുഗീസ് രാജാവയച്ച എ. പെന്റിഡോ കൊടുങ്ങല്ലൂർ പള്ളിയിൽ ലത്തീൻ ക്രമം നടപ്പാക്കുവാൻ ശ്രമിക്കുന്നു. അദ്ദേഹം പരാജയപ്പെട്ട് പള്ളി വിട്ടു പോകുന്നു.
1514 ഫുങ്കാൽ മെത്രാസനം (ഇൻഡ്യയിൽ അധികാരമുള്ളതായി) രൂപീകരിക്കുന്നു.
1514 (കൊ.വ. 689) കൊടുങ്ങല്ലൂർ മഹാദേവർ പട്ടണം അഴിഞ്ഞു. (നിഗ്രവ 659. എങ്കിൽ 1484)
1517 ജർമ്മനിയിൽ മാർട്ടിൻ ലൂഥർ മതനവീകരണ ശ്രമം തുടങ്ങുന്നു.
1523 പോർട്ടുഗീസുകാർ മൈലാപ്പൂർ കബറിടം തുറക്കുന്നു.
1528 മുട്ടുചിറ ശാസനം. 'മാർ താനായും മാർ ആവുവും ഫാദർ ജോർജ്ജും കൂടി കുരിശു സ്ഥാപിച്ചു. ഫാദർ ജോർജ്ജും അനന്തരവൻ മത്തായിയും പോർത്തുഗലിനു പോയി'. (പ്ലാസിഡ്)
1534 ഗോവ മെത്രാസനം അനുവദിക്കുന്നു.
1536 മാർ തോമ്മാ കാലം ചെയ്തു.
1536 സാമൂതിരിയുടെ സൈന്യം കൊടുങ്ങല്ലൂർ പള്ളി നശിപ്പിച്ചു.
1539 ഫുങ്കാൽ രൂപതയുടെ കീഴിൽ ഗോവ മെത്രാസനം രൂപം കൊള്ളുന്നു. (1534 ൽ നിശ്ചയിച്ചു. പ്ലാസിഡ്)
1539 ഗോവ ബിഷപ്പ് ജോൺ ഡി അൽബുക്കർക്ക് അയച്ച ഫ്രാൻസിസ്കൻ സന്യാസി പാദ്രി വിൻസന്റ് ഡിലാഗൊ കൊടുങ്ങല്ലൂരിൽ അനാഥാലയം സ്ഥാപിച്ചു. പിന്നീടത് സെമിനാരിയായി.
1540 കൊടുങ്ങല്ലൂരിൽ ഈശോ സഭയുടെ വൈദിക സെമിനാരി തുടങ്ങുന്നു. ഇൻഡ്യയിൽ ആദ്യം.
1540 കൽദായ മെത്രാൻ മാർ യൗസേപ്പ് വന്നു. (കൊച്ചിയിൽ കപ്പൂച്യൻ ആശ്രമത്തിൽ കാലം ചെയ്തു. (ലീക്വിൻ)
1542 മെയ് 6 കത്തോലിക്കാ മിഷനറി ഫ്രാൻസിസ് സേവ്യർ (ശൗര്യാർ) ഗോവായിൽ.
1544 കത്തോലിക്കാ മിഷനറി ഫ്രാൻസിസ് സേവ്യർ (ശൗര്യാർ) കേരളത്തിൽ. (1542 ഒക്ടോ.)
1545 (കൊ.വ. 720) മാർ അബ്രാഹം മെത്രാൻ വന്നു. വിശ്വാസവിപരീതം കണ്ട് പറങ്കികൾ ബലമായി റോമായ്ക്കയച്ചു. പാപ്പായുടെ പ്രമാണവുമായി വീണ്ടും വന്നു. അങ്കമാലിയിൽ മരിച്ചു. ഗീവറുഗീസ് അർക്കിദയാക്കോന്റെ കാലം. നിഗ്രവ. (തെറ്റിപ്പോയ കാസൊലിക്കായുടെ അനുവാദപ്രകാരം, കൽദായക്കാരൻ എന്ന് പാലപ്പിള്ളി. പേ.33) 1563 മാർ അബ്രഹാം മെത്രാൻ കേരളത്തിൽ. 1565? (1568 EMP)
1547 പേർഷ്യൻ കുരിശ് മൈലാപ്പൂരിൽ കണ്ടെത്തുന്നു.

1547 മാർ യൗസേപ്പിനെ പോർട്ടുഗീസുകാർ റോമിലേക്ക് അയച്ചു. പോർട്ടുഗലിൽ നിന്ന് അനുവാദപത്രുവുമായി മാർ അബ്രാഹാം വന്ന ശേഷം തിരികെ വന്നു.
1549 കത്തോലിക്കാ മിഷനറി ഫ്രാൻസിസ് സേവ്യർ (ശൗര്യാർ) വീണ്ടും കേരളത്തിൽ. കൊടുങ്ങല്ലൂർ സെമിനാരി സന്ദർശിക്കുന്നു.
1550/1552 മാർ യാക്കോബ് മെത്രാൻ കാലം ചെയ്തു. കൊച്ചി ഫ്രാൻസിസ്കൻ ആശ്രമത്തിൽ. 1549 EMP. (ഫ്രാൻസിസ് സേവ്യർ 1549 ജനു. 26 ന് 'അർമ്മേനിയൻ മെത്രാൻ യാക്കോബ് ആബൂന' 45 വർഷമായി സേവനം ചെയ്യുന്നുവെന്നും റോമൻ ആചാരപ്രകാരം ജീവിക്കുന്നുവെന്നും പോർട്ടുഗീസ് രാജാവിന് എഴുതി.)
1552 ഫ്രാൻസിസ്കൻ സെമിനാരി കൊച്ചിയിൽ.
1553 സെലൂക്കിയായിൽ കൽദായ സഭ വിട്ട ജോൺ സുലാക്കായെ ജൂലിയൻ 3 മാർപ്പാപ്പ പാത്രിയർക്കീസാക്കുന്നു.
1556 നവമ്പർ അബ്ദീശോ പാത്രിയർക്കീസ് (നാലാം പീയൂസ് മാർപ്പാപ്പായിൽ നിന്ന് പാല്യം സ്വീകരിച്ച) അയച്ച മാർ യൗസേപ്പും (ജോൺ സുലാക്കാ പാത്രിയർക്കീസിന്റെ സഹോദരൻ. ഇദ്ദേഹം അങ്കമാലിയിൽവച്ച് എഴുതിത്തീർത്ത പഴയനിയമത്തിന്റെ പ്രതി വത്തിക്കാൻ ഗ്രന്ഥശേഖരത്തിലുണ്ട്) മാർ ഏലിയായും കേരളത്തിലേയ്ക്കുള്ള യാത്രാമദ്ധ്യേ ഗോവയിൽ പിടിക്കപ്പെടുന്നു. ഇവർ 1557 നവമ്പർ 20 നും ഗോവയിൽ ഉണ്ട്. പിന്നീട് മലബാറിലെത്തി. 1555 EMP
1557 ഗോവ അതിമെത്രാസന പദവി നേടുന്നു. (1558 പ്ലാസിഡു്)
1557 ഫെബ്രു. 4 പദ്രവാദോയുടെ കീഴിൽ ലത്തീൻകാർക്ക് കൊച്ചി മെത്രാസനം (ഗോവയുടെ സാമന്തമായി) അനുവദിക്കുന്നു. ആദ്യമെത്രാൻ ജോർജ്ജ് തെമുദോ (ഡൊമിനിക്കൻ)
1558 അബ്ദീശോ പാത്രിയർക്കീസ് അയച്ച മാർ യൗസേപ്പും മാർ ഏലിയായും കേരളത്തിൽ. (മാർ ഏലിയാ പിന്നീട് മടങ്ങി. (പ്ലാസിഡു്) 1578 ൽ.
1560 കൊച്ചി രാജാവ് മതംമാറ്റത്തിനുള്ള വിലക്ക് നീക്കുന്നു.
1562 പോർട്ടുഗീസുകാർ മാർ യൗസേപ്പിനെ പോർട്ടുഗലിലേക്ക് നാടു കടത്തുന്നു. 1564 ൽ ലിസ്ബണിലെത്തി.
1564 മാർ യൗസേപ്പ് പോർട്ടുഗൽ രാജ്ഞിയുടെ കത്തുമായി മടങ്ങിവരുന്നു. കേരളസഭ രണ്ടു മെത്രാന്മാരുടെ കീഴിൽ.
1564 മാർ അബ്രാഹത്തെ പോർച്ചുഗലിലേക്ക് കൊണ്ടുപോയി. രക്ഷപെട്ട് ബാബേൽ പാത്രിയർക്കാന്റെ അടുക്കൽ. അവിടെനിന്ന് റോമിലെത്തി.
1566 വൃശ്ചികം മാർ യൗസേപ്പ് പട്ടമനപ്പറവൂരിൽ കിഴക്കേ പള്ളിയ്ക്ക് അടിസ്ഥാനക്കല്ലിട്ടു.
1567 മാർ അബ്രഹാമിനെ 'അങ്കമാലി ആർച്ചുബിഷപ്പും ഇന്ത്യയൊട്ടാകെയുള്ള മെത്രാന്മാരുടെ തലവനുമായി' നാലാം പീയൂസ് മാർപ്പാപ്പ നിയമിക്കുന്നു. പോരുന്നവഴി ഗോവയിൽ പോർച്ചുഗീസ് പിടിയിൽ. രക്ഷപെട്ട് അങ്കമാലിയിൽ.
1567 മാർ യോസഫിനെ വീണ്ടും റോമിലേക്ക് അയയ്ക്കുന്നു.
1568/1569 മാർ യൗസേപ്പ് മെത്രാൻ റോമിൽ ദണ്ഡനസ്ഥലത്തുവച്ച് കാലം ചെയ്തു.
1570 മാർ ശെമയോൻ വന്ന് കടുത്തുരുത്തി കേന്ദ്രമാക്കി. മാർ അബ്രാഹാമിനോട്ട് എതിർത്തു. ഫ്രാൻസിസ്കർ തന്ത്രത്തിൽ പിടികൂടി ഗോവ പോർച്ചുഗൽ വഴി റോമിലേക്കയച്ചു. പോകുമ്പോൾ യാക്കോബ് എന്ന കത്തനാരെ വികാരിയാക്കി. തിരികെ വന്നില്ല.
1575 രണ്ടാം ഗോവാ സുന്നഹദോസ്. (അന്നത്തെ അങ്കമാലി മെത്രാൻ മാർ അബ്രാഹാം സംബന്ധിച്ചില്ല.)കൽദായ പാത്രിയർക്കീസ് അയയ്ക്കുന്ന മെത്രാനല്ല, പോർട്ടുഗീസുകാർ (പദ്രൊവാദൊ പ്രകാരം) നിയമിക്കുന്ന മെത്രാനാണ് മലങ്കര ഭരിക്കേണ്ടതെന്ന് തീരുമാനിക്കുന്നു.
1576 ഗീവറുഗീസ് അർക്കദിയാക്കോൻ പുതുക്കിപ്പണിത അങ്കമാലി കരേറ്റമാതാവിന്റെ പള്ളിക്ക് 13-ാം ഗ്രിഗോറിയോസ് മാർപ്പാപ്പ ദണ്ഡവിമോചനം അനുവദിച്ചു.
1577 വൈപ്പിൻകോട്ട ചേന്ദമംഗലത്ത് ഈശോസഭയുടെ വൈദിക സെമിനാരി സ്ഥാപനം (1581 തിസരാങ്ങ്) 1587 വൈപ്പിൻകോട്ടയിൽ കല്പറമ്പിൽ ലത്തീൻ, സുറിയാനി ഭാഷാപഠനത്തിന് കോളജും, സെമിനാരിയും?
1577 മൂസൽ പാത്രിയർക്കീസ് അയച്ച മാർ ശെമഓൻ (നെസ്തോർ സഭ) മെത്രാൻ കേരളത്തിൽ. 1578

EMP. (കടുത്തുരുത്തിയിൽ കുറെ നാൾ താമസിച്ചു. പിന്നീട് മടക്കി അയച്ചു. 1599 ൽ ലിസ്ബണിൽവച്ച് കാലം ചെയ്തു.) അബ്രഹാമിന്റെ കാലത്ത് വിദേശി മാർ ശെമവൂൻ കേരളത്തിൽ. 8-ാം ക്ലീമിസ് പാപ്പായുടെ കല്പനപ്രകാരം ബഹിഷ്കരിച്ചു. കടുത്തുരുത്തി കേന്ദ്രമാക്കി. മാർ അബ്രാഹാമിനെ പോർട്ടുഗീസ് ചായ്‌വിനാൽ എതിർത്തു. ഫ്രാൻസിസ്കന്മാർ നയത്തിൽ കൂടി ഗോവ പോർട്ടുഗൽ വഴി റോമിലേക്കയച്ചു. പോകുംമുമ്പ് യാക്കോബ് കത്തനാരെ വികാരിയാക്കി. തിരികെ വന്നില്ല.

1577 അങ്കമാലി അരമനപ്പള്ളിയിൽ (സെന്റ് ഹൊർമീസ്) കന്യകാമാതാവിന്റെ ജപമാലത്തിരുന്നാളനുബന്ധിച്ച് മഹാജൂബിലി. മാർപ്പാപ്പായുടെ ദണ്ഡവിമോചനകല്പന. മാർപ്പാപ്പ ആശീർവദിച്ച 50,000 കൊന്തയുടെ വിതരണം.

1578 തന്നെയും ആളുകളെയും ലത്തീൻ റീത്ത് അനുസരിക്കുവാൻ പോർച്ചുഗീസുകാരും ഈശോസഭക്കാരും പ്രേരിപ്പിക്കുന്നെന്ന് മാർ അബ്രഹാം മാർപ്പാപ്പയ്ക്കെഴുതുന്നു.

1579 പറങ്കികൾ കൊച്ചിയിൽ അച്ചുകൂടം സ്ഥാപിച്ചു.

1583 ഒക്. 20 അങ്കമാലിയിൽ പ്രാദേശിക സുന്നഹദോസ്. ഈശോസഭക്കാരുടെ സെമിനാരി വൈപ്പിക്കോട്ടയിൽ (ചേന്ദമംഗലം) സ്ഥാപിക്കുവാനും, ആരാധനഗ്രന്ഥങ്ങളിലെ തെറ്റു തിരുത്തുവാനും തീരുമാനം. തിരിച്ചറിവിന്റെ പ്രായമെത്തിയവർക്ക് (പു. 14 / സ്ത്രീ 12) നിർബന്ധിത ആണ്ടുകുമ്പസാരം, ഗ്രിഗോറിയൻ പഞ്ചാംഗം എന്നിവ നടപ്പാക്കുവാനും. വൈദികവസ്ത്രത്തിലും മാറ്റം? കറുപ്പുകുപ്പായം വരുന്നു?

1585 ഗോവായിൽ സുന്നഹദോസ്. മാർ അബ്രാഹം സംബന്ധിക്കുന്നു. Pontifical rituals (കൂദാശക്രമങ്ങൾ) ലത്തീൻ തക്സ, ലത്തീൻ കാനോൻജപം എന്നിവ സുറിയാനിയിലേക്ക് തർജ്ജമ ചെയ്യണം; സുറിയാനി മുറയിൽ പട്ടമേറ്റവർ പുനരായി പട്ടമേൽക്കണം എന്നീ നിശ്ചയങ്ങൾ.

1591 കേരളസഭയിൽ വിശുദ്ധരുടെ രൂപങ്ങൾ വച്ചുതുടങ്ങുന്നു.

1594 ഡിസ. 7 അർക്കദിയാക്കോൻ ഗീവർഗീസിനെ സഹായമെത്രാനാക്കണമെന്ന് ഈശോസഭാ ജനറലിന് മാർ അബ്രഹാം എഴുതുന്നു. പാത്രിയർക്കീസ് അനുവദിച്ചു. റോമിൽ അനക്കമില്ല.

1595 അലക്സീസ് ഡി മെനസീസ് (അല്ലേശു) ഗോവ മെത്രാപ്പോലീത്തായായി.

1597 ജനു. 21 അങ്കമാലി മെത്രാസന അതിർത്തിയിൽ പ്രവേശിക്കരുതെന്ന് മെനസീസിനു മാർപ്പാപ്പായുടെ കല്പന.

1597 ഫെബ്രു. മാർ അബ്രഹാം കാലം ചെയ്തു. കബർ അങ്കമാലി കിഴക്കേ പള്ളി (അങ്കമാലി പള്ളി പറങ്കികളുടെ സ്വാധീനത്തിലായപ്പോൾ ഉറുമീസിന്റെ നാമത്തിൽ മാർ അബ്രഹാം സ്ഥാപിച്ചത്.) ഗീവർഗീസ് (ജോർജ്ജ്) അർക്കദിയാക്കോന്റെ കാലം.

1598 വരാപ്പുഴ മെത്രാനുണ്ടായി. നിഗ്രവ.

1598 അർക്കദിയാക്കോൻ വിളിച്ചുകൂട്ടിയ സഭായോഗം അങ്കമാലിയിൽ. ബാബിലോൺ മെത്രാന്മാരെയല്ലാതെ സ്വീകരിക്കുകയില്ലെന്ന് നിശ്ചയം.

1598 ഡിസ. 27 ഗോവ മെത്രാപ്പോലീത്താ ആർച്ച് ബിഷപ്പ് അലക്സീസ് ഡി മെനസീസ് (അല്ലേശു) ഗോവയിൽനിന്ന് കേരളത്തിലേക്ക്.

1599 ജനു. 26 ഗോവ മെത്രാപ്പോലീത്താ ആർച്ച് ബിഷപ്പ് അലക്സീസ് ഡി മെനസീസ് (അല്ലേശു) കൊച്ചിയിൽ. (1598 മകരം 26 അല്ലെശു മെത്രാൻ മലയാളത്ത് എത്തി. പാലപ്പിള്ളി)

1599 മെയ് 6. ഉദയംപേരൂരിൽ സഭായോഗത്തിന് കല്പന.

1599 ജൂൺ 20-26 ഞായർ- ശനി. (കൊ.വ. 774 മിഥുനം 11-17) ഉദയംപേരൂർ സുന്നഹദോസ്. 20 ശെമ്മാശ്ശന്മാരടക്കം 153 വൈദികരും 660 അന്മേനികളും പങ്കെടുക്കുന്നു. 9 യോഗം. 267 നിശ്ചയങ്ങൾ. 'അങ്കമാലി സുന്നഹദോസ്.' എന്നാണ് കാനോനായിൽ. മലങ്കര സഭയെ 80 ഇടവകകളായി തിരിച്ചു. (1600 മിഥുനം 21 എന്ന് പാലപ്പിള്ളി)

1599 ഡിസ. 20 ഉദയമ്പേരൂർ സുന്നഹദോസ് കഴിഞ്ഞയുടനെ അങ്കമാലി ഭദ്രാസനത്തിലെ ജനങ്ങൾ പോർച്ചുഗീസ് അധികാരത്തിൽ ഇരുന്നുകൊള്ളാമെന്ന് സമ്മതിച്ചിരിക്കുന്നതായി പോർച്ചുഗീസ് ഗവണ്മെന്റ് റോമിനെ അറിയിച്ചതനുസരിച്ച് 8-ാം ക്ലമന്റ് മാർപ്പാപ്പ പോർച്ചുഗീസ് രാജാവിന് അങ്കമാലിയുടെ അധികാരം നല്കി. (കൽദായ മെത്രാന്മാർ ഇവിടെ വരാതിരിക്കുവാൻ അവരുടെ ഒടുവിലത്തെ ആസ്ഥാനമായ) അങ്കമാലി മെത്രപ്പോലീത്താ ആസ്ഥാനം ഗോവ അതിമെത്രാസനത്തിന്റെ സാമന്ത രൂപതയാക്കി. (അങ്കമാലിരേഖകൾ പേ.73)

1599 ഡിസ. 20 ഫ്രാൻസീസ് റോസ് SJ യ്ക്ക് സുറിയാനിക്കാരുടെ മെത്രാനായി നാമനിർദ്ദേശം. (മെനസ്സിസ് )
1600 മാർച്ച് ആർച്ച് ബിഷപ്പ് അലക്സീസ് ഡി മെനസീസ് മടങ്ങി?
1600 ആഗ. 4 അങ്കമാലി മെത്രാസനത്തിനു 'പദ്രൊവാദൊ' ബാധകമാക്കുന്നു.
1600 ഡിസം. 20 അങ്കമാലിയുടെ അതിമെത്രാസന പദവി കളഞ്ഞു് ഗോവയുടെ സഫ്രഗനാക്കി.
1600 ഡിസ. 31 ഇംഗ്ലണ്ടിൽ ഈസ്റ്റ് ഇൻഡ്യാ കമ്പനി രൂപം കൊണ്ടു.
1601 ജനു. 25 അങ്കമാലി മെത്രാനായി ഫ്രാൻസിസ് റോസിനെ ക്ലമന്റ് 8 മാർപ്പാപ്പ നിയമിക്കുന്നു. (ഫ്രാൻസിസ് റോസിന്റെ മെത്രാഭിഷേകം ഗോവയിൽ ഇതിനു മുമ്പേ നടന്നിരുന്നു)
1603 ഡിസ. 3 ഉദയംപേരൂർ നിശ്ചയങ്ങൾക്കു പകരം സീറോ-മലബാർ കാനോന് രൂപം കൊടുക്കുവാൻ ഫ്രാൻസിസ് റോസ് മെത്രാൻ വിളിച്ച സുന്നഹദോസ് അങ്കമാലിയിൽ. പുതിയ തക്സായും കാനോൻ ജപവും ഉണ്ടായി.
1604 (കൊ.വ. 779) കർക്ക. 15/25 ഗീവർഗീസ് അർക്കദിയാക്കോൻ (1570 മുതൽ) അന്തരിച്ചു. കബർ അങ്കമാലി കരേറ്റമാതാവിന്റെ പള്ളി. ഉറുമീസിന്റെ നാമത്തിൽ മാർ അബ്രഹാം സ്ഥാപിച്ച കിഴക്കെ പള്ളി പറങ്കികളുടെ ദയറാ അയതിനാൽ 1600/776 മകരം 29 ന് അർക്കദിയാക്കോൻ പണിയിച്ച് താമസമാക്കിയ പള്ളി. (1637 പ്ലാസിഡ്) തുടർന്ന് ഗീവർഗീസ് 2 (ജോർജ്ജ് ഡിക്രൂസ്) അർക്കദിയാക്കോൻ.
1605 അങ്കമാലി മെത്രാപ്പോലീത്തൻ ആസ്ഥാനം കൊടുങ്ങല്ലൂരേക്ക്.
1606 അങ്കമാലി രണ്ടാം സുന്നഹദോസ്.
1608 ഡിസ. 22 (ഉദയംപേരൂർ സുന്നഹദോസിനു ശേഷം തരംതാഴ്ത്തപ്പെട്ട) അങ്കമാലിയുടെ അതിമെത്രാസന പദവി (പരാതിപ്പെട്ടപ്പോൾ) പുനഃസ്ഥാപിച്ചു. (1608 ജനു.26?) പൗലോസ് 5 മാർപ്പാപ്പ. റോസിന്റെ നിരന്തരശ്രമഫലം.
1609 ജനു. 26 റോസ് മെത്രാപ്പോലീത്തായ്ക്ക് പാലിയം. അർക്കദിയാക്കോൻ ഔദ്യോഗികമായി ധരിപ്പിച്ചു.
1609 ഡിസ. 3 അങ്കമാലി അതിമെത്രാസനാസ്ഥാനം കൊടുങ്ങല്ലൂരേക്ക് മാറ്റി സ്ഥാപിച്ചു.
1611 ഇംഗ്ലീഷ് Authorised Version വേദപുസ്തകം പ്രസിദ്ധീകരിച്ചു.
1624 ഫെബ്രു. 18 ഫ്രാൻസിസ് റോസ് മെത്രാൻ കാലം ചെയ്തു. കബർ പറവൂർ കോട്ടയ്ക്കാവ് പള്ളി. 1617?
1624 നവ. 20 സ്റ്റീഫൻ ബ്രിട്ടോ കൊടുങ്ങല്ലൂർ മെത്രാനായി.
1637 ഗീവർഗീസ് 2 (ജോർജ്ജ് ഡിക്രൂസ്) അർക്കദിയാക്കോൻ മരിച്ചു. തോമസ് (ഡി ക്യാംപോ) അർക്കദിയാക്കോൻ സ്ഥാനമേല്ക്കുന്നു. (അങ്കമാലി രേഖകൾ) 1640 ഗീവർഗീസ് അർക്കദിയാക്കോൻ മരിച്ചു. തുടർന്ന് പകലോമറ്റം കുടുംബത്തിലെ കുറവിലങ്ങാട്ടുകാരൻ പറമ്പിൽ തൊമ്മി അർക്കദിയാക്കോൻ സ്ഥാനമേറ്റു. (1646 കർക്കിടകം 25 പാലപ്പിള്ളി)
1641 ഡിസ. 2 കൊടുങ്ങല്ലൂർ മെത്രാപ്പോലീത്ത സ്റ്റീഫൻ ബ്രിട്ടോ കാലം ചെയ്തു. ഫ്രാൻസിസ് ഗാർസ്യ മെത്രാപ്പോലീത്തയാകുന്നു.
1652 ആഗസ്റ്റ് അഹത്തള്ള മെത്രാൻ മൈലാപ്പൂരിൽ. ഗ്രീക്കിൽ തീയോഡോർ, അറബിയിൽ അബ്ദുള്ള, സുറിയാനിയിൽ മാർ ഇഗ്നാത്തിയോസ്. IE പാദ്രി. (1653 ൽ. തെഗറീസിൽ വച്ച് സ്ഥാനാഭിഷേകം ചെയ്യപ്പെട്ട അന്ത്യോഖ്യയുടെ മാറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവ. പാലപ്പിള്ളി)
1652 ഡിസ. 24 അഹത്തള്ള മെത്രാൻ പോർട്ടുഗീസ് തടവിൽപെട്ട് കൊച്ചിയിലെത്തുന്നു.
1653 ജനു. 3 (സു.ക. 828 ധനു 24) (മകരം 3) വെള്ളി. അഹത്തള്ള മെത്രാൻ വധിക്കപ്പെട്ടതായി വാർത്ത. മട്ടാഞ്ചേരിയിൽ കൂനൻ കുരിശു സത്യം. കേരള സുറിയാനിക്കാർ പോർട്ടുഗീസ് - റോമൻ സഭാബന്ധം തള്ളുന്നു. 'സാമ്പാളുകാർ പറങ്കികളെ സ്വാധീനമാക്കി സുറിയാനി മേല്പട്ടക്കാരനെ അപായം വരുത്തുക കൊണ്ട് സാമ്പാളുകാരെ ജാതിയജമാനന്മാരായിട്ട് കൈക്കൊള്ളുകയില്ല' എന്ന് സത്യം ചെയ്തു. (സാമ്പാളൂർ പാതിരിമാരുടെ കീഴിൽ ഇരിക്കില്ല എന്ന് സത്യം ചെയ്തു) കേരളത്തിലേക്കു കൊടുത്തയച്ച കത്തിന്റെ കോപ്പി വത്തിക്കാൻ ഗ്രന്ഥശേഖരത്തിലുണ്ട്. അതിൽ അഹത്തള്ള എന്നല്ല, ഇന്ത്യയുടെയും ചീനയുടെയും അഗന്തെയോസ് എന്നാണത്രേ. എല്ലാ അധികാരങ്ങളും പാപ്പ (റോമ പാപ്പ എന്നല്ല) നല്കിയിട്ടുണ്ട് എന്നും അതിലുണ്ട്. അത് പൗരസ്ത്യസുറിയാനിയിലാണ്. അഹത്തള്ള ഒരു അലക്സന്ത്രിയൻ സഭാദ്ധ്യക്ഷനാണ്. ഫാ. ഡോ. ചീരൻ. (നെസ്തോറിയൻ എന്നും പറയപ്പെടുന്നു. മർദ്ദീനിലെ യാക്കോബായ മെത്രാൻ?

സാക്ഷാൽ അന്ത്യോക്യ പാത്രിയർക്കീസ് വേഷം മാറി വന്നു? പേര്  അറബിമുറയ്ക്ക് അബ്ദുള്ള, Ahatalle, gk. Theodore, Lat. Adeodatus) കോപ്ത്തുകാരുടെ പാത്രിയർക്ക് അയച്ചു; മാർ അബ്ദലഹ, അത്തിള്ള, മാത്തായി എന്ന് പേരുകൾ പറയുന്നു. അഹത്തള്ള ആദ്യം യാക്കോബായ പാത്രിയർക്കിൻ കീഴിൽ ദമസ്കസിലെ മെത്രാനും പിന്നെ കുറ്റം നിമിത്തം തള്ളുകയാൽ അലക്സന്ത്രായ പാത്രിയർക്കിന്റെ അടുക്കൽ പോയി പാർത്തവനുമായിരുന്നു. ലാക്രൗസിനെ ഉദ്ധരിച്ച് ജി. കുരിയൻ പാദ്രിയുടെ വിരുതുപ്രകരണം. പേ. 47.

1653 ഫെബ്രു. മൂന്നുനോമ്പ്. ഇടപ്പള്ളിയിൽ മലങ്കര പള്ളിയോഗം. തോമ്മാ അർക്കദിയാക്കോനെ വേദത്തലവനായി തെരഞ്ഞെടുക്കുന്നു.

1653 മെയ് 22 ആലങ്ങാട്ടു പള്ളിയോഗം. ഫ്രാൻസീസ് ഗാർഷ്യ മെത്രാപ്പോലീത്തായെ അനുസരിക്കില്ലെന്ന് തീരുമാനം.

1653 ജൂൺ 1 പെന്തിക്കൊസ്തി. (സ്വ.ക. 828 ഇടവം 22) ആലങ്ങാട്ട്. 8000 പേർ പള്ളിയോഗം ചേർന്ന് തോമ അർക്കദിയാക്കോനെ മാർത്തോമ്മാ എന്ന പേരിൽ പന്ത്രണ്ടു വൈദികർ ചേർന്ന് മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തി. ഈ രീതി അലക്സന്ത്രിയൻ പാരമ്പര്യമാണ്. മാർത്തോമായ്ക്കു സഹായികളായി ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ, കടവിൽ ചാണ്ടി, പള്ളിവീട്ടിൽ ചാണ്ടി, വേങ്ങൂർ ഗീവർഗീസ് (മേക്കാട്ടച്ചൻ) എന്നീ  കത്തനാർമാർ നിയമിതരായി.

1653 കൂനൻകുരിശു സത്യത്തിനു ശേഷം പത്രോസ് കശ്ശീശാ സഹായം തേടി അലക്സന്ത്രിയാ സിംഹാസനത്തിൽ. ഇന്ത്യയിലേക്ക് ഒരു മെത്രാനെ വാഴിച്ചു. കുര്യാക്കോസ് OIC യെ ഉദ്ധരിച്ച് ഫാ. ഡോ. ചീരൻ പേ.16

1654 അഹത്തള്ളായുടെ നിര്യാണം.

1656 ഫെബ്രു. 19 ജോസഫ് സെബസ്ത്യാനി മാർപ്പാപ്പായുടെ കത്തുമായി മലബാറിലേക്ക്. 1658 ജനു. 8 മലബാർ സഭയെപ്പറ്റി റിപ്പോർട്ടുമായി റോമിൽ.

1657 ആദ്യം അലക്സാണ്ടർ മാർപ്പാപ്പ അയച്ച ആദ്യത്തെ കർമ്മലീത്താ മിഷൻ കേരളത്തിൽ. യൗസേപ്പ്, വിൻസന്ത എന്നീ രണ്ടു പാതിരിമാർ കണ്ണൂരിൽ.

1657 പെസഹായ്ക്കു പിൻ 4-ാം ഞായർ. അർക്കദിയാക്കോൻ വിളിച്ച പള്ളിയോഗം ഇടപ്പള്ളിയിൽ. നസ്രാണികളെ അനുനയിപ്പിക്കുവാൻ കർമ്മലീത്തരുടെ ശ്രമം; വടക്കൻ പറവൂർ, കണ്ടനാട്ട്, ചാലക്കുടി, കുറുപ്പമ്പടി പള്ളിക്കാർ കർമ്മലീത്തർക്കെതിരെ. തീരുമാനമൊന്നുമുണ്ടായില്ല.

1657 സെപ്റ്റ. 8 മുട്ടത്ത് കർമ്മലീത്തർ വിളിച്ച പള്ളിയോഗം. 24 പള്ളിക്കാർ വന്നു. മാർത്തോമ്മായുടെ സ്ഥാനം അസാധുവെന്ന് വിധി.

1657 കന്നി 23 കൊച്ചി സന്തു തൊമ്മാ പള്ളിയിൽ യോഗം. യൗസേപ്പ് ഡി സന്തു മരിയയെ മെത്രാൻ സ്ഥാനത്തേക്ക് ശുപാർശ.

1659 കൊടുങ്ങല്ലൂർ ഗാർസ്യ മെത്രാപ്പോലീത്ത നിര്യാതനായി.

1659 ഡിസ. 3/15 മലബാർ വികാരിയാത്ത് സ്ഥാപിതമാകുന്നു. മോൺ. ജോസഫ് സെബസ്ത്യാനിക്ക് പ്രഥമ മലബാർ വികാരി അപ്പസ്തോലിക്കയായി നിയമനം.

1660 ജനു. 20 അഹത്തള്ള തോമാ അർക്കദിയാക്കോന് എഴുതിയ കത്ത് വ്യാജമെന്ന് 7-ാം അലക്സാണ്ടർ മാർപ്പാപ്പ (ഗ്രാത്തം നോബിസ്)

1661 മെയ് 4 ആദ്യ മലബാർ വികാരി അപ്പസ്തോലിക്ക മോൺ. ജോസഫ് സെബസ്ത്യാനി കൊച്ചിയിൽ. (1660 ൽ. പാലപ്പിള്ളി) ഏപ്രിൽ ഒടുവിൽ. കുരുവിള കുരുവിള പാദ്രി.

1661 ഡച്ചുകാർ കൊല്ലം കൈവശപ്പെടുത്തുന്നു. (ലന്തക്കമ്പനി. 836 ൽ. 1662 ൽ കൊടുങ്ങല്ലൂരും. പാലപ്പിള്ളി)

1662 വലിയനോമ്പിൽ വിശുദ്ധവാരത്തിന് വികാരി അപ്പസ്തോലിക്ക സെബസ്ത്യാനി ആലങ്ങാട്ടു നിന്ന് അങ്കമാലിക്ക്. (അങ്കമാലി പള്ളി അദ്ദേഹം രാജാവിൽനിന്ന് വിലകൊടുത്തു വാങ്ങി. അങ്കമാലി രേഖകൾ പേ. 81 ഉദയംപേരൂർ സുന്നഹദോസ് കാനോനാകൾ, സ്കറിയ സക്കറിയ, ഉദ്ധരിച്ച്) എതു രാജാവ്? ആദ്ദേഹത്തിന്റെ പള്ളിയിലുള്ള അവകാശം?

1663 മാർത്തോമാ മെത്രാനെയും ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരെയും പോർട്ടുഗീസ് പടയാളികളുടെ പിടിയിൽനിന്നു രക്ഷിക്കാൻ ആൾമാറാട്ടം നടത്തിയിട്ട് മുളന്തുരുത്തിയിലെ താടിക്കാരായ

രണ്ടു വൃദ്ധന്മാർ രക്തസാക്ഷികളായി. ഇത് സെബസ്ത്യാനി മെത്രാനായി വന്നശേഷം എന്ന് ഇട്ടിയവിര ഈപ്പൻ പാദ്രി.
1662 ഡച്ചുകാർ കൊടുങ്ങല്ലൂര് പിടിച്ചു. 1662 മെയ് 5 (837 മേടം 27) വെള്ളി. പറങ്കി പോയി. (നിഗ്രവ)
1663 ജന. 6 ഡച്ചുകാർ കൊച്ചിക്കോട്ട പിടിച്ചു. പറങ്കി മിഷനറിമാർ നാടുകടത്തപ്പെടുന്നു.
1663 ഫെബ്രു. 1 പഴയകൂറ്റിലെ പള്ളിവീട്ടിൽ പറമ്പിൽ ചാണ്ടിക്കത്തനാരെ (അലക്സാണ്ടർ ഡി ക്യാംപോ) വികാരി അപ്പസ്തോലിക്ക സെബസ്ത്യാനി രണ്ടു വൈദികരുടെ സഹായത്തോടെ മെത്രാനാക്കി. (പകലോമറ്റത്തുൾപ്പെട്ട പനങ്കുഴി. കുറവിലങ്ങാട്ടു വച്ച്. പാലപ്പിള്ളി) കുടക്കശ്ശേരി ചാണ്ടി മെത്രാൻ കുറുപ്പമ്പടി പള്ളി ചരിത്രം. വികാരി അപ്പസ്തോലിക്ക മോൺ. ജോസഫ് സെബസ്ത്യാനി കേരളം വിടുന്നു. 1663 മകരം 31?
1663 /1659 ഏപ്രിൽ 27 ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ നിര്യാതനായി.
1665 മാർ ഗ്രീഗോറിയോസ് അബ്ദുൾ ജലീൽ മെത്രാപ്പോലീത്ത (മൂസൽ സ്വദേശി, 1654 ൽ ഓമീദിലെ തീമോത്തിയോസ് മെത്രാപ്പോലീത്ത, പിന്നീട് 1664 ൽ ഊർശ്ലേമിന്റെ ഗ്രീഗോറിയോസ്) കേരളത്തിൽ. മാർത്തോമ്മായുടെ സ്ഥാനം തികച്ചുകൊടുത്തു. (പുത്തൻ കൂറുകാരെന്നു വിളിക്കപ്പെട്ട സുറിയാനിക്കാരെ ഇതിനു ശേഷം യാക്കോബായക്കാർ എന്നു കൂടി വിളിക്കാൻ തുടങ്ങുന്നു) മാർ ഗീവറുഗീസ് എന്ന് ഇട്ടിയേര ഈപ്പൻ പാദ്രി.
1670 മാർ തോമ്മാ 2 വാഴിക്കപ്പെട്ടു. (മെത്രാന്റെ അനന്തിരവൻ രണ്ടാമത്തെ മാർ തൊമ്മായെ വലിയ മെത്രാൻ വഴിച്ചു. പാലപ്പിള്ളി.) 1-ാം മാർത്തോമ്മായ്ക്കു ശേഷം ഒരാൾ 2-ാം മാർത്തോമ്മായായി പത്തു ദിവസം വാണു. മർത്തോമ്മാ 4-ാമൻ തന്റെ ഒരെഴുത്തിൽ 5-ാം മാർത്തോമ്മ എന്ന് എഴുതിയത് ഇക്കാരണത്താൽ. കുറുപ്പമ്പടി പള്ളി ചരിത്രം. പേ.50.
1670 ഏപ്രിൽ 24 (കൊ.വ. 845 മേടം 14) മാർത്തോമ്മാ ഒന്നാമൻ കാലം ചെയ്തു. കബർ- അങ്കമാലി (കരേറ്റമാതാവിന്റെ) സെന്റ് മേരീസ് ചെറിയപള്ളി. (ഓർമ്മ. ഏപ്രിൽ 25) 1671 നിഗ്രവ. എങ്കിൽ കൊ.വ. 846 മേടം 12. (മാർത്തോമ്മാ 1-ാ മനും മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീലും കാലം ചെയ്യുന്നത് രണ്ടു ദിവസത്തെ വ്യത്യാസത്തിൽ. ആദ്യം ഗ്രീഗോറിയോസെന്ന് പൗളിനോസ്. മാർത്തോമ്മാ ആദ്യമെന്ന് ബർണാഡ് തോമ. 1670 മേടം 12) 1671 ന് സാദ്ധ്യത കൂടുതൽ. 1670 മേടം 12 EMP, 845 മേടം 12 ഇട്ടൂപ്പ്, 1673 എപ്രിൽ 22 Dr VCS, 1670 മേടം 12 കണിയാമ്പറമ്പിൽ, 1670 ഏപ്രിൽ 22 സെമിനാരി സോവനീർ. 1669 ജി. കുരുവിള പാദ്രി.
1671 ഏപ്രിൽ 24 (കൊ.വ. 846 മേടം 14) വെള്ളി. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ കാലം ചെയ്തു. കബർ വടക്കൻ (പട്ടമന) പറവൂർ മാർ തൊമ്മൻ പള്ളി. ഓർമ്മ ഏപ്രിൽ 26. അദ്ദേഹത്തിന്റെ ആദ്യകുർബ്ബാന അപരിചിതമായതിനാൽ ജനങ്ങൾ പിറുപിറുത്തതായി ബിഷപ്പ് ബ്രൗൺ. അദ്ദേഹത്തിന്റെ സുസ്ഥാത്തിക്കോൻ അറബിക് ഗർസൂനിയിലാണ്. ഊർശ്ലേമിന്റെ മെത്രാപ്പോലീത്ത എന്നു പറഞ്ഞിരിക്കുന്നു. ഊർശ്ലേമിൽ സുറിയാനിസഭയ്ക്ക് മെത്രാപ്പോലീത്താ ഇല്ല; എപ്പിസ്കോപ്പായേ ഉള്ളൂ. ഇതെല്ലാം കാരണം അദ്ദേഹം കൽദായ കത്തോലിക്കാ പാരമ്പര്യത്തിലെ മെത്രാനാണ്. മാർപ്പാപ്പായുമായി ബന്ധപ്പെട്ടയാളാണെന്ന് അക്കാലത്തുതന്നെ മാർത്തോമ്മായും ഇട്ടിത്തൊമ്മൻ കത്തനാരും പറഞ്ഞിരുന്നു. ഇദ്ദേഹത്തിന്റെ കബർ മദ്ബഹായിലായിരുന്നു, ആദ്യം. പിന്നീട് ഹൈക്കലായിലേക്കു മാറ്റി. അത് പത്രോസ് പാത്രിയർക്കീസ് ബാവ വെട്ടിപ്പൊളിച്ചുവെന്നും, 1856 ൽ എത്തിയ യെരുശലേമിന്റെ മാർ ഗ്രീഗോറിയോസ് നിർദ്ദേശിച്ച പ്രകാരം മാറ്റി എന്നും രണ്ടഭിപ്രായം. ചീരൻ പേ.30. 1685 ൽ മരിച്ചു. ജി. കുരിയൻ പാദ്രി.
1673 പഴയ കൂറുകാരെയും ലത്തീൻകാരെയും ഭരിച്ചു വന്ന കർമ്മലീത്ത ദർശനക്കാരൻ മാത്യൂസ് യൗസേപ്പു മെത്രാൻ വരാപ്പുഴ പള്ളിയും സെമിനാരിയും പണിയിച്ചു. പാലപ്പിള്ളി.
1675 വരാപ്പുഴ കർമ്മലീത്ത സെമിനാരി തുടങ്ങുന്നു.
1675/1676/1678 മാർ അന്ത്രയോസ് ആൽവെയൂസ് (?) കേരളത്തിൽ. മെത്രാൻ തന്നെയൊ? പാത്രിയർക്കീസ് എന്ന് നിരണം ഗ്രന്ഥവരി പറയുന്നു. കൽദായ മെത്രാൻ? 853 ൽ പാലപ്പിള്ളി. ബഹിഷ്കൃതനായ യാക്കോബായ പട്ടക്കാരൻ? കൂടെ സഹോദരൻ വന്നു. മുളന്തുരുത്തി കാട്ടുമങ്ങാട്ടു നിന്ന് വിവാഹം കഴിച്ച് ഇവിടെ തങ്ങി. കുറുപ്പമ്പടി പള്ളി റിക്കാർഡുകളിൽ 'അന്ത്രയോസ് പാത്രിയർക്കീസ് ബാവ'. പറങ്കികളുടെ ശല്യം ഇല്ലാതിരിക്കുന്നതിന് പാത്രിയർക്കീസ് ആയി നിയമിച്ചുള്ള ഒരു ബൂള

റോമിന്റെ മേലദ്ധ്യക്ഷനിൽ നിന്നും അന്ത്രയോസ് ബാവ .. സമ്പാദിച്ചിരുന്നു. മലയാളത്തിൽ വന്ന ശേഷം ... അന്ത്യോഖ്യയുടെ യാക്കോബായ വിശ്വാസത്തിൽ തന്നെ ഉറച്ചു നിന്നിരുന്നു. കുറുപ്പമ്പടി പള്ളി ചരിത്രം പേ. 48. 1021ൽ (1846) എത്തിയ കൂറീലോസ് കുറുപ്പമ്പടിയിൽ ദീർഘനാൾ താമസിക്കുമ്പോൾ കോതമംഗലത്തു ബാവായുടെ ഒരു കബർ സ്ഥാപിക്കുകയും പെരുന്നാൾ ആഘോഷിക്കുകയും ചെയ്തു. കൂടാതെ അന്ത്രയോസ് ബാവായുടെ നാമത്തിൽ ഒരു കബർ തെക്കേ ത്രോണോസിനരികെ അഴിക്കാലിനുള്ളിൽ സ്ഥാപിക്കുകയും ചെയ്തു. എന്നാൽ പത്രോസ് പാത്രിയർക്കീസ് ബാവ 1051 ൽ ഈ പള്ളിയിൽ എഴുന്നള്ളിയിരിക്കുമ്പോൾ ഈ കബറുകൾ പൊളിപ്പിച്ചു. കുറുപ്പമ്പടി പള്ളി ചരിത്രം പേ. 144, 172.

1677 പോർട്ടുഗീസ് വംശജനായ റഫായേൽ ഫിഗ്വെറെദോ ചാണ്ടിമെത്രാന്റെ സഹായിയായി നിയമിക്കപ്പെടുന്നു. ചാണ്ടി മെത്രാൻ വാഴിക്കാതിരുന്നതിനാൽ തോമസ് ദെ കാസ്ട്രോ മെത്രാൻ റഫായേൽ ഫിഗ്വെറെദോയെ വാഴിച്ചു.

1685 സെപ്റ്റ. 17 (കന്നി 7) മാർ ബസ്സേലിയോസ് യൽദോ മഫ്രിയാന (മൂസലിലെ കൂദൈദ് /കർക്കേജ് സ്വദേശി, 1662 ൽ മപ്രിയാനയായി ?), യൂഹാനോൻ മാർ ഈവാനിയോസ് (ഹിദായത്തുള്ള എന്നു ചിലർ), രണ്ട് അർമ്മീനിയൻ പട്ടക്കാർ എന്നിവർ കേരളത്തിൽ. കൂടെ സഹോദരൻ ജ്ഝമ അർദയും, ഈവാനിയോസ്, യാക്കോബ്, മത്തായി എന്നീ റമ്പാന്മാരും. അറിവാസ് കുത്തന്തീൻ എന്നീ അർമ്മനായക്കാര് - ബെസ്രായിൽ നിന്ന് വ്യാപാരികൾ - കൊണ്ടുവന്നു. തലശ്ശേരിയിൽ ഇറങ്ങി. പാണ്ടി വഴി പള്ളിവാസൽ കടന്ന്?

1685 സെപ്റ്റ. 29 (861 കന്നി 19 ശനി) മാർ ബസ്സേലിയോസ് യൽദോ മഫ്രിയാന കാലം ചെയ്തു. വന്നിട്ട് 13 ദിവസം കഴിഞ്ഞു. കബർ- കോതമംഗലം മാർ തൊമ്മൻ ചെറിയ പള്ളി. (1685/860 കന്നി 20 നിഗ്രവ. ശരിയാകാനിടയില്ല) ഓർമ്മ ഒക്. 3. ഇദ്ദേഹത്തിന്റെ കുർബ്ബാനത്തക്സായിലെ യാക്കോബിന്റെ ക്രമത്തിൽ അലക്സന്ത്രിയാ പാത്രിയർക്കീസിനെ ഓർക്കുവാൻ നിർദ്ദേശം. ചീരൻ പേ. 20 യൽദോ ബാവായുടെ പുസ്തകങ്ങളിൽ കാതോലിക്കായും മപ്രിയാനായും എന്നു വിശേഷിപ്പിച്ചിരിക്കുന്നു. ചീരൻ പേ. 34

1686 ഏപ്രിൽ 13 (861 മേടം 3) മാർ തോമ്മാ 2 ഇടിവെട്ടേറ്റ് കാലം ചെയ്തു. കബർ- നിരണം വലിയ പള്ളി. ഓർമ്മ ഏപ്രിൽ 12/16. പിൻഗാമിയില്ല. (861 മേടം 3 പാലപ്പിള്ളി. 'പിന്നെയും ഊർശ്ലേമിന്റെ ബാവാ തന്നെ പള്ളികളെ ഭരിച്ച 1671 മെടം 14 നു മരണം പ്രാപിച്ചു പട്ടവനാപറവൂർ അടക്കപ്പെട്ടു'. എന്നു തീയതി കാണുന്നത് തെറ്റ്. 1671 ൽ മരിച്ചയാൾ 1686 ൽ മരിച്ചയാളിനു ശേഷം ഭരിക്കുമോ?) മാർ ഈവാനിയോസ്?

1686 മണർകാട്: മാർത്തോമ്മാ 3 -ാമനെ ഹിന്ദുദേശത്തിന്റെ എപ്പിസ്കോപ്പയായി 'മണ്ടറാത്തു' വച്ച് യൂഹാനോൻ മാർ ഈവാനിയോസ് വാഴിച്ചു.

1687 പള്ളിവീട്ടിൽ ചാണ്ടി മെത്രാൻ (പഴയകൂർ) കാലം ചെയ്തു. 1676? കബർ കുറവിലങ്ങാട്ട് പള്ളി.

1688 ഏപ്രിൽ 19 (863 മേടം 9) മാർത്തോമ്മാ 3 കാലം ചെയ്തു. കബർ- കടമ്പനാട്ട് സെന്റ് തോമസ് പള്ളി. ഓർമ്മ ഏപ്രിൽ 22. (പാലപ്പിള്ളി. 1693/863 മേടം 9 തെറ്റ്)

1688 പട്ടമന പറവൂർ? (പകലോമറ്റം ആറാട്ടുൽ) മാർത്തോമ്മാ 4 മെത്രാനായി (യൂഹാനോൻ മാർ ഈവാനിയോസ് 'ഇൻഡ്യ മുഴുവന്റെയും കശ്ശീശ്ശ'യായി വാഴിച്ചു.)

1692 ഫെബ്രു. 29 (867 കുംഭം 18/19) 16 നിഗ്രവ. മാർ അന്ത്രയോസ് കാലം ചെയ്തു. കബർ- കല്ലട സെന്റ് മേരീസ് പള്ളി. കല്ലട മുത്തപ്പൻ / വലിയപ്പൂപ്പൻ. 1685? (1682 കുംഭം 18/19? കല്ലടമുത്തപ്പൻ എന്ന് അറിയപ്പെടുന്നു.) ഏഴു വർഷം ഇരുന്നു. ജി.കുരുവിള പാദ്രി. 1682 ശരിയാകാം. യൽദോ ബാവായും മറ്റും വരും മുമ്പ് ആയിരിക്കാം.

1694 ആഗസ്റ്റ് 13 (869 ചിങ്ങം 3) നിഗ്രവ. 1694. യൂഹാനോൻ മാർ ഈവാനിയോസ് (ഹിദായത്തുള്ള / ഹാദിയള്ള) കാലം ചെയ്തു. കബർ മുളന്തുരുത്തി മാർ തൊമ്മൻ പള്ളി. ഓർമ്മ. ആഗസ്റ്റ് 18 (1685 സെപ്റ്റ. 24 സ്ലീബാപ്പെരുന്നാളിന് യൽദോ ബാവ ബസ്രായിലെ ദൈവമാതാവിന്റെ പള്ളിയിൽ വച്ച് മാർ ഈവാനിയോസിനെ എപ്പിസ്കോപ്പായാക്കിയിരുന്നു; പട്ടംകൊടപ്പുസ്തക പ്രകാരം ഫാ. ഡോ. ചീരൻ. മൂറോൻ കൂദാശ ചെയ്യുവാനുള്ള അനുവാദത്തോടെ യൽദോ ബാവ മെത്രാപ്പോലീത്തായാക്കി സുസ്ഥാത്തിക്കോൻ കൊടുത്തിരുന്നു) 1694/869 ചിങ്ങം 3. റാക്കാട്ടു പള്ളിയും വെപ്പിച്ചു. പറങ്ങള്ളായെന്ന ബുദ്ധിക്കാരൻ പാദ്രിയും അയാളുടെ ശിഷ്യൻ മാത്തു ശെമ്മാശും നിരസിച്ചു മറുതലിച്ചു. അവരെ മഹറോൻ

ചൊല്ലി. പാലപ്പിള്ളി.
1695 പഴയകൂർ റഫായേൽ മെത്രാൻ കാലം ചെയ്തു. അദ്ദേഹം അതിനു മുമ്പ് സ്ഥാനഭ്രഷ്ടനായിരുന്നു.
1695 പഴയ കൂറ്റുകാർക്ക് ദീദാക്കുസ് മെത്രാൻ വാഴിക്കപ്പെട്ടു. ഇദ്ദേഹത്തിന്റെ കാലത്ത് പകലോമറ്റം മത്തായിക്കത്തനാരെ റോമൻ വിഭാഗം അർക്കദിയാക്കോനാക്കി.
1699 ഡിസ. 3 മലബാർ വികാരിയാത്ത് അലക്സാണ്ടർ ഏഴാമൻ മാർപ്പാപ്പ സ്ഥാപിച്ചു. (1659?)
1700 മലയാളത്തേക്കു വന്ന (ആദായിലെ) മാർ ശെമവൂൻ എന്ന നെസ്തോർ മെത്രാനെ ജസ്വീത്തുകാർ താണൂരു വച്ച് തടഞ്ഞു. കർമ്മലീത്തർ തന്ത്രത്തിൽ കയറ്റി കൊണ്ടുവന്ന് ആലങ്ങാട്ട് ഇരുത്തി.
1701 മെയ് 22 വരാപ്പുഴ മെത്രാനായി പ്രൊപ്പഗന്ത നിയമിച്ച കർമ്മലീത്ത സന്യാസി ആഞ്ചലൂസ് ഫ്രാൻസീസിനെ പൗരസ്ത്യ സുറിയാനി പാത്രിയർക്കീസയച്ച ആദായിലെ മാർ ശെമവൂൻ (ഇദ്ദേഹത്തെ കർമ്മലീത്തർ തന്ത്രത്തിൽ കയറ്റി കൊണ്ടുവന്ന് ആലങ്ങാട്ട് ഇരുത്തിയിരുന്നു) വാഴിക്കുന്നു. (ഇദ്ദേഹത്തെ വാഴിക്കാൻ പോർത്തുഗീസ് മെത്രാന്മാരാരും തയ്യാറായില്ല. അതിനു ശേഷം മാർ ശെമവൂനെ നിർബ്ബന്ധിച്ച് പോണ്ടിച്ചേരി/ പുതുശ്ശേരിക്കയച്ചു. അദ്ദേഹം പിന്നീട് പോണ്ടിച്ചേരി/ ഗോവയിൽ കിണറ്റിൽ വീണ് മരിച്ചതായി കാണപ്പെട്ടു.1720)
1701 യോഹന്നാൻ റബെയിരാ (പോർട്ടുഗീസ് ജസ്വീത്ത്) കൊടുങ്ങല്ലൂർ മെത്രാനായി.
1704 ഡിസ. മാർത്തോമ്മാ 4 മാർപ്പാപ്പായ്ക്ക് അപേക്ഷ എഴുതുന്നു. ( 29 പള്ളിക്കാരും 12 വൈദികപ്രധാനികളും ഒപ്പിട്ടത്) സുറിയാനിക്രമം ഉപയോഗിക്കുവാനും വി. കുർബ്ബാനയിൽ പുളിപ്പില്ലാത്ത അപ്പമെന്നപോലെ പുളിപ്പുള്ളതും ഉപയോഗിക്കുവാനും സുറിയാനിക്രമം മലങ്കരയിലെങ്ങും ആചരിക്കുവാനും വരാപ്പുഴ മെത്രാനുമൊന്നിച്ച് മലങ്കര കത്തോലിക്കരെക്കൂടി ഭരിക്കുവാൻ അനുവദിക്കുവാനും ഇരുകൂറുകാരും ഒന്നിക്കുവാനും മറ്റുമുള്ള അനുവാദത്തിന്. 1748 അഞ്ചാം മാർത്തോമ്മാ മാർപ്പാപ്പായ്ക്ക് വി. കുർബ്ബാനയിൽ പുളിപ്പുള്ള അപ്പം ഉപയോഗിക്കുവാനുള്ള സ്വാതന്ത്ര്യത്തിനും മറ്റുമായി എഴുതുന്നു.
1705/1708 മാർ ഗബ്രിയേൽ (ഓദുർബജാനിലെ നെസ്തോറിയൻ മെത്രാൻ) കേരളത്തിൽ. മാർ ഏലിയാ കാതോലിക്കായുടെ പ്രമാണത്താലെ എന്ന് നിഗ്രവ. 1709 പ്ലാസിഡ്. 1705 ജി.കെ. പാദ്രി.
1709 മാർച്ച് 13. മലബാർ വികാരിയാത്ത് മാർപ്പാപ്പ ക്ലമന്റ് 11 വരാപ്പുഴ വികാരിയാത്താക്കി.
1712 വരാപ്പുഴ വികാരി അപ്പോസ്തോലിക്കാ ആഞ്ചലൂസ് ഫ്രാൻസീസ് നിര്യാതനായി.
1714 ജോൺ ബാപ്റ്റിസ്റ്റ് (കർമ്മലീത്തൻ) വരാപ്പുഴ വികാരി അപ്പോസ്തോലിക്കായായി. 1717 ൽ അഭിഷിക്തനായി.
1721 ഇടവം 18 (986) റാണി ലക്ഷ്മിഭായി ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺട്രോയെ തിരുവിതാംകൂറിൽ ദിവാനാക്കി.
1728 മാർച്ച് 24 (903 മീനം 13) മാർത്തോമ്മാ 4 കാലം ചെയ്തു. കബർ- കണ്ടനാട്ട് മർത്ത് മറിയം പള്ളി. ഓർമ്മ മാർച്ച് 25.
1728 മാർച്ച് 24 (903 മീനം 13) മാർ തോമ്മാ 5 മെത്രാനായി. നാലാം മാർത്തോമ്മാ വാഴിച്ചു. (നാലാം മാർത്തോമ്മാ കാലം ചെയ്ത ദിവസം കൈവയ്പു നേടി; 1728 നു മുമ്പ് 4-ാമൻ വാഴിച്ചു; എന്നിങ്ങനെ പല അഭിപ്രായങ്ങൾ) 4-ാമൻ 5-ാമനെ വാഴിച്ചു. 5-ാമനെ സംബന്ധിച്ചുള്ള തർക്കങ്ങൾ പിന്നീട് രമ്യമായി എന്ന് പാലപ്പിള്ളി.
1729 മാർത്താണ്ഡവർമ്മ തിരുവിതാംകൂർ മഹാരാജാവാകുന്നു.
1730/1731 ഫെബ്രു. 19 (906 കുംഭം 8) മാർ ഗബ്രിയേൽ കാലം ചെയ്തു. കബർ- കോട്ടയം ചെറിയ പള്ളി. (ഊർശ്ലേമിൽ നിന്നു വന്നു. കൊല്ലം, പറവൂർ, കായംകുളം എന്നീ പട്ടണങ്ങളിലേയ്ക്കായി കൊണ്ടുവന്ന കത്തുകളിൽ മശിഹായിൽ രണ്ടു സ്വഭാവങ്ങളും രണ്ടു ക്നൂമാകളും എന്നു എഴുതിയിട്ടുണ്ട് എന്ന് 1745 ലെ കത്തിൽ 5-ാം മാർത്തോമ്മാ. തന്മൂലം ഇന്ത്യയിലെ ജനങ്ങൾക്കിടയിൽ ഭിന്നതയുണ്ടായി എന്നും.) കത്തോലിക്കനെന്നു പറഞ്ഞു; ചേരാനപേക്ഷിച്ചു എന്ന് തിസ്സരാങ്ങ്.
1739 ഒക്. /1742/1747 വിദേശി മാർ ഈവാനിയോസ് യൂഹാനോൻ (ബസ്രായിൽ നിന്ന് കച്ചവടക്കാരൻ അന്തോണിയോസ് ശെമ്മാശ്ശന്റെ കൂടെ ഡച്ചു കപ്പലിൽ) കേരളത്തിൽ. ഇദ്ദേഹം പള്ളികളിലെ രൂപങ്ങൾ നശിപ്പിച്ചു; കത്തങ്ങളുടെ തല ചെരപ്പിച്ചു; തൊപ്പി ഇടുവിച്ചു. മുളന്തുരുത്തിയിൽ കന്യാസ്ത്രീയമ്മയുടെ രൂപത്തിൽ വടി കൊണ്ട് അടിച്ചു. നെസ്തോറിയൻ? ഹെസ്കിയേൽ റാബി എന്ന യഹൂദ കച്ചവടക്കാരൻ വഴി മെത്രാനെ ലഭിക്കുവാൻ 5-ാം മാർത്തോമ്മാ എഴുതിയിരുന്നു. മപ്രിയാന എന്ന് ജി. കുരുവിള പാദ്രി.

1746 ഫ്ലോരൻസ് വരാപ്പുഴ സഹായ മെത്രാനായി.
1748 തിരുവിതാംകൂർ കൊട്ടാരസേവകനായ നീലകണ്ഠപ്പിള്ള (32) ക്യാപ്റ്റൻ ഡിലനായിയുമായുള്ള അടുപ്പംവഴി തെക്കൻ തിരുവിതാംകൂറിലെ നേമം മിഷനറിയായ ഫാ. ബൂട്ടാരിയിൽ നിന്ന് ദൈവസഹായം പിള്ള എന്ന പേരിൽ മാമോദീസ സ്വീകരിച്ചു. നാലുകൊല്ലം അതുമൂലം ജയിലിലായി. രാജകല്പനയാൽ 1752 ൽ വധിക്കപ്പെട്ടു. (പുണ്യവാനായി പ്രഖ്യാപിക്കുവാനുള്ള ശ്രമം സാധിച്ചില്ലെന്ന് വർത്തമാനപ്പുസ്തകം) അങ്കമാലി രേഖകൾ, പേ. 91.
1750 വരാപ്പുഴ വികാരി അപ്പോസ്തോലിക്കാ ജോൺ ബാപ്റ്റിസ്റ്റ് (കർമ്മലീത്തൻ) നിര്യാതനായി. ഫ്ലോരൻസ് വരാപ്പുഴ വികാരി അപ്പോസ്തോലിക്കായായി.
1751 മെയ് 5 (926 മേടം 14) മാർ ബസ്സേലിയോസ്സ് ശക്രുള്ളാ മഫ്രിയാന (1743 മീനത്തിൽ മപ്രിയാനയായി), മാർ ഗ്രീഗോറിയോസ് യൂഹാനോൻ, (മാർ ബഹനാം ദയറ) ഈവാനിയോസ് /യോഹന്നാൻ (ക്രിസ്റ്റഫോറസ്) റമ്പാൻ എന്നിവർ കേരളത്തിൽ. കപ്പൽക്കൂലിത്തർക്കം. ധർമ്മശേഖരത്തിനു വന്ന അന്തോൻ ശെമ്മാശു വഴി എഴുത്തു കൊടുത്തിട്ട് ഗീവർഗീസ് 3 പാത്രിയർക്കീസയച്ച ശക്രല്ല, ഹലാബ എന്ന ബെറൂആ നാട്ടുകാരൻ. കൂടെ ആസൊർ ദിക്കുകാരൻ ക്രീസ്തൊപൊറൊസ എന്ന യൊഹന്നാൻ മാർ ഇവാന്യൊസ അപ്പിസ്കൊപ്പ, ശാസ്ത്രകാരൻ കൊർ അപ്പിസ്കൊപ്പ, ശക്രല്ലാ കത്തനാർ, ആദായി ശമ്മാശന 1751 മേടം 14 നു കൊച്ചിയിൽ. കപ്പൽകൂലിത്തർക്കത്തിനിടയിൽ ഈവാന്യൊസ ബാവ അന്ത്യോഖ്യക്കു തന്നെ തിരിച്ചു പോയി. പാലപ്പിള്ളി. മേടം 24 നിഗ്രവ 1. ശാക്രുള്ള മപ്രിയാന, 2. ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, 3. ഈവാനിയോസ് എപ്പിസ്കോപ്പ, 4. ഗീവർഗ്ഗീസ് കോറെപ്പിസ്കോപ്പാ, (മടങ്ങിപ്പോയി) 5. ഈശോറമ്പാൻ, (കൊട്ടാരക്കര പള്ളിയിൽ 934 വൃശ്ചികം 29 (1758) ന് ദയറോയൂസോ ആയി 7 മാസം കഴിഞ്ഞു 30 -ാം വയസ്സിൽ മരിച്ചു) 6. ഹിദായത്തുള്ള ശെമ്മാശൻ 967 മിഥുനം 11 ന് 73-ാം വയസ്സിൽ കൊച്ചിയിൽ മരിച്ച് കണ്ടനാട്ട് അടക്കി ചീരൻ പേ. 50.) ഈവാനിയോസ് പാശ്ചാത്യസുറിയാനിക്കാരനും ശക്രുള്ളാ മഫ്രിയാന, മാർ ഗ്രീഗോറിയോസ് എന്നിവർ പൗരസ്ത്യ സുറിയാനിക്കാരും എന്ന് ഫാ. ഡോ. ചീരൻ. '... തുലുക്കന്റെ കീഴവഴങ്ങിയ അർമ്മനീയാ രാജ്യത്തിൽ നിന്റു വന്നു' എന്ന് കരിയാറ്റിലിന്റെ വേദതർക്കത്തിൽ. കച്ചവടക്കാരൻ അന്തോണിയോസ് ശെമ്മാശ്ശൻ വഴി മാർത്തോമ്മാ 5-ാമൻ കത്തയച്ചിരുന്നു. ഊർശ്ലേം ഗ്രീഗോറിയോസ് മൂസൽ ജോൺ റമ്പാൻ ഒരു കോർ എപ്പിസ്കോപ്പ, ഒന്നുരണ്ടു ശെമ്മാശ്ശന്മാർ. കോർ എപ്പിസ്കോപ്പായും ഒരു ശെമ്മാശ്ശനും കിട്ടിയ ധർമ്മശേഖരവുമായി മടങ്ങി.
1751 ഒക്. വിദേശി മാർ ഈവാനിയോസ് യൂഹാനോൻ (മൂന്നോ നാലോ പള്ളികളിലെ സ്വത്തുക്കൾ അപഹരിച്ചതിന്റെ പേരിൽ കൊച്ചി രാജാവിനാൽ) തിരിച്ചയക്കപ്പെട്ടു.? മാർത്തോമ്മായുമായും ജനങ്ങളുമായും തെറ്റി കഴിഞ്ഞിരുന്നു. 1751 ഏപ്രിൽ 23. ജി. കുരിയൻ പാദ്രി. 1746 വിദേശി മാർ ഈവാനിയോസ് യൂഹാനോൻ മടങ്ങി (മുളന്തുരുത്തി സുന്നഹദോസ്. കണിയാമ്പറമ്പിൽ)?
1752 ഏപ്രിൽ 10 (927 മീനം 30) യോഹന്നാൻ റമ്പാനെ മാർ ഈവാനിയോസ് എന്ന പേരിൽ ശക്രുള്ള ബാവ മെത്രാനാക്കുന്നു.?
1752 ലന്തക്കാര്യസ്ഥനും തിരുവിതാംകൂർ രാജാവുമായി മാവേലിക്കരയിൽ കപ്പൽകൂലിക്കാര്യത്തിന് കൂടിക്കാഴ്ച. മെത്രാനും പരദേശികളും ഹാജരായി. കേവുകൂലിക്കാര്യത്തിന് തീരുമാനം.
1754 ധനു 18 മർത്തോമ്മാ 5-ാമനും മാർ ശക്രുള്ളാ ബാവായുമായി ഉടമ്പടി. മർത്തോമ്മായുടെ അനുമതിയില്ലാതെ മാർ ശക്രുള്ളാ ബാവാ പട്ടം കൊടുക്കുകയില്ലെന്ന് വ്യവസ്ഥ.
1758 ധർമ്മരാജാവ് തിരുവിതാംകൂർ ഭരണമേല്ക്കുന്നു.
1758 ഫ്രഞ്ച് സഞ്ചാരി ഡ്യൂ പേറൻ (Anquestil du Peron) കേരളത്തിൽ. ശക്രുള്ളായുടെ കൂടെ വന്ന ജോർജ്ജ് കോർ എപ്പിസ്കോപ്പ ദ്വിഭാഷിയായി ശക്രുള്ളയോടു സംസാരിച്ചുവെന്ന് എഴുതി.
1761 ജൂലൈ 10 (936 മിഥുനം 29) നിരണം. മാർ തോമ്മാ 6 മെത്രാനായി. 5-ാമൻ വാഴിച്ചു.
1763 ഒക്ടോ. 20 /939 തുലാം 9 ബുധൻ മട്ടാഞ്ചേരി. മാർ ബസ്സേലിയോസ്സ് ശക്രുള്ളാ മഫ്രിയാന കാലം ചെയ്തു. കബർ- കണ്ടനാട്ട് മർത്ത് മറിയം പള്ളി. ഓർമ്മ ഒക്. 21 (1764/ 939 തുലാം 9 നിഗ്രവ. 1764 ശരിയല്ല. 939 തുലാം 9 പാലപ്പിള്ളി. ശക്രുള്ളാ മഫ്രിയാന കൊച്ചി രാജാവിൽ നിന്ന് മട്ടാഞ്ചെരിൽ ഒരു പള്ളിക്കു സ്ഥലവും കമ്പൊളത്തിൽ നിന്നു വഴിയും വിലയ്ക്കു വാങ്ങി സ്വന്ത ചിലവിന്മേൽ പള്ളിയും മുറിയും തീർപ്പിച്ചു. പാലപ്പിള്ളി. (എരിമീശെ / ഇരവീശ. ഇന്നത്തെ മട്ടാഞ്ചേരി സെന്റ് ജോർജ്ജ് പള്ളി) 'ഇങ്ങനെ

ഇരിക്കുമ്പോൾ (അഞ്ചാം മാർത്തോമ്മാ പിൻഗാമിയെ വാഴിച്ച കഴിഞ്ഞിരിക്കുമ്പോൾ) കാട്ടുമങ്ങാട്ടു കുര്യൻ കത്തനാർക്കു മാർ ബസ്സേലിയോസ് ഏറ്റവും തെളിഞ്ഞു റെമ്പത്വം കൊടുത്തു.' ഇട്ടൂപ്പ് പേ. 129) 1769 ൽ കൂറിലോസ് കശ്ശീശ എന്ന് തക്സായിൽ എഴുതിയിട്ടുണ്ട്. 1771 ഏപ്രിൽ 16 ന് വൈദികനെന്ന് സഹോദരൻ ഗീവർഗീസ് 949/ 1774 ൽ എഴുതി.

1765 മെയ് 8 (940 മേടം 27) മാർ തോമ്മാ 5 കാലം ചെയ്തു. കബർ- നിരണം സെന്റ് മേരീസ് വലിയ പള്ളി. ഓർമ്മ മെയ് 10.

1770 ജൂലൈ 10 (945 മിഥുനം 29) നിരണത്തുവച്ച് മാർ ഗ്രീഗോറിയോസും മാർ ഈവാനിയോസും ചേർന്ന് മാർ തോമ്മാ 6-ാമനെ **ജോസഫ്** മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്ത ആയി വാഴിക്കുന്നു. (1770 മിഥുനം 29) പാലപ്പിള്ളി.

1771 ആഗസ്റ്റ് 31 മാർത്തോമ്മാ 6-ാമന്റെ കത്തിന് ആദ്ദേഹത്തെ ആശ്രയിച്ചു നില്ക്കുന്നവരുടെ മേൽ ആത്മീയ ഭരണമൊഴികെയുള്ള ലൗകികാധികാരവും പ്രോനോട്ടറി എന്ന പദവിയും വാഗ്ദാനം ചെയ്ത് റോമിലെ കർദ്ദിനാൾ സംഘത്തിന്റെ മറുപടി.

1771 നവ 21/947 വൃശ്ചികം 10 ഞായർ. മാർ ഗ്രീഗോറിയോസ് യൂഹാനോൻ, കാട്ടുമങ്ങാട്ട് കുര്യൻ (കൂറീലോസ്) റമ്പാനെ മെത്രാനായി വാഴിച്ചുവന്ന് പറയപ്പെടുന്നു. (തീയതിപ്പിണക്കം. അത് ശനി) വൃശ്ചികം 15 വെള്ളി. കാട്ടുമങ്ങാട്ട് കുര്യൻ റമ്പാൻ മെത്രാപ്പോലീത്താ എന്ന പേരെടുത്ത് അടുത്തുള്ള പള്ളിക്കാർക്ക് എഴുതുന്നു. (തീയതിപ്പിണക്കം. അത് വ്യാഴം.) കഗ്രവ. (1772 /947 വൃശ്ചികം 17 നിഗ്രവ. 947 എങ്കിൽ 1771 നവമ്പർ 28 വരും. ഇത് വെള്ളിയാഴ്ചയല്ല. പാലപ്പിള്ളിയിൽ വെള്ളി ഇല്ല.) 1767 ന മുമ്പെന്ന് തൊഴിയൂർ സഭാചരിത്രകാരൻ ഫാ. കെ.സി.വറുഗീസ്. 1766 നവമ്പർ 28 (942 വൃശ്ചികം 17 വെള്ളിയാഴ്ചയാണ്) 947 -ൽ കൂറിലൊസു മെത്രാന് പട്ടവും സ്ഥാനവും തികച്ചുകൊടുത്തു. പെരുമ്പടപ്പിൽ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് കല്പിച്ചനുവദിച്ച മോതിരവും ഇടീച്ച് മലങ്കര പുത്തൻകൂറിലുള്ള പള്ളി എടവകക്ക് ഒക്കെയും മെത്രാന്റെ സ്ഥാനങ്ങൾ നടത്തിക്കൊള്ളത്തക്കവണ്ണം കല്പിച്ച് നീട്ടുരവും കൊടുത്ത് നടത്തിച്ചുപോരുകയും ചെയ്തു. (971 ൽ കാട്ടുമങ്ങാട്ട് ഗീവർഗീസ് മാർ കൂറീലോസ് 2 ന്റെ സങ്കടഹർജി ശക്തൻ തമ്പുരാന്. ശക്തൻ തമ്പുരാൻ പേ. 285-290.) (1770 മിഥുനം 29 ന് മെത്രാപ്പോലീത്തായായ ശേഷം) അടിയറ തീർത്ത് പ്രീതി വരുത്തിയിരിക്കുമ്പോൾ (കൊമ്പൻ, കൊനാടൻ, ചന്ദനം, ചാത്തുരുത്തി 4 പട്ടക്കാരെ വിവാഹവും കഴിപ്പിച്ചു. പല കത്തങ്ങൾക്കും പട്ടം മാറിക്കൊടുത്തു) കാട്ടുമങ്ങാട്ടു റമ്പാൻ നിരണത്തു ചെന്ന് മെത്രാപ്പോലീത്തായെയും എപ്പിസ്കോപ്പായെയും കണ്ട് അനുവാദം വാങ്ങി കായങ്കുളത്തെത്തി നയനവെളിവ് നഹിയായ ഗ്രീഗോറിയോസു ബാവായെ ചികിത്സിപ്പിക്കാമെന്നു പറഞ്ഞു വള്ളത്തിൽ കയറ്റി കൊച്ചിയിൽ കൊണ്ടുവന്ന് കൊല്ലം 947 വൃശ്ചികം 17 ന് റമ്പാന്റെ ശിഷ്യൻ കാറ്റാടി കുരുവിളക്കത്തനാർ കുറുബാന ചൊല്ലി ബാവ മാർ കൂറീലൊസെന്ന പേരിൽ എറമ്പാനെ വാഴിച്ചു. പെരുമ്പപ്പിൽ നിന്നു നീട്ടുരവും ലെന്ത കുമദോരിൽ നിന്ന് കടലാസും വാങ്ങി പെരുമ്പടപ്പിൽ ചെർന്ന പള്ളികൾക്കു സാധനവും അയച്ചു കൂടാതെ ഗ്രീഗോറിയൊസു ബാവക്കു വയസ്സും ക്ഷീണവും ആകയാൽ തന്റെ മുതൽകാര്യങ്ങൾക്ക് മാർ കൂറിലൊസിനെ അവകാശിയാക്കിയ പ്രകാരം ഒരു മരണപത്രം എഴുതിയുണ്ടാക്കി (1772/947 മകരം 23) ഒപ്പിട്ടു വാങ്ങിച്ചതിന്റെ ശേഷം ബാവായെ മുളന്തുരുത്തിയിൽ കൊണ്ടുപോയി കുറെനാൾ ദീനത്തിൽ കിടന്ന് 1772 മിഥുനം 27 ന് കാലം ചെയ്തു. വാഴിച്ച സംഭവം 'മെത്രാപ്പോലീത്തായും എപ്പിസ്കോപ്പായും കേട്ടാറെ' എന്ന് പാലപ്പിള്ളി. അതായത് രണ്ടു മെത്രാന്മാർ ഉള്ളപ്പോഴാണ് സംഭവം. മാർത്തോമ്മാ 6 മെത്രാപ്പോലീത്തായും ഈവാനിയോസ് എപ്പിസ്കോപ്പയും. 1767? 1771 നവ. 28/വൃശ്ചികം 17 കുരുവിള കുരുവിള പാദ്രി (947).

1772/ 947 മകര ഞായറ്റിൽ മലങ്കര പുത്തൻകൂറ്റിലുള്ള പള്ളി ഇടവകക്ക് ഒക്കെയും മെത്രാൻ സ്ഥാനം നടത്തുവാൻ പെരുമ്പടപ്പിൽ നിന്ന് കാട്ടുമങ്ങാട്ട് കൂറിലോസിന് തീട്ടൂരം. റവ. ജി. കുരിയൻ പാദ്രി. പേ. 59, 60

1772 ജൂലൈ 8 (948 മിഥുനം 27) മാർ ഗ്രീഗോറിയോസ് യൂഹാനോൻ (കാട്ടുമങ്ങാട്ട് അബ്രഹാം മാർ കൂറീലോസിനെ വാഴിച്ച) കാലം ചെയ്തു. കബർ- മുളന്തുരുത്തി മാർ തൊമ്മൻ പള്ളി. ഓർമ്മ ജൂലൈ 10. കണ്ടനാട്ടു താമസിച്ചിരുന്ന മാർ ദീവന്നാസ്യോസും മാർ ഈവാനിയോസും അറിഞ്ഞില്ല. (1772 മിഥുനം 27 പാലപ്പിള്ളി)

1772 മാർത്തോമ്മാ 6-ാമന്റെ കത്തിന് റോമിന്റെ മറുപടി. ഉപജീവനത്തിന് വർഷികമായി 100 സ്കൂദി

നാണയവും ആശ്രയിച്ച നിൽക്കുന്നവരുടെ മേൽ ആത്മീയാധികാരമൊഴികെയുള്ള ലൗകികാധികാരവും നല്കാമെന്ന്.
1772 സംക്ഷേപവേദാർത്ഥം റോമിൽ അച്ചടിക്കപ്പെട്ടു.
1773 ജൂലൈ 26 വരാപ്പുഴ വികാരി അപ്പസ്തോലിക്കാ മാർ ഫ്ലാരൻസിയൂസ് മെത്രാൻ (1750-1773) കാലം ചെയ്തു. (ശവസംസ്കാരച്ചടങ്ങുകളിൽ കർമ്മലീത്ത വൈദികർ സുറിയാനിക്കാർക്ക് അർഹമായ പ്രാതിനിധ്യം നിഷേധിച്ചതായി പരാതി. 50 ഓളം (73?) പള്ളികളിലെ പ്രതിനിധികൾ പിന്നീട് അങ്കമാലിയിൽ യോഗം ചേർന്നു. മിഷനറിമാർ ഫാ. യുസ്തിനിയാനിയെ അയച്ച് രമ്യതയ്ക്കു ശ്രമിച്ചു. ആലങ്ങാട്ടു സെമിനാരിയിലെ കരിയാറ്റിൽ യൗസേഫ് മല്പാനും പാറേമ്മാക്കൽ തോമ്മാക്കത്തനാരും ലിസ്ബണിലേക്ക് പോകുവാൻ അവിടെ തീരുമാനം.)
1774 (949 മിഥുനം 21) കാട്ടുമങ്ങാട്ടു റമ്പാന് മെത്രാന്റെ സ്ഥാനമേല്പാൻ ന്യായമില്ലെന്ന് നിശ്ചയിച്ച് കൊച്ചി (പെരുമ്പടപ്പ്) രാജാവ് തീട്ടൂരത്തോടെ മാർ ദീവന്നാസ്യോസിന്റെ അടുക്കൽ കൂട്ടി അയച്ചു. 1774 ൽ മാർ ദീവന്നാസ്യോസ് കാട്ടുമങ്ങാടനെ സ്ഥാനഭ്രംശം ചെയ്തു. റവ. ജി. കുരിയൻ പാദ്രി. പേ. 59, 60 (മാർ ദീവന്നാസ്യോസിന്റെ പരാതിയിന്മേൽ ഡച്ചു കമ്പനി അന്വേഷണം നടത്തി കാട്ടുമങ്ങാട്ടു മെത്രാന് അധികാരമില്ലെന്നു വിധിച്ചതിനെത്തുടർന്ന്) അംശവസ്ത്രം ഊരി മെത്രാപ്പോലീത്തായുടെ കൂടെ കണ്ടനാട്ട് താമസിച്ചു. പാലപ്പിള്ളി.
1774 ഇടവം 15 കാട്ടുമങ്ങാട്ട് മാർ കൂറീലോസ് തോഴിയൂരിൽ പള്ളി സ്ഥാപിച്ചു. (1772 ഇടവം 15?) സഹോദരൻ ഗീവറുഗീസ് കത്തനാർക്കു റമ്പത്വവും കൊടുത്തു. പാലപ്പിള്ളി.
1775 വാരാപ്പുഴ വികാരി അപ്പോസ്തോലിക്കായായി നിയമിതനായ ഫ്രാൻസീസ് സാലെസ് സ്ഥാനമേറ്റു.
1777 (953 ചിങ്ങം 30 /സെപ്റ്റ. 11?) കരിയാറ്റിൽ യൗസേഫ് മല്പാനും ശിഷ്യനും കൂടി മാർ തോമ്മാ 6 ൽ നിന്ന് 6-ാം പീയൂസ് പാപ്പായ്ക്ക് എഴുത്തു വാങ്ങുന്നു.
1778 മെയ് 7 കരിയാറ്റിൽ യൗസേഫ് മല്പാനും പാറേമ്മാക്കൽ തോമ്മാക്കത്തനാരും കൂട്ടരും കൂടി ആലങ്ങാട്ടുനിന്ന് റോമിലേക്ക്. മാർത്തോമ്മായെയും കൂടെയുള്ള 80000 ജനങ്ങളെയും തങ്ങളോടു യോജിപ്പിക്കുന്നതിന് മിഷനറിമാരുടെ ഭാഗത്തുനിന്നുള്ള പ്രതിബന്ധങ്ങൾ നീക്കിക്കിട്ടുന്നതിന്. ഇത് അവരുടെ പള്ളിയോഗ തീരുമാനപ്രകാരമായിരുന്നു. (മാർ തോമ്മാ 6 ന്റെ കത്തിന്റെ തിയതി 1778 മീനം10 / മാർച്ച് 21) 1778 ഒക്. 14 ന് മദ്രാസിൽനിന്ന് പോയി. 1779 ജൂലൈ 18 ന് ലിസ്ബണിൽ. 1779 ഒക്. 4 ന് റോമിലേയ്ക്ക്. 1780 ജനു.3 റോമിൽ. 1782 ജൂലൈ കരിയാറ്റിൽ മല്പാനെ അങ്കമാലി ആസ്ഥാനമായ കൊടുങ്ങല്ലൂർ അതിരൂപതയുടെ മെത്രാപ്പോലീത്തായായി പോർട്ടുഗീസ് രാജ്ഞി നിയമിച്ചു. ജൂലൈ 16 ന് മാർപ്പാപ്പ നിയമനം അംഗീകരിച്ചു.
1778 വാരാപ്പുഴ വികാരി അപ്പോസ്തോലിക്കാ ഫ്രാൻസീസ് സാലെസിനെ മാറ്റി യോഹന്നാൻ മരിയയെ നിയമിക്കുന്നു. ഫ്രാൻസീസ് സാലെസ് പാലസ്തീനായിലേക്ക്. 1787 ൽ നിര്യാതനായി. തുടർന്ന് വരാപ്പുഴയിൽ ലൂയീസ് മറിയം വികാരി അപ്പോസ്തോലിക്കായായി.
1781 പഴയകൂറ്റുകാർ മാർ തോമ്മാ 6 / മാർ ദീവന്നാസ്യോസുമായി സഭായോജിപ്പിന് കൂടിയാലോചന.
1783 ഫെബ്രു. 17 ലിസ്ബൺ. കരിയാറ്റിൽ മല്പാനെ കൊടുങ്ങല്ലൂർ മെത്രാപ്പോലീത്തായായി വാഴിക്കുന്നു. ഫെബ്രു. 14?
1784 ഏപ്രിൽ 10 കരിയാറ്റിൽ നിർദ്ദേശിച്ചപ്രകാരം പാറേമ്മാക്കൽ തോമ്മാക്കത്തനാർ മലങ്കരപ്പള്ളിക്കാർക്ക് കത്തയക്കുന്നു.
1785 ഏപ്രിൽ 20 കരിയാറ്റിൽ മെത്രാപ്പോലീത്തായും പാറേമ്മാക്കൽ തോമ്മാക്കത്തനാരും ലിസ്ബണിൽ നിന്നു മടങ്ങി.
1786 മെയ് 1 കരിയാറ്റിൽ മെത്രാപ്പോലീത്തായും പാറേമ്മാക്കൽ തോമ്മാക്കത്തനാരും ഗോവയിൽ. ആണ്ടുശമ്പളവും മറ്റും ശരിയാക്കാൻ.
1786 സെപ്റ്റ.9 കരിയാറ്റിൽ മെത്രാൻ ഗോവയിൽ ആകസ്മികമായി കാലം ചെയ്തു. കബർ ഗോവ കത്തീഡ്രൽ (1786 സെപ്റ്റ. 23 /962 കന്നി 12) നിഗ്രവ. സെപ്റ്റ. 10 ഏട്ടു നോട്ട്. സെപ്റ്റ. 9 എന്നും പറയുന്നു. മെയ് 1? മരിക്കുംമുമ്പ് പാറേമ്മാക്കൽ തോമ്മാക്കത്തനാരെ കൊടുങ്ങല്ലൂർ ഗവർണദോരായി നിയമിച്ചിരുന്നു.
1786 ജനുവരി /962 മകരം പാറേമ്മാക്കൽ ഗവർണദോർ ഗോവ മെത്രാപ്പോലീത്തായിൽ നിന്ന്

അംഗീകാരം നേടി തലശ്ശേരിയിൽ. കൊടുങ്ങല്ലൂർ ഭരണമേറ്റു. (962 മകരത്തിൽ മലയാളത്തെത്തി. പാലപ്പിള്ളി.) (കരിയാറ്റിൽതന്നെ സഹചാരിയായ ഇദ്ദേഹത്തെ ഗവർണ്ണദോരായി നിയമിച്ചിരുന്നത് ഗോവ മെത്രാപ്പോലീത്ത അംഗീകരിച്ചത്രേ.)

1787 ഫെബ്രു. 12 (പഴയ കണക്കിൽ കുംഭം 1 നിഗ്രവ.) അങ്കമാലി. റോമൻ സുറിയാനിക്കാരായ 84 പള്ളിക്കാരുടെ പള്ളിപ്രതിപുരുഷയോഗം. പാറേമ്മാക്കൽ ഗവർണദോരെയല്ലാതെ വെള്ളക്കാരായ മെത്രാന്മാരെയും പാതിരിമാരെയും മേലാൽ അനുസരിക്കയില്ലെന്ന് പടിയോല എഴുതി. 12 പേരെ കാനോനിസ്തന്മാർ (വൈദിക സമിതി) ആയി തെരഞ്ഞെടുക്കുന്നു. (81 പള്ളികളുടെ ലിസ്റ്റിൽ അങ്കമാലി, കുറവിലങ്ങാട്ട് കാരക്കുന്നത്ത് വടയാറ്റ് വൈക്കത്ത് എലഞ്ഞിയിൽ ആരക്കുഴെ നാഗപ്പുഴ ചുങ്കത്തിൽ രാമപുരം പാലായി തെക്കൻപറവൂര് കൊതമംഗലം ഊദിയമ്പെരൂർ താഴത്തു കടത്തുരുത്തിയിൽ മുട്ടുചിറെ പൊറവത്ത് മുളക്കുളത്ത് വടകരെ മൈലക്കൊമ്പ് മുതലക്കോടം കണ്ടനാട്ടു (2) ചെമ്പിൽ എടപ്പള്ളി തുടങ്ങിയവ. പൊറവത്തുപള്ളിയിൽ നിന്ന് ഒരു ശെമ്മാശൻ കാനോനിസ്തന്മാരുടെ പടിയോലയിൽ ഒപ്പുവച്ചു. (പേ.110, 113 അങ്കമാലിരേഖകൾ. വറുഗീസ് അങ്കമാലി, ജോമോൻ തച്ചിൽ, മെറിറ്റ് ബുക്ക്സ്, എറണാകുളം 2002.)

1787 മേയ് 7 മാർത്തോമ്മായുടെ യോജിപ്പ് സംബന്ധിച്ച് വരാപ്പുഴ വികാരി അപ്പൊസ്തോലിക്ക റോമിലേക്കെഴുതുന്നു. മെത്രാപ്പോലീത്തായായി തനിക്ക് അംഗീകാരം വേണമെന്നും തന്റെ അനന്തരവനെ പിൻഗാമിയായി ഉടൻ സ്വീകരിക്കണമെന്നും ഉള്ള മാർത്തോമ്മായുടെ വ്യവസ്ഥ കത്തിൽ സൂചിപ്പിച്ചു.

1787 (962 മേടം12) 'സുറിയാനിപ്പള്ളികൾക്ക് കർമ്മലീത്തർക്ക് അവകാശമില്ലെന്ന് വരാപ്പുഴ മെത്രാനും പാതിരിമാരും എഴുതിവയ്ക്കുകൊണ്ട് കരിയാറ്റി മെത്രാൻ കഴിഞ്ഞതിന്റെ ശേഷം പുത്തൻചിറയും വരാപ്പുഴയും മെത്രാന്മാർ വിചാരിച്ചിരുന്ന പള്ളികൾ പാറേമ്മാക്കൽ ഗവർണദോർ വിചാരിക്കുന്നതിന് തിരുവിതാംകൂറിൽ രാജകീയ ഉത്തരവ്.

1787 ചിങ്ങം 28 കൊച്ചി കൊടുങ്ങല്ലൂർ വരാപ്പുഴ രൂപതകൾക്ക് റോമാ സുറിയാനിക്കാരിലുള്ള അധികാരം ഒഴിഞ്ഞതായി തിരുവിതാംകൂർ രാജസന്നിധിയിൽ ഉടമ്പടി. വ്യവസ്ഥപ്രകാരം തോമ്മാ ഗവർണദോരെ മെത്രാനാക്കുവാൻ റോമിൽ നിന്ന് അനുവാദം വാങ്ങുവാൻ കൊല്ലം മെത്രാന് ചുമതല.

1789 ടിപ്പു സുൽത്താൻ കൊച്ചിയും തിരുവിതാംകൂറും ആക്രമിക്കുന്നു. ആർത്താറ്റ്, അങ്കമാലി, പറവൂർ പള്ളികൾ ചുട്ടു.

1789 (964) പുത്തൻകാവ് യോഗം. കാപ്പയിട്ട് കുർബാന ചൊല്ലുന്ന സമ്പ്രദായം സ്വീകരിക്കുന്നു. (നിഗ്രവ) അന്ത്യോഖ്യൻ ക്രമങ്ങൾ നടപ്പാക്കുവാൻ ധാരണ. പെൺകെട്ടും മാമോദീസായും പഴയ ക്രമം പോലെ എന്ന് പടിയോല എഴുതി.

1789/1790 (965) അഞ്ഞൂർ കൂറിലോസ് ടിപ്പുവിന്റെ പട പേടിച്ച് കരിങ്ങാശ്രെ വന്നു താമസിക്കുമ്പോൾ പുലിക്കോട്ടിൽ ഇട്ടൂപ്പ് (യൗസേപ്പ) കത്തനാരെ റമ്പാനാക്കി. മലങ്കര മെത്രാപ്പോലീത്ത 6-ാം മാർത്തോമ്മ കൊച്ചി സർക്കാരിൽ പരാതിപ്പെട്ടതിനാൽ 6000 കൊച്ചി പുത്തൻ പ്രായശ്ചിത്തം കെട്ടിവെപ്പാൻ സംഗതിവന്നു. എങ്കിലും റമ്പാൻ മലങ്കര മെത്രാപ്പോലീത്തയുടെ അടുക്കൽ കീഴ്‌വഴങ്ങി കല്പനപ്രകാരം നടന്നുവരികയാൽ അദ്ദേഹത്തെയും കായങ്കുളം പീലിപ്പോസു റമ്പാനെയും അധികാരം നല്കി കാര്യവിചാരത്തിനാക്കി.

1791 പ്രതികൂല കാലാവസ്ഥയും ബ്രിട്ടീഷുകാരുടെ മൈസൂർ ആക്രമണവും മൂലം ടിപ്പു പിൻവാങ്ങുന്നു.

1792-ൽ ബ്രിട്ടീഷ് മലബാറിൽ അടിമക്കച്ചവടം വിലക്കി. അടിമവ്യാപാരം കുറ്റകരമാക്കി. 1818-ൽ അതു നിരോധിച്ച് കല്പനയുണ്ടായി. 1843-ൽ മലബാർ അടക്കം ബ്രിട്ടീഷ് ഇൻഡ്യയിൽ അടിമസമ്പ്രദായം നിർത്തലാക്കി.

1794 ഏപ്രിൽ 18 (ദുഃഖവെള്ളി 969 മേടം 7) മാർ ഈവാനിയോസ് /യോഹന്നാൻ (ക്രിസ്റ്റഫോറസ്) നിര്യാതനായി. കബർ. ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളി. ഓർമ്മ ഏപ്രിൽ 17. (1752 ഏപ്രിൽ 10 മീനം 30 ന് എപ്പിസ്കോപ്പയായെന്നും; അല്ല, വരുമ്പോൾ എപ്പിസ്കോപ്പ തന്നെയായിരുന്നുവെന്നും പറയപ്പെടുന്നു.) ഇദ്ദേഹം കായംകുളം പീലിപ്പോസു കത്തനാർക്കും 6-ാം മാർത്തോമ്മായുടെ അനന്തരവൻ മാത്തൻ കത്തനാർക്കും എറമ്പത്വം കൊടുത്തു.

1794 കാട്ടുമങ്ങാട്ട് ഗീവർഗീസ് മാർ കൂറീലോസ് 2 തോഴിയൂർ മെത്രാനായി. കാട്ടുമങ്ങാട്ട് മാർ കൂറീലോസ് 1 വാഴിച്ചു. 1774 ? (1773-1778, 949-953 നിടയ്ക്ക്) കാട്ടുമങ്ങാട്ട് ഗീവർഗീസ് മാർ കൂറീലോസ്

(ദീവന്നാസ്യോസ്) മെത്രാനായി. കാട്ടുമങ്ങാട്ട് മാർ കൂറീലോസ് 1 വാഴിച്ചു. അനുജൻ. നിര്യാണത്തീയതിയും അറിവില്ല) കാട്ടുമങ്ങാട്ടു കുര്യൻ മാർ കൂറീലോസ് മെത്രാൻ സഹോദരൻ ഗീവറുഗീസ് കത്തനാരെ റമ്പാനാക്കിയിരുന്നു. പാലപ്പിള്ളി. 1794 ചീരൻ.

1795 ഒക്. 20 കൊച്ചിപ്പട്ടണം ഡച്ചുകാരിൽനിന്ന് ബ്രിട്ടീഷ് പിടിയിൽ. തിരുവിതാംകൂറും ഈസ്റ്റ് ഇൻഡ്യാ കമ്പനിയുമായി സഖ്യം.

970 തുലാം 5 ഡച്ചുകാരുടെ കൊച്ചിക്കോട്ട ഇംഗ്ലീഷുകാർക്കു കീഴടങ്ങി.

1796 അങ്കമാലി പടിയോലയുടെ തീരുമാനങ്ങൾ അനുസരിച്ച് സുറിയാനി പള്ളിക്കാർ കൽദായ പാത്രിയർക്കീസിന് ഒരു ഹർജി തയ്യാറാക്കി. മെത്രാനെ വാഴിച്ചുതരുവാൻ കൽദായ പാത്രിയർക്കീസിനുള്ള (നാലാം ഔസേപ്പ്) അപേക്ഷയുമായി പുത്തൻചിറ പണ്ടാരി ഔസേഫ്, പണ്ടാരി പൗലോസ് എന്നിവർ തച്ചിൽ മാത്തുതരകന്റെ കപ്പലിൽ ബാഗ്ദാദിലേക്ക്. ഇവർ എത്തിയപ്പോൾ 4-ാം ഔസേഫ് പാത്രിയർക്കീസ് റോമിലായിരുന്നു. കൽദായ പാത്രിയർക്കീസിന്റെ സിംഹാസനത്തിലെ ചുമതലക്കാരൻ മൂസൽ മെത്രാപ്പോലീത്ത മാർ യോഹന്നാൻ വിവരം റോമിലേക്കെഴുതി. മറുപടിയില്ലായ്കയാൽ മാർ യോഹന്നാൻ 16 മാസങ്ങൾക്കു ശേഷം പണ്ടാരി പൗലോസ് മല്പാനെ മാർ അബ്രാഹം എന്ന പേരിൽ മെത്രാനായി വാഴിച്ച് അയച്ചു. (അങ്കമാലിയിൽ താമസിച്ചിരുന്ന ഇദ്ദേഹം ഗവർണദോർ മരിക്കുംവരെ സഭാഭരണത്തിൽ ഇടപെട്ടിരുന്നില്ല. കേരളീയ സുറിയാനിക്കാർക്ക് ഇദ്ദേഹത്തോട്ട് താല്പര്യമില്ലായിരുന്നു. കേരള സഭാപ്രശ്നങ്ങൾ കാരണം മാനിക്കപ്പെടാതിരുന്നതിലുള്ള മാനസിക തകർച്ചയിൽ പില്ക്കാലത്ത് യൂറോപ്പിലേക്കു പോയി. കോൺസ്റ്റാന്റിനോപ്പിളിൽ നിര്യാതനായി. ചിലർക്കു പട്ടം കൊടുത്തതായി പറയപ്പെടുന്നു. വരാപ്പുഴ വികാരി അപ്പൊസ്തോലിക്കായ്ക്കു കീഴ്പ്പെട്ടിരുന്നതായും. പേ. 117. വറുഗീസ് അങ്കമാലി, ജോമോൻ തച്ചിൽ, അങ്കമാലിരേഖകൾ. മെറിറ്റ് ബുക്സ്, എറണാകുളം 2002.) (പന്താറി മെത്രാൻ 1798 ൽ ഉറുമ്മീസെന്ന കത്തനാരും യൗസേപ്പെന്ന ശെമ്മാശും കൂടി ആലപ്പുഴ വന്നിറങ്ങി. പാലപ്പിള്ളി പേ.54. ഗൊർണദൊര മരിച്ചു പോകയും പൗലോസു മെത്രാൻ കട്ടയ്ക്കകത്ത് അബ്രാഹം കത്തനാരെ ഗൊർണദൊരാക്കി സ്വരുമിച്ചു പാർക്കുമ്പോൾ വരാപ്പുഴ നിന്നും ഒരു വാലിഭക്കാരൻ വന്ന മെശയ്ക്കു ഒരുക്കി കൊടുത്തുവന്നു. നാലാറുദിവസം കഴിഞ്ഞപ്പോൾ മെത്രാന ഒരു പിച്ചിന്റെ ലക്ഷണം തുടങ്ങി കുപ്പായം ഊരി ഇട്ടെറിഞ്ഞ ഓട്ടവും ചാട്ടവും കാണുന്നവരെ അടിക്കയും അതുതന്നെ വർദ്ധിച്ച നിര്യാണവും കഴിച്ചു. പാലപ്പിള്ളി പേ.58.)

1796 കൊല്ലത്ത് മാർത്തോമ്മാ 6-ാമനുമായി സഭൈക്യ ചർച്ച. മാർത്തോമ്മാ മെത്രാന്റെ കുടുംബ പാരമ്പര്യാവകാശം റോമൻ വിഭാഗം അംഗീകരിക്കാത്തതിനാൽ പരാജയപ്പെട്ടു.

1796 മെയ് 5 (971 മേടം 24 പെരുന്നാൾ നിഗ്രുവ) ചെങ്ങന്നൂർ. മാർത്തോമ്മാ 7-ാമനെ (മാത്തൻ റമ്പാൻ) മാർത്തോമ്മാ 6 വാഴിക്കുന്നു. കർക്ക. 3 കഗ്രുവ.

1798 973 കുംഭം 25 പൗലോസ് മെത്രാനും ഗവർണദോരും കൈത്തോട്ടിൽ മല്പാനും തരകനും കൂടി മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്തായോട്ടു ആലോചിച്ചാറെ കായങ്കുളത്തു കൂടി നിശ്ചയിച്ചുകൊള്ളാമെന്നു പറഞ്ഞു. പാലപ്പിള്ളി.

1799 തിരുവിതാംകൂറിൽ ധർമ്മരാജാവ് നാടു നീങ്ങി. ബാലരാമവർമ്മ സ്ഥാനമേറ്റു.

1799 മാർച്ച് 20 രാമപുരത്ത് പാറേമ്മാക്കൽ ഗവർണദോർ നിര്യാതനായി. (1790 ൽ ടിപ്പുവിന്റെ ആക്രമണത്തെത്തുടർന്ന് വടയാറ്റേക്കും രോഗം മൂലം രാമപുരത്തേക്കും താമസം മാറ്റിയിരുന്നു)

1799 ഏപ്രിൽ 12 സി.എം.എസ്. രൂപം കൊണ്ടു.

1799 മേടം 10 അങ്കമാലി യോഗം തെരഞ്ഞെടുത്തിരുന്ന കാനോനിസ്തന്മാർ (വൈദിക സമിതി) 12 പേരും യോഗം ചേർന്ന് (ചങ്ങനാശ്ശേരിയിൽ വച്ച്. നിഗ്രുവ) അവരിലൊരാളായ കട്ടക്കയം അബ്രഹാം കത്തനാരെ ഗവർണദോർ സ്ഥാനത്തേയ്ക്കുയർത്തി. പണ്ടേരി അബ്രഹാം മെത്രാനും, (പൗലോസ് നിഗ്രുവ.) അദ്ദേഹത്തോടൊപ്പം ബാബേലിൽ നിന്നയച്ച ഹുറമീസ് കശ്ശീശായും, തച്ചിൽ മാത്തു തരകനും ഇതിൽ പങ്കാളികളായിരുന്നു. 'വിപരീതമായിരിക്കുന്ന ലത്തീൻകാർ ഒരു മുടക്കു വച്ചാൽ അങ്കമാലി പടിയോലപ്രകാരം അനുസരിക്കരുതെന്നും' കാനോനിസ്തന്മാർ തീരുമാനിച്ചു. കട്ടക്കയം അബ്രഹാം മല്പാനെ ഗവർണ്ണദോരാക്കിയതു് ഛിദ്മം (Schism) എന്ന് പോർട്ടുഗീസ് അധികാരികൾ പിന്നീട് നിശ്ചയിച്ചു.

1799 മെയ് (കൊ.വ. 974 ഇടവം 3) നിരണം പുത്തൻകാവ് പള്ളികൾ സർക്കാർ കണ്ടുകെട്ടുന്നു.

1799 ജൂൺ 10 974 ഇടവം 30. (പഴയ കണക്കിൽ ഇടവം 20) തിങ്കൾ. തത്തമ്പിള്ളി മാർ മീഖായേൽ പള്ളി. രണ്ടു കൂറ്റുകാരും തമ്മിൽ യോജിച്ച് പടിയോല എഴുതി. മാർത്തോമ്മാ 6 റോമൻ രീതിയിൽ പത്തീറയെട്ടുത്ത് കുർബ്ബാന ചൊല്ലി. (പൗരസ്ത്യ സുറിയാനി (കൽദായ) പാത്രിയർക്കീസിന്റെ അടുക്കൽ നിന്നു വന്നിരുന്ന ഒരു വൈദികന്റെയും കട്ടക്കയത്തിൽ അബ്രാഹത്തിന്റെയും സാന്നിദ്ധ്യത്തിലും പണ്ടാരി (പുത്തൻചിറയിൽ അപ്രസിദ്ധൻ പൗലൂസ്, വാർദായുടെ മെത്രാൻ. മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് സ്വീകാര്യനായിരുന്നില്ല. 'മെത്രാൻ ചുമതല' നിർവ്വഹിക്കുവാൻ പാറേമ്മാക്കൽ അനുവദിച്ചിരുന്നില്ല) യുടെ അദ്ധ്യക്ഷതയിലും കൂടിയ ഒരു അനധികൃത സമ്മേളനത്തിൽ വച്ച് ഒന്നാം മാർ ദീവന്നാസ്യോസ് കത്തോലിക്കാസഭയിൽ പ്രവേശിച്ചു. Rev.Dr. പ്ലാസിഡ്. 974 ഇടവം 30 തിങ്കൾ. ഒരു കടലാസു ഉണ്ടുപൊൽ കൈത്തൊട്ടിൽ മല്പാൻ വായിച്ചു. പിന്നെ മെത്രാപ്പോലീത്തായെ കുമ്പസാരിപ്പിച്ചു. പൗലൊസു മെത്രാൻ റൂശ്മാ ചെയ്തു. പിന്നെ ദുഃഖത്തൊടെ പത്തീറാക്കുർബ്ബാനയും ചൊല്ലി. മിഥുനം 18 ന് മാത്തുത്തരകന്റെ ചെവി രണ്ടും അറുത്തുകളഞ്ഞ് ഉപ്പു കൂടാതെ തകര അവിച്ചതും തീറ്റിക്കയും ചെയ്തത് സത്യസുറിയാനിക്കാരെ ഉപദ്രവിച്ചതിനു മതിയായ ശിക്ഷ. പാലപ്പിള്ളി.

1800 കേണൽ മക്കാളി തിരുവിതാംകൂർ കൊച്ചി രാജ്യങ്ങളുടെ റസിഡണ്ട്. (നാട്ടുരാജ്യത്തെ ബ്രിട്ടീഷ് ഗവണ്മെന്റിന്റെ പ്രതിനിധി)

1801 കട്ടക്കയത്തിൽ അബ്രാഹം കത്തനാർ ഗവർണദോരുടെ സ്ഥാനം ഉപേക്ഷിച്ചു. നിഗ്രവ.

1802 റെയിമുന്ത് മെത്രാൻ വരാപ്പുഴ വികാരി അപ്പോസ്തോലിക്കായായി. 1816 വരെ

1802 പണ്ടാരി പൗലോസ് മെത്രാന് അധികാരം നഷ്ടമായി. (ഓസ്തി കൂടാതെ കുറവാന ചൊല്ലി ഭ്രാന്തനായിട്ട് പുറപ്പെട്ട് തെണ്ടിത്തിന്നു നടക്കുന്നു. നിഗ്രവ.)

1802 യൗസേഫ് (മത്തായി) മാർ ഈവാനിയോസ് കണിയാമ്പള്ളി (കോട്ടയം കണിയാവെളി പനവേലി കുരുവിള) തൊഴിയൂർ മെത്രാനായി.

1802 (ജൂലൈ 8/10?) കാട്ടുമങ്ങാട്ട് മാർ കൂറീലോസ് 1 കാലം ചെയ്തു. കബർ- തൊഴിയൂർ ഭദ്രാസനപ്പള്ളി. തോഴിയൂർ ശിലയിൽ 1802 ജൂലൈ 9, 10. (1802 മിഥുനം 27 തൊഴിയൂർ സഭാചരിത്രം (978 മിഥുനം 25 നിഗ്രവ. 1803 ജൂലൈ 6) 32 കൊല്ലം വാണു. 2 പേർക്കു സ്ഥാനം കൊടുത്തു.

1805 സെപ്റ്റ. 30 (981 കന്നി 18) തിങ്കൾ. വിദേശി മാർ ദീയസ്കോറോസ് യൂഹാനോൻ, അന്തോണീസ് ശെമ്മാശ്ശൻ എന്നിവർ കേരളത്തിൽ. (അന്ത്യോഖ്യായിൽ നിന്ന്. പാലപ്പിള്ളി).

1806 മദ്രാസ് ഗവണ്മെന്റ് സീനിയർ ചാപ്ലെൻ ഡോ. കേർ (Kerr) മലങ്കരസഭ സന്ദർശിച്ചു. സഭയെപ്പറ്റി മദ്രാസ് ഗവർണർക്ക് റിപ്പോർട്ട്.

1806 എൽ.എം.എസ്. കേരളത്തിൽ. ജർമ്മൻ മിഷനറി ടോബിയാസ് റിങ്കിൾ റ്റോബ് തെക്കൻ തിരുവിതാംകൂറിൽ.

1806 തുലാം 29 കൽക്കട്ടാ കോളജ് ലക്ചററും ഈസ്റ്റ് ഇൻഡ്യ കമ്പനി ചാപ്ലയിനും ആയ ഡോ. ക്ലോഡിയസ് ബുക്കാനൻ കേരളത്തിൽ. 1806 നവ. 23 (982 വൃശ്ചികം 12) കണ്ടനാട്ട് വച്ച് 6-ാം മാർത്തോമ്മായുമായി കൂടിക്കാഴ്ച. (മെത്രാന്മാരുമായി കണ്ടു. പാലപ്പിള്ളി.) വേദപുസ്തക വിവർത്തനത്തിന് ധാരണ. ഡിസ. 14 തുകലിലെഴുതിയ 1000 വർഷം പഴക്കമുള്ള എസ്ത്രംഗല സുറിയാനി വേദപുസ്തകം അങ്കമാലിയിൽ വച്ച് ബുക്കാനനു നല്കി. അത് കേംബ്രിഡ്ജ് യൂണിവേഴ്സിറ്റിക്കു കൈമാറി. (പേ. 121,123 അങ്കമാലിരേഖകൾ.)

1806 (981 മകരം ഞായറിൽ) ആർത്താറ്റ് പടിയോല. (റോമായിൽ നിന്നോ, ബബേലിൽ നിന്നോ, അന്ത്യോക്യായിൽ നിന്നോ, മറ്റു വല്ല പരദേശത്തു നിന്നോ വരുന്ന മെത്രാന്മാരുടെ ഉപദേശമോ വിശ്വാസമോ സ്വീകരിക്കാതെ മാർത്തോമ്മാ ശ്ലീഹായുടെ പൂർവ്വികവിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളാം എന്നുള്ളതിന്)

1806 കുംഭം 13 മലയാളത്തിൽ വേദപുസ്തക വിവർത്തനം തുടങ്ങി. സുറിയാനിയിൽ നിന്ന്. പീലിപ്പോസു റമ്പാൻ മുതൽ പേരെ ഇരുത്തി പൊരുൾ തിരിപ്പിച്ചു. പാലപ്പിള്ളി.

1807 പഴഞ്ഞി പൈങ്ങാമുക്ക് ചീരൻ സ്കറിയ മാർ പീലക്സീനോസ്1 (മാർ ദീവന്നാസ്യോസ്? നിഗ്രവ) തൊഴിയൂർ മെത്രാനായി. കാട്ടുമങ്ങാട്ട് മാർ കൂറിലോസ് 2 കണിയാവെള്ളി മാർ യൗസേപ്പ് എന്നിവർ വാഴിച്ചു.

1807 തൊഴിയൂർ മെത്രാൻ കോട്ടയം പനവേലിൽ (കണിയാമ്പള്ളി/ കണിയാവെള്ളി കുരുവിള) യൗസേപ്പ്

മാർ ഈവാനിയോസ് കാലം ചെയ്തു. (നാലഞ്ചു വർഷം മെത്രാനായിരുന്നതായി നിഗ്രവ.) 1805 ൽ വന്ന മർ ദീയസ്കോറോസുമായി മട്ടാഞ്ചേരിയിൽ കൂടിക്കണ്ടു. കാട്ടുമങ്ങാട്ട് മാർ കൂറിലോസ് 2 തളർവാതരോഗിയായിരിക്കെ. കഗ്രവ.

1808 ജനുവരി ഡോ. ക്ലോഡിയസ് ബുക്കാനൻ വീണ്ടും കേരളത്തിൽ.

1808 ഏപ്രിൽ 8 നാല്പതാം വെള്ളി. (983 മീനം 27 ഇരുപത്തിരണ്ടര നാഴിക പുലർന്നപ്പോൾ) മാർ തോമ്മാ 6 (ജോസഫ് മാർ ദീവന്നാസ്യോസ് 1) നിരണത്ത് കാലം ചെയ്തു. കബർ- പുത്തൻകാവ് സെന്റ് മേരീസ് പള്ളി. ഓർമ്മ ഏപ്രിൽ 7. മീനമാസം 28 വെള്ളിയാഴ്ച ഏഴര നാഴിക പകലെ എന്ന് ശക്തൻ തമ്പുരാന് മാർത്തോമ്മാ 7 എഴുതി. ശക്തൻ തമ്പുരാൻ പേ. 290.

1808 ഡിസ.1 (984 ധനു.1) 3000 പൂവരാഹൻ വട്ടിപ്പണമായി ബ്രിട്ടീഷ് ഖജനാവിൽ. 1808 ധനു 10 ന് എഴുതിയിരിക്കുന്ന കടമുറിയാധാരം. ബ്രിട്ടീഷ് ഗവണ്മെന്റിന്റെ ദാനം; മാത്തുത്തരകന്റെ മുതൽ കണ്ടുകെട്ടി വിറ്റതിന്റെ ഭാഗം മെത്രാപ്പോലീത്തായ്ക്കു കൊടുത്തതു; കർണൽ മക്കാളിയെ വേലുത്തമ്പിയും മറ്റും വധിക്കുവാൻ ഒരുങ്ങിയപ്പോൾ മെത്രാപ്പോലീത്ത ഒളിപ്പിച്ചു രക്ഷിച്ചതിനുള്ള സംഭാവന; മെക്കാളിയുടെ വിഷമാവസ്ഥയിൽ മലങ്കരമെത്രാനോടും വരാപ്പുഴ മെത്രാനോടും കടം വാങ്ങിയതു് അവരുടെ സമ്മതത്തോടെ വട്ടിക്കിട്ടതു് എന്നിങ്ങനെ വട്ടിപ്പണം സംബന്ധിച്ച് പലതും പറയുന്നു. മെക്കാളിയുടെ ഔദാര്യമാകാൻ കൂടുതൽ സാദ്ധ്യത. 985-ാമാണ്ടു മുതൽ 100 ക്ക് 8 വീതം പലിശ കിട്ടുംവിധം. മക്കാളി പോകുമ്പോൾ മെമ്മോറാണ്ടം മെത്രാപ്പോലീത്തായ്ക്കു കിട്ടി.

1809 ഏപ്രിൽ വിദേശി മാർ ദീയസ്കോറോസ് യൂഹാനോൻ മടങ്ങുന്നു. മെക്കാളി നാടുകടത്തി. ആലപ്പുഴയിൽ തടവിലായിരുന്നു. 1809 മേടം 3? 6-ാം മാർത്തോമ്മായുമായി പിണങ്ങി. 1808? ശരിയാകാം.

1809 (1810) മേയ് 28/29 മുളന്തുരുത്തി. തോഴിയൂർ ഗീവർഗീസ് മാർ കൂറീലോസ് 2 കാട്ടുമങ്ങാട്ട് കാലം ചെയ്തു. കബർ - വെട്ടിക്കൽ സെന്റ് തോമസ് ദയറാ. (1807)

1809 ജൂലൈ 2 (984 മിഥുനം 20) ഞായർ മാർത്തോമ്മാ 8 (തൊമ്മൻ കത്തനാർ) മെത്രാനായി. ഏഴാം മാർത്തോമ്മാ വാഴിച്ചു. പെൺവഴിക്കാരൻ. വഴക്കും വ്യവഹാരവും.

1809 ജൂലൈ 4 (984 മിഥുനം 22 ചൊവ്വ) മാത്തൻ മാർത്തോമ്മാ 7 കണ്ടനാടു വച്ച് കാലം ചെയ്തു. കബർ- കോലഞ്ചേരി സെന്റ് പീറ്റേഴ് സ് സെന്റ് പോൾസ് പള്ളി.

1809 ആഗസ്റ്റ് 13 ഞായർ. മാർത്തോമ്മാ 7-ാമന്റെ നാല്പതു്. കണ്ടനാട്. സഭാ പ്രതിനിധിയോഗം. (സു.ക. 985 ചിങ്ങം 1) 54 പള്ളിക്കാർ എഴുതിയ പടിയോല. പള്ളിഭരണം സംബന്ധിച്ച് മാറ്റങ്ങൾക്കും മറ്റു സഭാപരിഷ്കാരങ്ങൾക്കും നിർദ്ദേശം.

1809 ഡിസ. 2 വട്ടിപ്പണത്തിന്റെ ഒരാണ്ടത്തെ (85-ാമാണ്ടത്തെ) പലിശ 240 വരാഹൻ (840 ക.) വാങ്ങുവാനുള്ള അറിയിപ്പ് 8-ാം മാർത്തോമ്മയ്ക്കു കിട്ടി. അതു വാങ്ങി പള്ളികളുടെ അറ്റകുറ്റം പോക്കി.

1809 മൈലാടിയിൽ ജർമ്മൻ മിഷനറി ടോബിയാസ് റിങ്കിൾ റ്റോബ് LMS ന്റെ ആദ്യപള്ളി സ്ഥാപിച്ചു.

1810 റസിഡന്റ് കേണൽ മക്കാളി പിരിയുന്നു. ജോൺ മൺറോ വരുന്നു.

1811 ബോംബെ. പുതിയനിയമം മലയാള പരിഭാഷ അച്ചടിക്കുന്നു.

1811 കുന്നംകുളം കിടങ്ങൻ ഗീവർഗീസ് (സ്കറിയ) മാർ പീലക്സീനോസ് 2 തൊഴിയൂർ മെത്രാനായി. മുൻ ആർത്താറ്റ് വികാരി (989 /1813-14 നിഗ്രവ) 1814 (889)?

1811 മാർത്തോമ്മാ 8 വട്ടിപ്പണത്തിന്റെ രണ്ടാമത്തെ പലിശ വാങ്ങുന്നതിനെതിരെ പുലിക്കോട്ടിൽ റമ്പാനും ചില പള്ളിക്കാരും കൂടി മൺറോയ്ക്കു പരാതി.

1811 തൊഴിയൂർ മെത്രാൻ ചീരൻ സ്കറിയ മാർ പീലക്സീനോസ് 1 (മാർ ദീവന്നാസ്യോസ്?) കാലം ചെയ്തു. കബർ- തൊഴിയൂർ ഭദ്രാസനപ്പള്ളി. (1814 /889)

1812 ഡിസം. 5 (987 വൃശ്ചികം 21) തിരുവിതാംകൂറിൽ അടിമക്കച്ചവടം നിരോധിച്ചു. റാണി ഗൗരി ലക്ഷ്മീ ഭായിയുടെ വിളംബരം. .

1812 മേടം 20 നിരണം. കേണൽ മൺറോയുടെ 17 ചോദ്യങ്ങൾക്ക് മാർത്തോമ്മാ 8 മറുപടി എഴുതുന്നു. അന്തോഖ്യയുടെ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ വാഴ്ചക്കീഴ് മലങ്കര എടവക എന്ന് രേഖ.

1813 (988 മകരം) ഇട്ടൂപ്പ് റമ്പാന് 4 കൊല്ലത്തെ വട്ടിപ്പണത്തിന്റെ പലിശ 3360 രൂപ മൺട്രോ കൊടുത്തു.

1813 ഫെബ്രു. 15 (988 കുംഭം 3) കോട്ടയം സെമിനാരി കല്ലിട്ട് പണി തുടങ്ങി. (നാലു കൊല്ലത്തെ

വട്ടിപ്പണത്തിന്റെ പലിശ പുലിക്കോട്ടിൽ റമ്പാനു കിട്ടിയശേഷം.)
1814 തച്ചിൽ മാത്തു തരകൻ മരിച്ചു.
1815 തിരുവിതാംകൂറിൽ ഭൂമി കണ്ടെഴുത്ത് കേട്ടെഴുത്ത്. റവന്യൂ സെറ്റിൽമെന്റ്.
1815 മാർച്ച് (മീനം) കോട്ടയം സെമിനാരിയിൽ പഠനം തുടങ്ങി. (990 പാലപ്പിള്ളി.)
1815 മാർച്ച് 21 (990 മീനം 9. നാല്പതു സഹദേന്മാരുടെ ഓർമ്മ) പഴഞ്ഞി. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ജോസഫ് മാർ ദീവന്നാസ്യോസ് എന്ന പേരോടെ മെത്രാനായി. നോമ്പിലെ രണ്ടാം ചൊവ്വാഴ്ച. വളരെ സംശയത്തിലാണ് തീയതി. തോഴിയൂർ ഗീവർഗീസ് (സ്കറിയ) മാർ പീലക്സീനോസ് 2 വാഴിച്ചു. (991 മീനം 9. പാലപ്പിള്ളി 1816. വ്യാഴമാണ്)
1815 ഒക്. തിരുവിതാംകൂർ റാണി ലക്ഷ്മിഭായി നാടുനീങ്ങി. പാർവ്വതിഭായി ഭരണമേറ്റു.
1815 ധനു. പുത്തൻകാവ്. മാർ തോമ്മാ 9 (കടമറ്റത്ത് ഐപ്പ് കത്തനാർ) മെത്രാനായി. എട്ടാം മാർത്തോമ്മാ വാഴിച്ചു. എട്ടാം മാർത്തോമ്മായുടെ ചിറ്റപ്പൻ. (പുലിക്കോട്ടിൽ മെത്രാനായ ശേഷം. പാലപ്പിള്ളി.)
1815/ 989 ഇടവം കുറുപ്പമ്പടി കല്ലറയ്ക്കൽ പൈലി മുതലായവരുടെ പരാതിയിന്മേൽ മൺറോയുടെ നിർദ്ദേശപ്രകാരം കൊല്ലത്ത് പള്ളിപ്രതിപുരുഷ യോഗം. 8-ാം മാർത്തോമ്മായ്ക്ക് സ്ഥാനകർമ്മങ്ങൾ പാടില്ലെന്നു വിധി.
1816 ജനുവരി 22 മാർത്തോമ്മാ 8 നിരണത്ത് കാലം ചെയ്തു. കബർ പുത്തൻകാവ് സെന്റ് മേരീസ് പള്ളി. (991 മകരം 10 നിഗ്രവ.1816) (1815 തുലാം 12, 1816 ജനു. 10, 1816 മീനം 12, തുലാം 12 എന്നിങ്ങനെയും കാണാം) 991 തുലാം 12 1815 പാലപ്പിള്ളി. ഇട്ടൂപ്പ് റമ്പാൻ സ്ഥാനമേറ്റ ശേഷം എന്നു പറയുന്നതിനാൽ തീയതി തെറ്റാകാം.
1816 (991 മകരം 21 ഫെബ്രു. 2) പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ മെത്രാനായി അംഗീകരിച്ച് രാജകീയ വിളംബരം. മാർ തോമ്മാ 9 (ഐപ്പ്) മെത്രാൻ സ്ഥാനഭ്രഷ്ടനായി.
1816 നവമ്പർ 24 പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് കാലം ചെയ്തു. കബർ കോട്ടയം സെമിനാരി. (പാലപ്പിള്ളി 992 വൃശ്ചികം 12 1816. 993 EMP 1817) ഓർമ്മ നവ. 25.
1817 പത്രോസ് അൽക്കാന്തര മെത്രാൻ വരാപ്പുഴ വികാരി അപ്പോസ്തോലിക്കായായി. 1821 വരെ
1817 തിരുവിതാംകൂറിൽ ഓട്ടുമേച്ചിൽ വിളംബരം.
1817 (992 ധനു 26 ജനു. 7) തോഴിയൂർ ഗീവർഗീസ് (സ്കറിയ) മാർ പീലക്സീനോസ് 2 ന് മലങ്കര മെത്രാനായി വിളംബരം.
1817 (992 മകരം 10 ജനു. 22) കോട്ടയം ചെറിയ പള്ളി. മലങ്കര പള്ളിയോഗം. പുന്നത്ര കുര്യൻ കത്തനാരെ വികാരി ജനറാളായി തെരഞ്ഞെടുത്തു.
1817/1818 (993) മാർ തോമ്മാ 9 (ഐപ്പ്) കാലം ചെയ്തു. കബർ കടമറ്റം സെന്റ് ജോർജ്ജ് പള്ളി. (1816/17?)
1817 ഒക്ടോ. 19 (993 തുലാം 7) ഞായറാഴ്ച. കോട്ടയം ചെറിയ പള്ളി. പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ് 3 മെത്രാനായി. തോഴിയൂർ മാർ പീലക്സീനോസ് വാഴിച്ചു. (തുലാം 6, 8, 26, 1817 ഒക്. 29 എന്നീ തീയതികളും കാണാം.) 993 തുലാം 26 പാലപ്പിള്ളി.
1818 ഡിസ. 3/ ഒക്? വ്യാഴം. (സു.ക. 994 വൃശ്ചികം 21) മാവേലിക്കര. മിഷനറിമാരുടെ നേതൃത്വത്തിൽ പ്രധാനമായും കോട്ടയത്തിനു തെക്കുള്ളവരുടെ സഭാ പ്രതിനിധിയോഗം. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത, മരിച്ചവർക്കു വേണ്ടിയുള്ള കർമ്മങ്ങൾ എന്നിവയ്ക്കെതിരെ മിഷനറി റവ. ഫെൻ.
1818 (993 ധനു 18) പുന്നത്ര മാർ ദീവന്നാസ്യോസിനെ അംഗീകരിച്ച് വിളംബരം?
1818 /993 മേടം 19 ശൂദ്രർ, ഈഴവർ, ചാന്നാർ, മുക്കവർ എന്നീ ജാതിക്കാർക്ക് അടിയറ തീർത്ത് ഉത്തരവു വാങ്ങാതെ മനസ്സുപോലെ പൊന്ന്, വെള്ളി ആഭരണങ്ങൾ തീർപ്പിച്ച് ഇടാൻ റാണി പാർവ്വതിഭായിയുടെ ഉത്തരവ്.
1819 കേണൽ മൺട്രോ റസിഡണ്ട് സ്ഥാനമൊഴിയുന്നു. ജനുവരി 19 ന് കപ്പൽ കയറി.
1819 മാർച്ച് 12 - 20 ചങ്ങനാശ്ശേരി സുറിയാനിക്കാരെ അവരുടെ പള്ളിയിൽ നിന്ന് ഓടിക്കുവാൻ ദിവാൻ വന്നു. ക്യാപ്റ്റൻ മല്ലൻഡയിന്റെ നേതൃത്വത്തിൽ പട്ടാളവുമായി ആക്കിങ് റസിഡണ്ടും എത്തി. പള്ളിയിൽ ഉണ്ടായിരുന്ന സുറിയാനിക്കാരെയും ഇരുപതു വൈദികരെയും തടവുകാരാക്കി കൊല്ലത്തിനു

കൊണ്ടുപോയി. പള്ളി സുബേദാരുടെ ചുമതലയിലാക്കി. (തിരുവിതാംകൂറിൽ സർവ്വേ ചെയ്ത ലഫ്. വാർഡ്, ലഫ്. കോണർ എന്നിവരുടെ റിപ്പോർട്ട്. ദൃക്സാക്ഷ്യം.) ഇക്കാര്യത്തിൽ പുരാതനപ്പാട്ടും, കേരള ഡയറക്ടറിയും പറയുന്നത് സത്യമല്ല. തോമസ് വൈറ്റ്ഹൗസിന്റെ Lingerings of Light in a Dark Land ലും ചങ്ങനാശ്ശേരി പള്ളി റോമക്കാരുടെ അധീനത്തിലല്ലായിരുന്നുവെന്ന് കാണാം. ചർച്ച് മിഷനറി സൊസൈറ്റി പ്രവർത്തനമാരംഭിച്ച ശേഷം റോമക്കാരുടെ അധീനത്തിൽ നിന്ന് പള്ളി വിട്ടുവിച്ച തരണമെന്ന സുറിയാനിക്കാരുടെ അപേക്ഷപ്രകാരമുള്ള ശ്രമങ്ങൾ ഫലവത്തായില്ല. അത്രത്തോളം ചങ്ങനാശ്ശേരി പള്ളി റോമൻ സ്വാധീനത്തിലകപ്പെട്ടിരുന്നു. Lingerings of Light in a Dark Land പേ. 277. റോമാസുറിയാനിക്കാരുടെയും പുത്തൻകൂർ സുറിയാനിക്കാരുടെയും കൂട്ടുകൈവശത്തിലിരുന്ന നാലു പള്ളികളെപ്പറ്റി തർക്കമുണ്ടായി. പിറവം, കോട്ടയം (വലിയപള്ളി), ചങ്ങനാശ്ശേരി, ആലപ്പുഴ ഇവയായിരുന്നു ഈ പള്ളികൾ. ഇവയിൽ ചങ്ങനാശ്ശേരി, ആലപ്പുഴ എന്നിവ നിരണത്തു പള്ളിയുടെ കുരിശുപള്ളികളായി സ്ഥാപിക്കപ്പെട്ടവയായിരുന്നു. ഇടവകക്കാരിൽ ഭൂരിപക്ഷമുണ്ടായിരുന്ന റോമാസുറിയാനിക്കാർക്ക് ആ പള്ളികൾ കൈവശപ്പെട്ടു. പി ചെറിയാൻ, മലങ്കരസുറിയാനിക്കാരും സി എം എസും. പേ. 143 . ഒടുവിൽ റസിഡണ്ട് കർണൽ മാക് ഡവൽ റോമാക്കാർക്കനുകൂലമായി ഉത്തരവ് അയപ്പിച്ചു.

1820 ബയിലിയുടെ അച്ചടിശാല കോട്ടയം സെമിനാരിയിൽ. ദക്ഷിണേന്ത്യയിൽ ആദ്യം.

1821 ഒക്ടോ. 18 ഇംഗ്ലണ്ടിൽ നിന്നും അയച്ച അച്ചടിയന്ത്രം ആലപ്പുഴ വഴി കോട്ടയത്ത്.

1821 മിലേസ് മെത്രാൻ വരാപ്പുഴ വികാരി അപ്പോസ്തോലിക്കായായി. 1826 വരെ.

1823 കൊടുങ്ങല്ലൂർ പൗലോസ് തോമസ് അക്വിനാസ് മെത്രാപ്പോലീത്താ നിര്യാതനായി . കബർ ചങ്ങനാശ്ശേരി.

1825 ബയിലി മത്തായിയുടെ സുവിശേഷം മലയാളത്തിൽ അച്ചടിച്ചു.

1825 മെയ് 17 (1000 ഇടവം 4 നിഗ്രവ) പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ് 3 കോളറയാൽ കാലം ചെയ്തു. കബർ- കോട്ടയം ചെറിയ പള്ളി. 1825 ഇടവം 5 ഇടവഴിക്കൽ ഡയറി. ഓർമ്മ മെയ് 19. (999 ഇടവം 5. പാലപ്പിള്ളി. കോട്ടയം ചെറിയ പള്ളി സ്ലാബ് : 5-10-1000)

1825 ജൂൺ 26 കോട്ടയം ചെറിയപള്ളിയിൽ വച്ച് പുന്നത്ര മാർ ദീവന്നാസ്യോസ് 3 ന്റെ നാല്പതിന് ചേപ്പാട്ട് ആഞ്ഞിലിമൂട്ടിൽ പീലിപ്പോസ് കത്തനാരെ ചിട്ടിയിട്ട് മെത്രാനായി തെരഞ്ഞെടുത്തു.

1825 (ആഗ. 27) 1001 ചിങ്ങം 15 (വാങ്ങിപ്പ് പെരുന്നാൾ) പള്ളിക്കര. ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് മെത്രാനായി. തോഴിയൂർ ഗീവർഗീസ് (സ്കറിയ) മാർ പീലക്സീനോസ് 2 വാഴിച്ചു. (1000 മിഥുനം 15/ 1825 ജൂൺ 27 നിഗ്രവ. 1825 ചിങ്ങം 21 ഇടവഴിക്കൽ 1825 ആഗ. 29 എന്നും കാണാം. മലങ്കരമെത്രാൻ 1825-1846. (ആയിരാമാണ്ടിൽ വാഴിച്ചു. പാലപ്പിള്ളി)

1825 നവ. 1001 വൃശ്ചികം 3 പാത്രിയർക്കീസ് ഇഗ്നാത്തിയോസ് ഗ്രീഗോറിയോസ് 4 അയച്ച അബ്ദൽ മശിഹാ മാർ അത്താനാസ്യോസ് (അബ്ദംശീഹ്), അബ്രഹാം /സൂബോറോ റമ്പാൻ എന്നിവർ കൊച്ചിയിൽ. (1826 വൃശ്ചികം 3 പാലപ്പിള്ളി) മട്ടാഞ്ചേരിയിൽ 8 ന് കുർബ്ബാന. കണ്ടനാട്ട്, കരിങ്ങാച്ചിറ തുടങ്ങി അഞ്ചു വടക്കൻ പള്ളിക്കാർ മെത്രാനെ കണ്ടു. അദ്ദേഹത്തിനും റമ്പാച്ചനും കോട്ടയം സെമിനാരിയിൽ പോകുന്നതിനും ഭക്ഷണത്തിനും മറ്റുമുള്ള ചെലവ് കരിങ്ങാച്ചിറ, കണ്ടനാട്ട്, മുളന്തുരുത്തി, പറവൂർ, കുറുപ്പമ്പടി പള്ളിക്കാർ വഹിക്കണമെന്ന് മല്പാനച്ചൻ മുതൽ പേർ നിശ്ചയിച്ച പ്രകാരം കൊടുത്തു. (ക്രൂദാശാസംസർഗ്ഗം ഇല്ലാത്ത ആംഗ്ലിക്കൻ സഭയിലെ ബിഷപ്പ് ഹെബറിൽനിന്ന് ബോംബെയിൽവച്ച് മാർ അത്താനാസ്യോസ് കുർബ്ബാന അനുഭവിച്ചതായി ബി.ജി. ഹവാർഡ് പേ. 65)

1825 ഡിസമ്പർ 25 ഞായർ. (സ്യ.ക. 1001 ധനു 13) കോട്ടയം. സഭാപ്രതിനിധിയോഗം. ചെറിയ പള്ളിയിൽ വച്ച് അന്നു രാത്രിയിൽ മാർ അത്താനാസ്യോസ് തന്നെ അനുസരിക്കാമെന്ന രേഖയിൽ പള്ളിക്കാരെക്കൊണ്ട് ഒപ്പിട്ടുവിച്ചു. പിറ്റേ ദിവസം കടമറ്റം ചെറിയ തെക്കലക്കാടനും വടകരെ ഓണശ്ശേരിക്കും പ്രവത്ത കാരാമ്മേക്കും മാർ അത്താനാസ്യോസ് തലചിരെച്ച് പട്ടം കൊടുത്തു. നിഗ്രവ. നാട്ടുമെത്രാന്മാരുമായി പിണക്കം.

1826 ഏപ്രിൽ അബ്ദൽ മശിഹാ മാർ അത്താനാസ്യോസ് (അബ്ദംശീഹ്) മടങ്ങുന്നു. (1826 മീനം 11 മാർച്ച് 22 ഇദ്ദേഹത്തെ നാടുകടത്താനും ഇദ്ദേഹത്തിൽനിന്ന് പട്ടമേറ്റവരെ ബന്ധനസ്ഥരാക്കുവാനും മിഷനറിമാരുടെ ശുപാർശപ്രകാരം ദിവാന്റെ ഉത്തരവ്. (മീനം 20 മാർച്ച് 31 ന് ചെറിയ പള്ളിയിൽ

നിന്നും ഇറക്കി) ഇദ്ദേഹം പോകുംമുമ്പ് കണ്ടനാട്ട് സഭായോഗം വിളിച്ചിരുന്നു. യോഗം നടക്കുംമുമ്പ് കപ്പൽ കയറ്റി. (മീനം 10) ബാവാപക്ഷത്തു നിന്നതിൽ കൊനാട്ടു മല്പാൻ എടവഴിക്കൽ കത്തനാര തെക്കെത്തല കത്തനാര മുതൽ പേരെ തടവിൽ പാർപ്പിച്ചു. പാലപ്പിള്ളി. പാലക്കുന്നത്ത് അബ്രഹാം മല്പാനും ആ കൂട്ടത്തിലുണ്ട്.

1826 ഫെൻ മിഷനറി മടങ്ങുന്നു.

1826 സ്തബിലീനി മെത്രാൻ വരാപ്പുഴ വികാരി അപ്പോസ്തോലിക്കായായി. 1831 വരെ. കർമ്മലീത്താ നിഷ്പാദുക മൂന്നാം സഭയ്ക്ക് മാന്നാനം ആശ്രമം സ്ഥാപിച്ചു. അഞ്ഞൂറ്റിക്കാർക്ക് പട്ടം കൊടുത്തതിൽ എഴുനൂറ്റിക്കാർ അതൃപ്തരായതിനെത്തുടർന്ന് 1831 ൽ കേരളം വിട്ടു.

1829 കോട്ടയം സി.എം.എസ്. പ്രസ്സിൽ ബയിലി മലയാളവേദപുസ്തകം (പുതിയ നിയമം) അച്ചടിക്കുന്നു.

1829 മിഷനറിമാർ കോട്ടയത്ത് ഇംഗ്ലീഷ് സ്കൂൾ തുടങ്ങി.

1829 അനുവാദം കൂടാതെ ദേവാലയങ്ങൾ സ്ഥാപിക്കരുതെന്ന് തിരുവിതാംകൂർ സർക്കാർ ഉത്തരവ്.

1829 ഫെബ്രു. 5/6 (1004 മകരം 25) തൊഴിയൂർ മെത്രാൻ കിടങ്ങൻ ഗീവർഗീസ് (സ്കറിയ) മാർ പീലക്സീനോസ് 2 കാലം ചെയ്തു. കബർ തൊഴിയൂർ ഭദ്രാസനപ്പള്ളി. 1816-17 കാലത്ത് മലങ്കര മെത്രാൻ. (1830/1006 മകരം 26) 1005 മകരം 25. സിമ്മനാരിയിൽ വച്ച്. പാലപ്പിള്ളി. 1830

1829 (1004 കുംഭം 30) ചേപ്പാട്ട് മാർ ദീവന്നാസ്യോസിന് രാജകീയ വിളംബരം. (വാഴ്ചക്ക് മൂന്നര വർഷത്തിനു ശേഷം.

1829 മാർച്ച് (27) അഞ്ഞൂർ കുത്തൂർ ഗീവർഗീസ് മാർ കൂറീലോസ് 3 തൊഴിയൂർ മെത്രാൻ. 1004 മീനം 6 അല്ലെങ്കിൽ അടുത്ത ദിവസം ആകാം. മീനം 15 തൊഴിയൂർ സഭാചരിത്രം. മാർ പീലക്സീനോസ് എഴുതിവച്ച പ്രകാരം 'പരിശുദ്ധ മാർത്തോമ്മായുടെ സിംഹാസനത്തിൽ വാഴുന്ന പീലിപ്പോസ് ദീവന്നാസ്യോസ്' (ചേപ്പാട്ട്) വാഴിച്ചു. പാലപ്പിള്ളി.

1830? ബയിലി മിഷനറി മടങ്ങുന്നു.

1831 ഫ്രാൻസീസ് സേവ്യർ മെത്രാപ്പോലീത്താ വരാപ്പുഴ വികാരി അപ്പോസ്തോലിക്കായായി. 1844 വരെ.

1833 ബേക്കർ മിഷനറി മടങ്ങുന്നു.

1833? പിറ്റ് മിഷനറി മടങ്ങുന്നു.

1834 ബാസൽ മിഷൻ കേരളത്തിൽ.

1834 ബയിലിയുടെ മലയാളം പുതിയനിയമത്തിന്റെ ഒന്നാം ഭാഗം (സുവിശേഷങ്ങളും അപ്പൊസ്തൊലനടപടികളും) രണ്ടാം പതിപ്പ് ലണ്ടനിൽ അച്ചടിച്ചു.

1835 മാർച്ച് 8? ബയിലിയും പിറ്റും മൺട്രോത്തുരുത്തിലെ അടിമകളെ സ്വതന്ത്രരാക്കി.

1835 നവ. (1010 വൃശ്ചി.) ബിഷപ്പ് ഡോ. ഡാനിയൽ വിത്സൺ (കൽക്കട്ട ഫോർട്ട് വില്യം കോളേജ് പ്രിൻസിപ്പൽ, സുറിയാനി പണ്ഡിതൻ) കേരളത്തിൽ. ചേപ്പാട്ട് ദീവന്നാസ്യോസുമായി കൂടിക്കാഴ്ച. മലങ്കരസഭയും മിഷനറിമാരുമായുള്ള തർക്കത്തിൽ ബിഷപ്പിന്റെ അനുരഞ്ജന നിർദ്ദേശങ്ങൾ. മിഷനറിമാർക്ക് ബാധകമായവ ഒന്നുമില്ല.

1836 ജനു. 16 ശനി (കൊ.വ. 1011 മകരം 5) മാവേലിക്കര. പള്ളിപ്രതിനിധി യോഗം. തൊഴിയൂർ മെത്രാനും പങ്കെടുത്തു. സ്തുതി ചൊവ്വാക്കപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ പഠിത്തത്തിലും ക്രമ വിശ്വാസത്തിലുമല്ലാതെ വേറൊന്നും അനുസരിക്കയില്ലെന്ന് പറയുന്ന പടിയോല എഴുതി. ബിഷപ്പ് വിത്സന്റെ നിർദ്ദേശങ്ങൾ തള്ളി.

1836 (1012 ചിങ്ങം 15) നവീകരിച്ച കുർബാനതക്സ പാലക്കുന്നത്ത് അബ്രഹാം മല്പാൻ മാരാമണ്ണിൽ ഉപയോഗിച്ചു. 1836?

1836 (1012 ചിങ്ങം 21) ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെതിരെ, 'സ്തുതി ചൊവ്വാക്കപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ സത്യവിശ്വാസത്തിനു കുട്ടിച്ചേർത്തു നടന്നുവരുന്ന അപമര്യാദകൾ' വിവരിച്ച്, 'അഴിമതി ചെയ്തുവരുന്ന മെത്രാനെ മാറ്റി കാനോൻ പ്രകാരം നടത്തിക്കുന്നതിന് തൊഴിയൂർ കൂറിലോസ് മെത്രാനെ വരുത്തി മര്യാദപ്രകാരം നടത്തിച്ച് രക്ഷിക്കണ'മെന്ന് റസിഡണ്ടിന് നവീകരണവിഭാഗത്തിന്റെ മെമ്മോറിയൽ.

1837 മാർച്ച്. മിഷനറിമാരുടെ പ്രസംഗം പള്ളികളിൽ നിരോധിച്ച് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മെത്രാന്റെ കല്പന.

1838 ആസൊർകാരൻ ഏലിയാസ് 2 അന്ത്യോക്യ പാത്രിയർക്കീസായി

1838 കൊച്ചി, കൊടുങ്ങല്ലൂർ പദ്രൊവാദോ രൂപതകൾ നിർത്തലാക്കി മലബാർ വികാരിയാത്തിനു കീഴിലാക്കി. ഏപ്രിൽ 24 പോർച്ചുഗലിന്റെ പദ്രുവാദോ അധികാരങ്ങൾ മാർപ്പാപ്പ താത്ക്കാലികമായി നിറുത്തി. കൊച്ചി വരാപ്പുഴയുടെ കീഴിൽ.

1838 ഏപ്രിൽ 24 കൊല്ലം രൂപത കൊച്ചിയോടൊപ്പം മലബാർ വികാരിയാത്തിലാക്കി.

1838 ഇടവം. ഇംഗ്ലീഷ് മിഷനറിമാരുമായി തർക്കം. കോട്ടയം സെമിനാരിയിൽ പഠിത്തം നിന്നു. പാലപ്പിള്ളി.

1839 മലങ്കരസഭയും ഇംഗ്ലീഷ് മിഷനറിമാരുമായുള്ള ബന്ധം വിട്ടു. (വൈറ്റ് ഹൗസ്) 1838 മെയ്?

1839 മലയാളത്തിൽ സങ്കീർത്തനങ്ങൾ പ്രസിദ്ധപ്പെടുത്തി.

1840 ബാസൽ മിഷൻ ബ്രിട്ടീഷ് മലബാറിൽ.

1840 വാരാപ്പുഴ വികാരി അപ്പോസ്തോലിക്കാ ഫ്രാൻസീസ് സേവ്യർ മെത്രാപ്പോലീത്തായായി. ലൂദ്രുവിക്കോസ് മെത്രാൻ സഹായിയായി.

1840 മംഗലാപുരം വികാരിയാത്തും കൊല്ലം വികാരിയാത്തും വരാപ്പുഴയിൽ നിന്ന് വേർപിരിഞ്ഞു. (1845?)

1840 കോട്ടയത്ത് സി.എം.എസ്. കോളജ് സ്ഥാപിതമായി.

1840 ഏപ്രിൽ 4. സുറിയാനിക്കാരും മിഷനറിമാരും തമ്മിൽ വേർപിരിഞ്ഞതിനെത്തുടർന്ന് സ്വത്തുക്കൾ വിഭജിക്കുവാൻ കൊച്ചി പഞ്ചായത്തു തീരുമാനം. എൽ.എം.എസ്. സഭ രൂപം കൊള്ളുന്നു.

1841/42 ബയിലി സമ്പൂർണ്ണ വേദപുസ്തകം മലയാളത്തിൽ പ്രസിദ്ധപ്പെടുത്തി.

1842 ഫെബ്രു. 14 (കൊ.വ.1017 കുംഭം 2) തിങ്കൾ. മായൽത്തൊ. മർദ്ദീൻ. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് മെത്രാനായി. ആദ്യമായി ഒരു മലങ്കരസഭാംഗത്തെ മെത്രാനാക്കിയത് സിറിയൻ പാത്രിയർക്കീസ് ഏലിയാസ് 2. (മലങ്കര മെത്രാൻ 1852-1876)

1843 മാർച്ച്. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് ബോംബെയിൽ.

1843 മെയ് (1018 ഇടവം 3) പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് കൊച്ചിയിൽ. (അപ്പോൾ കോനാട്ടു മല്പാനും കൂട്ടരും കൊച്ചിയിൽ ഉണ്ടായിരുന്നു. മാത്യൂസ് അത്താനാസ്യോസിന്റെ ജീവചരിത്രം) 1844 ഇടവം 4 കഗ്രവ.

1843 ആഗസ്റ്റ് 15 ചൊവ്വ. (സു.ക. 1019 ചിങ്ങം 3) കണ്ടനാട്. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന്റെ സ്ഥാത്തിക്കോൻ വായിച്ചു കേൾക്കുവാനും ഓക്സിയോസ് പാടുവാനും ചേപ്പാട്ടു മാർ ദിവന്നാസ്യോസ് വിളിച്ചുകൂട്ടിയ പള്ളിപ്രതിപുരുഷ യോഗം. സ്ഥാത്തിക്കോൻ മാർ ദിവന്നാസ്യോസിനെ കാണിക്കുവാൻ ആവശ്യപ്പെട്ടിട്ടും അവിശ്വാസം മൂലം കാണിച്ചില്ല. സ്ഥാത്തിക്കോൻ വായന നടന്നില്ല. യോഗത്തിൽ കശപിശയുണ്ടായി. (സ്ഥാത്തിക്കോന്റെ അസ്സൽ രേഖ പിന്നീട് വെളിച്ചം കണ്ടിട്ടുമില്ല. സെമിനാരിക്കേസിൽ പകർപ്പേ ഹാജരാക്കിയുള്ളൂ) സ്താത്തിക്കോൻ വാങ്ങിച്ചു നോക്കിയാറെ വെട്ടും തിരുത്തും. മാത്യൂസ് കശ്ശീശ എന്ന് കണ്ടു. പാലപ്പിള്ളി.

1843 സെപ്റ്റ. 15 വെള്ളി. (സു.ക. 1019 കന്നി 3) കല്ലൂപ്പാറ. സഭാപ്രതിനിധിയോഗം. 22 പള്ളിക്കാർ. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന് അനുകൂലമായി രാജകീയവിളംബരം പുറപ്പെടുവിപ്പിക്കുവാനുള്ള ശ്രമം.

1844 വാരാപ്പുഴ സഹായി വികാരി അപ്പോസ്തോലിക്കാ ലൂദ്രുവിക്കോസ് മെത്രാപ്പോലീത്തായുടെ ചുമതലയേറ്റു. 1853 വരെ.

1845 ആഗ. 24? (1021 ചിങ്ങം 24) ഞായർ പകൽ 3 മണി. പാലക്കുന്നത്ത് അബ്രഹാം മല്പാൻ മാരാമണ്ണിൽ നിര്യാതനായി. (ചിങ്ങം 24 ന് സെപ്റ്റ. 5 വെള്ളിയാണ്)

1845 മലബാർ വികാരിയാത്ത് മംഗലാപുരം, വരാപ്പുഴ, കൊല്ലം എന്നിങ്ങനെ മൂന്നാക്കുന്നു.

1845 സെപ്റ്റ. /1021 ചിങ്ങം (പാലപ്പിള്ളി) യൂയാക്കീം മാർ കൂറീലോസ് (മേല്പട്ടം 1845 ശ്ബോത്ത് 18/1845 മാർച്ച് 2) സഹോദരനോടൊപ്പം (ഗബ്രിയേൽ മക്കുദിശാ, തിരുവല്ലാ ചാലക്കുഴി കുടുംബത്തിൽ നിന്ന് വിവാഹം ചെയ്തു.) കൊച്ചിയിൽ. തുർക്കി തുറബ്ദീനിലെ ഹബബ് സ്വദേശി. ഡോ. ചീരൻ 1022? ഹബാബ. 1021 ചിങ്ങം. 26 കഗ്രവ.

1846 ചേപ്പാട്ട് മാർ ദീവന്നാസ്യോസ് യൂയാക്കീം മാർ കൂറീലോസിനു വേണ്ടി സ്ഥാനമൊഴിയുന്നു.

1846 സ്വാതിതിരുനാൾ മഹാരാജാവ് നാടുനീങ്ങി.

1847 ഏലിയാസ് 2 പാത്രിയർക്കീസ് കാലം ചെയ്തു.
1847 തിരുവിതാംകൂറിൽ ഓടുമേച്ചിൽ വിളംബരം വീണ്ടും. (1817 ലെ ആദ്യ വിളംബരപ്രകാരം വേണ്ടത്ര ഓടുമേച്ചിൽ നടന്നില്ല?)
1847/1022 മീനം 1. കൊല്ലത്തു് റസിഡന്റിന്റെ ഉത്തരവു പ്രകാരം പള്ളിയോഗം. മെത്രാന്മാരുടെ തർക്കത്തിനു്.
1848 (1023 മീനം 4) പാലക്കുന്നത്തു് മാത്യൂസ് അത്താനാസ്യോസും യൂയാക്കീം മാർ കൂറിലോസുമായുള്ള തർക്കത്തിൽ കൊല്ലം പഞ്ചായത്തു വിധി. 1852 ജൂൺ 21 (1023 മിഥുനം 9 ആദ്യവിധി. അപ്പീലുണ്ടായിരുന്നു. അതിൽ നിദാനം വരുത്തിത്തന്നില്ല. പാലപ്പിള്ളി)
1849 ഫെബ്രു. /1024 കുംഭം (1849 ഏപ്രിൽ/1024 മേടം. പാലപ്പിള്ളി) വിദേശി സ്തേഫാനോസ് മാർ അത്താനാസ്യോസ്, ശിമയോൻ റമ്പാൻ, അനുജൻ മക്കുദിശ, യോഹന്നാൻ ശെമ്മാശ്ശ് എന്നിവർ കേരളത്തിൽ. 1024 കുംഭം കഗ്രവ.
1851 കോട്ടയം പഴയ സെമിനാരി. മലങ്കര പള്ളിയോഗം. ആത്മിക ലൗകിക കുദാശാപരമായ ചട്ടവര്യോലയ്ക്കു രൂപം കൊടുത്തു.
1851 പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ മലയാളത്തിൽ കുർബ്ബാനക്രമവും പ്രാർത്ഥനാക്രമവും അച്ചടിച്ചു.
1852 സെപ്റ്റ. വിദേശി സ്തേഫാനോസ് മാർ അത്താനാസ്യോസ് (പുലിക്കോട്ടിൽ യൗസേപ്പ് ശെമ്മാശനെ പൂർണ്ണശെമ്മാശ്ശനാക്കിയ) മടങ്ങുന്നു. (വിദേശമെത്രാൻ ഇവിടെ താമസിക്കുന്നതു തടഞ്ഞ റസിഡണ്ടിന്റെ കല്പനയ്ക്കു് ഇംഗ്ലണ്ടിൽ അപ്പീൽ കൊടുത്തു് മാർ അത്താനാസ്യോസ് പിന്നീട് അനുകൂലവിധി നേടി, 1857 മെയ് 13. ഇദ്ദേഹത്തെ 1039 ചിങ്ങം 6 നു് (1863) ജസ്സീറായിലെ സ്വന്തം ഇടവകപ്പള്ളിയിൽ വച്ച് മർദ്ദീനിലേക്കു മെത്രാൻ വാഴ്ചയ്ക്കു് യാത്ര ചെയ്യുമ്പോൾ പുലിക്കോട്ടിൽ യൗസേപ്പു കത്തനാർ കണ്ടു.)
1852 ജൂലൈ 28 (1027 കർക്ക. 15) തിരുവിതാംകൂറിൽ പാലക്കുന്നത്തു് മാത്യൂസ് മാർ അത്താനാസ്യോസിനെ അംഗീകരിച്ച് വിളംബരം. മെത്രാനായി 9 വർഷം കഴിഞ്ഞു്.
1853 ഒക്ടോ. 4 കൊച്ചി രാജ്യത്തു് പാലക്കുന്നത്തു് മാത്യൂസ് മാർ അത്താനാസ്യോസിനെ അംഗീകരിച്ച് വിളംബരം.
1853 വരാപ്പുഴ വികാരി അപ്പോസ്തോലിക്കായായി കൊല്ലം മെത്രാൻ ബർണ്ണർദീനോസ് മെത്രാപ്പോലീത്താ ചുമതലയേറ്റു. 1868 വരെ.
1854 തിരുവിതാംകൂർ ജനസംഖ്യക്കണക്കിൽ പുത്തൻകൂറ്റുകാർ 109123, പഴയകൂറ്റുകാർ 81886, ആകെ 191009.
1855 ഏപ്രിൽ കൊച്ചി രാജ്യത്തു് അടിമകൾക്കു സ്വാതന്ത്ര്യം നല്കി വിളംബരം.
1855 ജൂൺ 24. 1853 സെപ്റ്റമ്പർ 15 നു ശേഷം ജനിച്ച സർക്കാരടിമകളുടെ മക്കൾക്ക് സ്വാതന്ത്ര്യം അനുവദിച്ച് തിരുവിതാംകൂറിലെ ഉത്രം തിരുനാൾ മഹാരാജാവിന്റെ വിളംബരം. (ഇതു് ഗ്രീസ്മാൾട്ട്, ബയിലി, ബക്കർ എന്നീ മിഷനറിമാരുടെ സമ്മർദ്ദത്താൽ മനസ്സില്ലാമനസ്സോടെ ആയിരുന്നുവത്രേ) 1854/1030 മിഥുനം 30. അടിമ ഏർപ്പാട്ട് അവസാനിപ്പിച്ച് തിരുവിതാംകൂർ രാജശാസനം. 1855?
1855 ഒക്ടോ. 9 (1031 കന്നി 27) ചൊവ്വ. ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് കാലം ചെയ്തു. കബർ- ചേപ്പാട്ട് സെന്റ് ജോർജ്ജ് പള്ളി. (കബറിടത്തിൽ തീയതി 1855 ഒക്. 12 ശരിയല്ല, വെള്ളി) 1854/1030 കന്നി 27 പാലപ്പിള്ളി. 1031 കന്നി 27 ചൊവ്വ ഏഴര നാഴിക വെളുപ്പുള്ളപ്പോൾ. തത്സമയം മാർ കൂറീലോസ് കുറുപ്പമ്പടിയിൽ.
1856 മാർച്ച് /ഫെബ്രു. ഊർശ്ലേമിലെ മാർ ഗ്രീഗോറിയോസ് അബ്ദുൽനൂർ ഒസ്താത്തിയോസ് കേരളത്തിൽ. (1856 കുംഭം. കൂടെ അബദല്ലാ റമ്പാനും. പാലപ്പിള്ളി)
1856 ജൂൺ 14 തൊഴിയൂർ മെത്രാൻ കുത്തൂർ ഗീവർഗീസ് മാർ കൂറീലോസ് 3 കാലം ചെയ്തു. കബർ- തൊഴിയൂർ ഭദ്രാസനപ്പള്ളി. (1031 മിഥുനം 2 ശനി) ജൂൺ 16?
1857 ഡോ. ബർണാഡിൻ ബച്ചിനെല്ലി വരാപ്പുഴ വികാരി അപ്പസ്തോലിക്ക.
1857 ഫെബ്രു. 1 ഞായർ. ചാട്ടുകുളങ്ങര വികാരി ആലത്തൂർ പനയ്ക്കൽ ജോസഫ് മാർ കൂറീലോസ് 4 തൊഴിയൂർ മെത്രാൻ. (1032 മകരം 20 ) പാലക്കുന്നത്തു് മാത്യൂസ് മാർ അത്താനാസ്യോസ് വാഴിച്ചു.
1857 മീനം 13 (പാതിനോമ്പ്) 'ഇഗ്നാത്തിയോസ് യാക്കോബ് 2 പാത്രിയർക്കീസിന്റെയും, ബഹനാം മപ്രിയാന ബസ്സേലിയോസിന്റെയും, മലങ്കരയുടെ മാർത്തോമ്മായുടെ സിംഹാസനത്തിൽ വാഴുന്ന

യൂയാക്കീം മാർ കുറീലോസിന്റെയും നാളുകളിൽ, അഞ്ചാം പാത്രിയർക്കീസായ ഊർശ്ലേമിന്റെ മെത്രാപ്പോലീത്ത ഉറഹാക്കാരൻ അബ്ദേദ്ദ് നഹറോ ആകുന്ന മാർ ഗ്രീഗോറിയോസും അബ്ദുള്ള എന്ന ദയറാക്കാരനും ഊർശ്ലേം പള്ളിയുടെ ധനശേഖരത്തിന് റാക്കാട്ട് പള്ളിയിൽ. (റാക്കാട്ട് പള്ളി മദ്ബഹായിലെ ശിലാലിഖിതം. ഇപ്പോൾ ഇതിന്റെ ചില ഭാഗങ്ങൾ മായിച്ച നിലയിൽ) ഏപ്രിൽ 18 ഈസ്റ്റർ, മീനം/ മാർച്ച്18 പാതി. തീയതിപ്പിണക്കം.

1857 മെയ് 13 വിദേശി സ്ലേഫാനോസ് മാർ അത്താനാസ്യോസ് മദ്രാസ് ഗവണ്മെന്റിലും ഇംഗ്ലണ്ടിലെ റാണിക്കും പാർലമെന്റിലും പരാതി നല്കിയതിന്മേൽ, അന്ത്യോഖ്യയിൽ നിന്ന വരുന്ന മെത്രാന്മാരുടെ അവകാശം സ്വീകരിപ്പാനുള്ള കർതൃത്വം പള്ളിക്കാരുടെ നിശ്ചയമാണ്; അതിൽ കൊച്ചി തിരുവിതാംകൂർ സർക്കാർ അതിൽ പ്രവേശിച്ച് യാതൊരു ഉപദ്രവവും ചെയ്തുപോകരുതെന്ന് തീർപ്പ്. അതനുസരിച്ച് 1034 പൈകാശിമാസം 10 ന് തിരുവിതാംകൂർ ഹജൂർകച്ചേരി ഉത്തരവ്. ഇതിനാൽ പാലക്കുന്നന്റെ ഗതി കീഴ്പ്പോട്ടായി. പാലപ്പിള്ളി.

1857 സെപ്റ്റ. വിദേശി മാർ ഗ്രീഗോറിയോസ് അബ്ദൽന്നൂർ ഒസ്താത്തിയോസ് ധനശേഖരവുമായി മടങ്ങുന്നു.

1857 കുറവിലങ്ങാട്. സ്വദേശമെത്രാന്മാരെ ലഭിക്കുവാനുള്ള ശ്രമത്തിന് റോമൻ സുറിയാനിക്കാരുടെ പള്ളിയോഗം. പൗരസ്ത്യ സുറിയാനി പാത്രിയർക്കീസിനെ കണ്ട് അപേക്ഷ നല്കുവാൻ കുടക്കച്ചിറ അന്തോണി കത്തനാരെയും (ഇദ്ദേഹത്തിന്റെ ശവക്കല്ലറ 1863 ൽ പുലിക്കോട്ടിൽ യൗസേപ്പ കത്തനാർ ശീമയാത്രയ്ക്കിടെ ബാഗ്ദാദിലെ കൽദായ പള്ളിയിൽ കണ്ടു.) തൊണ്ടനാട്ട് അന്തോണി കത്തനാരെയും തെരഞ്ഞെടുക്കുന്നു. 1858 ൽ യാത്ര. തൃശ്ശൂർ പള്ളിയിലെ വൈദികൻ ദിൻഹാ ബർ യോനായാണ് മൂസലിലേക്ക് ഇവരെ കൊണ്ടുപോയത്. നിവേദനം നല്കിയെങ്കിലും ലക്ഷ്യം നടന്നില്ല. മടങ്ങിപ്പോന്നു.

1858 തിരുവിതാംകൂറിൽ ചാന്നാർ ലഹള.

1859 ബയിലി ബൈബിളിന്റെ പരിഷ്കരിച്ച പതിപ്പ് പുറത്തിറങ്ങുന്നു.

1859 ജൂലൈ 26 (1034 കർക്ക. 12) ചാന്നാർ സ്ത്രീകൾക്ക് മാറു മറയ്ക്കാൻ അനുവദിച്ച് തിരുവിതാംകൂറിൽ വിളംബരം.

1859 സെപ്റ്റ. പുലയർക്കിടയിൽനിന്ന് ആദ്യജ്ഞാനസ്നാനം. മല്ലപ്പിള്ളി മേടയിൽക്കാരുടെ അടിമ ദൈവത്താൻ ഹാബേൽ ആയി.

1860 റസിഡണ്ട് ജനറൽ കല്ലൻ പിരിഞ്ഞു. പകരം മാൾട്ട്ബി റസിഡണ്ട്.

1861 വരാപ്പുഴ ആർച്ച് ബിഷപ്പ് ബർണഡീൻ ബാച്ചിനെല്ലി (1853-1868) മല്പാൻ സമ്പ്രദായം നിർത്തലാക്കി. അക്കാരണത്താൽ തൊണ്ടനാട്ട് അന്തോണി മല്പാൻ ശിഷ്യരുമായി ബാബിലോണിൽ പോയി. ശിഷ്യർക്ക് പട്ടം കിട്ടിയില്ല. നാട്ടിൽ വന്നിട്ട് വീണ്ടും പോയി കത്തോലിക്കാ പാത്രിയർക്കീസ് ജോസഫ് 6 ഔദോയെ കണ്ടു. അഭ്യർത്ഥനപ്രകാരം മെസപ്പൊട്ടേമിയാക്കാരൻ മാർ തോമസ് റോക്കോസിനെ വാഴിച്ച് കേരളത്തിലേക്കയച്ചു.

1861 മെയ് 9/മേടം 27/29 ബാബേലിലെ യൗസേഫ് പാത്രിയർക്കീസിന്റെ കല്പനയുമായി കൽദായക്കാർക്ക് മാർ തോമസ് റോക്കോസ് മെത്രാൻ കൊച്ചിയിൽ. കൂട്ടത്തിൽ ഭരണങ്ങാനം അന്തോണി കത്തനാർ, മത്തായി ശെമ്മാശ്ശൻ എന്നിവർ മടങ്ങിയെത്തി. യൂയാക്കീം മാർ കൂറീലോസ് സഹോദരൻ മക്കുദിശാ എന്നിവർ സ്വീകരിച്ചു. 20 പള്ളിക്കാരുടെയും പാറായി തരകന്റെയും കൂടെ തൈക്കാട്ടുശ്ശേരിയിലേക്ക് പോയി. 'കൽദായ സിറിയൻ കത്തോലിക്കരുടെ മാർത്തോമ്മാ മെത്രാൻ' എന്ന പേരുവച്ച് റസിഡണ്ട് മാൾട്ട്ബിക്കെഴുതി.

1861 നവ. 30 ആർച്ച് ബിഷപ്പ് ബർണഡീൻ ബാച്ചിനെല്ലി തോമസ് റോക്കോസിന് മഹറോൻ ചൊല്ലി. സെപ്റ്റ. 5?

1861 സി.എം.ഐ. സന്യാസസമൂഹം രൂപംകൊള്ളുന്നു. ചാവറയച്ചൻ, പാലയ്ക്കലച്ചൻ, പേരൂരച്ചൻ ഇവരുടെ നേതൃത്വം.

1861 ഇന്ത്യൻ ശിക്ഷാനിയമം ഭേദഗതികളോടെ തിരുവിതാംകൂറിൽ നടപ്പാക്കി. (TSM 1940 Vol 2 p. 601)

1862 മാർച്ച്?/കുംഭം 19 മാർ തോമസ് റോക്കോസ് മടങ്ങി. [റോക്കോസിന്റെ കൂടെ പോയ തൊണ്ടനാട്ട് ഇളന്തോട്ടത്തിൽ അന്തോണി മല്പാനെ മാർ അബ്ദീശൊ എന്ന പേരിൽ കുർദ്ദിസ്ഥാനിലെ (മൂസൽ) പാത്രിയർക്കീസ് മാർ അബ്രഹാം ശീമോൻ റൂവിൽ (ശെമവൂൻ) മെത്രാനാക്കി. 1863 /138 മകരം 28 ന് കൊച്ചിയിലെത്തി. പ്ലാശനാൽ കോവേന്തയിൽ പാർപ്പിച്ചു.1865 ൽ മാർ അബ്ദീശോ റോമിനു കീഴ്പ്പെട്ടു.

സാധാരണ വൈദികനായി കുറെ നാൾ ജീവിച്ചു. തൊണ്ടനാട്ട് മാർ അബ്ദീശൊയെ (അന്തോണി മല്പാൻ) മെത്രാനാക്കിയിട്ട് ഫലമില്ലാതെ പോയതിൽ വ്യസനമുണ്ടെന്ന് 1863 ൽ മൂസലിൽ താമസിച്ചിരുന്ന കൽദായ പാത്രിയർക്കീസ് (ബാബേൽ പാത്രിയർക്കീസ്) പുലിക്കോട്ടിൽ യൗസേപ്പ് കത്തനാരോടു പറഞ്ഞു. അക്കാലത്തും റോമാസുറിയാനിക്കാർ മെത്രാനുവേണ്ടി അദ്ദേഹത്തിന് അപേക്ഷ അയച്ചിരുന്നു. റോമിലെ അനുവാദമില്ലാതെ ചെയ്താൽ അപകടമെന്നും പാത്രിയർക്കീസ് പറഞ്ഞു.)

1863 കുംഭം. തിരുവിതാംകൂറിൽ ഹജൂർകച്ചേരി ഉത്തരവ്. (പാലക്കുന്നനും സഭാപ്രശ്നവുമായി ബന്ധപ്പെട്ട്) പാലപ്പിള്ളി. മാർ കൂറീലോസിന് വിലക്ക്. അന്നുവരെയുള്ള പള്ളികൾ മാർ അത്താനാസ്യോസിന്.

1863 (1038 കുംഭം 27) പുലിക്കോട്ടിൽ യൗസേപ്പ് കത്തനാർ കുന്നംകുളത്തു നിന്ന് ശീമയ്ക്ക്. കുന്നംകുളം മുതൽ കോട്ടയം വരെയുള്ള പള്ളികൾ സന്ദർശിച്ചിട്ട് 1863/1038 മേടം 14 ചൊവ്വാഴ്ച  കൊച്ചിയിൽ നിന്ന് കപ്പൽ കയറി. കൂടെ കണ്ടനാട്ട് മട്ടമ്മൽ ഗീവറുഗീസ് കത്തനാരും (ഇദ്ദേഹം 1863/1039 കന്നി 10 ന് മർദ്ദീനിൽ നിര്യാതനായി) കുത്തൂർ താരപ്പനും. ബോംബെയിൽ നിന്ന് 1863/1038 ഇടവം 9 ന് കപ്പൽ കയറി, 10 ന് കപ്പൽ വിട്ടു. (രണ്ടുപേരെ അയച്ചാൽ സ്ഥാനം കൊടുത്തയയ്ക്കാമെന്ന് കല്പന വന്ന പ്രകാരം കൂറിലോസ് ബാവ നൊസ്രാസ പള്ളിയിൽ സഭ കൂട്ടി ചിന്തിച്ച് ബാവായുടെ ശിഷ്യനും ... ആയ യൌസെപ്പു കശ്ശീശായെ യോഗം തെരഞ്ഞെടുത്ത് .. അയച്ചു. പാലപ്പിള്ളി)

1863 മീനം 9 പോർത്തുഗീസ് ലത്തീൻ മെത്രാൻ കൊച്ചിയിൽ. അവിടെനിന്ന് വരാപ്പുഴയ്ക്ക്. പിന്നെ കൊല്ലത്തെ ഗവർണദോരിനടുക്കൽ. കൊല്ലം വരാപ്പുഴ രൂപതകൾ തിരിക്കുന്നു. അന്തോണി അബ്ദീശോ മെത്രാൻ ബൂള കൂടാതെ വന്നിരിക്കുന്നതിനാൽ വിചാരണ വരെ ഒതുങ്ങിപ്പാർക്കുവാൻ കല്പന. അദ്ദേഹം തൈക്കാട്ടുശേരിയിൽ അടങ്ങിപ്പാർത്തു. ലത്തീൻ മെത്രാൻ രോഗം മൂലം നീലഗിരിക്കു പോയി. അവിടെ നിര്യാതനായി.

1863 /1038 മിഥുനം 16 തൊഴിയൂർ കേസിന്റെ അപ്പീലിൽ യൂയാക്കീം മാർ കൂറീലോസിനെതിരെ കോടതിച്ചെലവോടെ വിധി. ചെലവ് കെട്ടിവയ്ക്കാത്തതിനാൽ 1039 കന്നിയിൽ ചാലാശ്ശേരി, പോർക്കളം കൊച്ചിക്കോട്ട പള്ളികൾ കണ്ടുകെട്ടി. 1039 മിഥുനം 13 ന് കൊച്ചിക്കോട്ട പള്ളി ലേലത്തിന്. 775 രൂപയ്ക്ക് വിളിച്ച ജോനകനിൽനിന്ന് 1000 രൂപയ്ക്ക് വാങ്ങുവാൻ ഉടമ്പടി ചെയ്തു.

1864 ഏപ്രിൽ 3 (1039 മീനം 22) ആമീദ്. പുതുഞായറാഴ്ച. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് 5 മെത്രാനായി. മർദ്ദീനിൽ യാക്കോബ് 2 പാത്രിയർക്കീസ് ബാവ വാഴിച്ചു. (തലേ ശനിയാഴ്ച റമ്പാനാക്കി.)

1864/1039 കർക്കടകം 25 ബോംബെയിൽ. 1864സെപ്റ്റ. 4/1040 ചിങ്ങം 23 ന് കൊച്ചിയിൽ. (1865 മേടം 18 ന് ഡയർബക്കിൽ കെ.കെ. പാദ്രി.) 1864 മേയ് 8/ 1039 മേടം 26 എന്നാണ് പൊതുവേ പറയുന്നത്. ആ തീയതിയും ദിവസവും തമ്മിൽ പിണക്കമുണ്ട്. 1864 മാർച്ച് 27/മീനം 15 ഉയിർപ്പും ഏപ്രിൽ 3/മീനം 22 പുതുഞായറുമായിരുന്നു.

1864 (1040 കന്നി 4) പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് കുന്നംകുളത്ത്. 1040 കന്നി 8 പെരുന്നാളിന് ആർത്താറ്റ് കുർബ്ബാനയും സ്ഥാത്തിക്കോൻ വായനയും സുന്ത്രോണീസോയും.

1865 (1040 തുലാം 20) പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് കുന്നംകുളങ്ങരെ നിന്ന് കൊച്ചിക്ക്. പാമ്പാക്കുടയിൽ സഭായോഗം വിളിച്ചു. മാർ അത്താനാസ്യോസിനെ സുറിയാനിക്കാർ അനുസരിച്ചു നടക്കണമെന്ന തിരുവെഴുത്തു വിളംബരം പിൻവലിക്കണമെന്ന് ഒരു ഹർജി ബോധിപ്പിക്കേണ്ടതിനെക്കുറിച്ച് ആലോചിച്ചു. (മുള.സുന്ന.)

1865/1041 വൃശ്ചികം. കോലഞ്ചേരിയിൽ പുലിക്കോട്ടിൽ ദിവന്നാസ്യോസ് വിളിച്ചുകൂട്ടിയ പള്ളിപ്രതിപുരുഷയോഗം. (കുറുപ്പമ്പടിപ്പള്ളി ചരിത്രം)

1865 വരാപ്പുഴ വികാരി അപ്പസ്തോലിക്ക ലെയോണാർഡ് മെല്ലാനി.

1865 തിരുവിതാംകൂറിൽ ഊഴിയം വേല നിർത്തലാക്കി.

1865 ജൂൺ തിരുവിതാംകൂറിൽ 'പാട്ടവിളംബരം'. പണ്ടാരവക ഭൂമിയിൽ ജന്മാവകാശം. കാരണമില്ലാതെ കുടിയൊഴിക്കുന്നതിനു വിലക്ക്.

1865 (കൊ.വ. 1040) കോടതിയിൽ വാദിക്കുവാൻ യോഗ്യതയുള്ള വക്കീലന്മാരെ നിയമിക്കുവാൻ തിരുവിതാംകൂർ സർക്കാർ ആരംഭിച്ചു. (Travancore State Manual 1940 Vol.2. p.602)

1866 സ്പെയിൻകാരായ കർമ്മലീത്തർ പുത്തൻപള്ളി സെമിനാരി സ്ഥാപിച്ചു. (പിന്നീട് 1932 ൽ ആലുവ മംഗലപ്പുഴയിലേക്കു മാറ്റി.)

1868 മെയ് 31. പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് മെത്രാനായി. മാത്യൂസ് അത്താനാസ്യോസും തോഴിയൂർ മാർ കൂറിലോസും കൂടി വാഴിച്ചു. (ജൂൺ 1 കെ.കെ. പാദ്രി.)
1868 വരാപ്പുഴ ബർണ്ണർദീനോസ് മെത്രാപ്പോലീത്താ നിര്യാതനായി. ലെയനാർദ് മെല്ലാനോ മെത്രാപ്പോലീത്താ ചുമതലയേറ്റു. 1877 വരെ.
1869 ഇട്ടൂപ്പ് റൈട്ടറുടെ സഭാചരിത്രം അച്ചടിച്ചു.
1870 തെക്കുംഭാഗസമുദായക്കാർ 'ക്നാനായക്കാർ' എന്ന പേര് എടുത്തു തുടങ്ങുന്നു.
1870 പൊതുവീഥി എന്നു തീരുമാനിക്കുന്ന സംസ്ഥാനത്തെ എല്ലാ റോഡുകളും എല്ലാ ജാതിക്കാർക്കും തുറന്നുകൊണ്ടുള്ള ഒരു ഉത്തരവ് തിരുവിതാംകൂർ ദിവാൻ മാധവറാവു പുറപ്പെടുവിച്ചു. ഇത് ജാതി സംബന്ധമായ അവശതകളെപ്പറ്റിയുള്ള ബ്രിട്ടീഷ് റസിഡണ്ടിന്റെ റിപ്പോർട്ട് മദ്രാസ് ഗവണ്മെന്റ് പരിശോധിച്ച് ഉത്തരവുണ്ടാകും മുമ്പാണ്. (1884-ൽ ഇത് വീണ്ടും പുറപ്പെടുവിച്ചു)
1870 (1045) കൊച്ചിയിൽ സെന്തോമസ് പ്രസ്സ് പുലിക്കോട്ടിൽ ദിവന്നാസ്യോസ് സ്ഥാപിച്ചു.
1871 ഫെബ്രു. 23/1046 കുംഭം 11) അന്ത്യോക്യാപാത്രിയർക്കീസ് യാക്കോബ് 2 കാലം ചെയ്തു. മർദ്ദീൻകാരൻ. പാലപ്പിള്ളി.
1872 മിഥുനം 4 പെന്തക്കോസ്തി. പത്രോസ് 3 അന്ത്യോക്യാ പാത്രിയർക്കീസ് പദവിയിൽ. (മൂസൽകാരൻ ധർമ്മസോക്കിന്റെ യൂലിയോസ് മെത്രാൻ എന്ന് പാലപ്പിള്ളി)
1874/1050 ചിങ്ങം 25. പരുമല. പള്ളിപ്രതിനിധിയോഗം. പാത്രിയർക്കീസ് ബാവായെ വരുത്തുവാൻ അപേക്ഷ അയയ്ക്കുവാൻ തീരുമാനം. പാലപ്പിള്ളി. 1873 സെപ്റ്റ. 8 (1045? ചിങ്ങം) 1872 (1048) ചിങ്ങം?
1874 കുംഭം 25 പരുമലയോഗത്തിന്റെ അപേക്ഷയ്ക്കു പാത്രിയർക്കീസിന്റെ മറുപടി. പാലക്കുന്നനു പിരാക്കും മഹറോനും. പാലപ്പിള്ളി.
1874 സെപ്റ്റ. 1 ((1050 ചിങ്ങം 20) ചൊവ്വ. യൂയാക്കീം മാർ കൂറീലോസ് കാലം ചെയ്തു. കബർ മുളന്തുരുത്തി മാർ തൊമ്മൻ പള്ളി. ഓർമ്മ സെപ്റ്റ. 4. (മലങ്കര മെത്രാൻ 1846 സെപ്റ്റ. 11 - 1852) ഇദ്ദേഹം 1858 ൽ ബ്രിട്ടീഷ് കൊച്ചിയിൽ ഒരു പള്ളിയും മുറിയും സ്ഥാപിച്ചു. ഇതിന് കുറുപ്പമ്പടിക്കാർ 30 രൂപായും മരവും മറ്റും കൊടുത്തു. അദ്ദേഹത്തിന്റെ കടത്തിന് കൊച്ചിക്കോട്ട പള്ളി ലേലംചെയ്തു പോയി. വടക്കൻ പള്ളികൾ പിരിവിട്ട് തിരികെ വാങ്ങി. ഇന്നത്തെ ഫോർട്ടുകൊച്ചി മാർ പത്രോസ് പൌലോസ് പള്ളി. ചാലിശ്ശേരിയിലും പോർക്കുളത്തും ഇദ്ദേഹം പള്ളികളുണ്ടാക്കി.
1874 ഒക്. ബാബേൽ കൽദായ പാത്രിയർക്കീസ് ജോസഫ് ഔദോ 4 അയച്ച മാർ യോഹന്നാൻ ഏലിയാസ് മേലൂസ് കേരളത്തിൽ.
1875 ൽ മാർ റോക്കോസിന്റെ സഹായത്തോടെ വാഴിച്ച മാർ പീലിപ്പോസ് യാക്കോബ് എബ്രാഹം പിന്നാലെ വന്നു. ഒക്. 24 ന് മാർ യോഹന്നാൻ ഏലിയാസ് മേലൂസ് മാർ പീലിപ്പോസ് യാക്കോബ് എബ്രാഹം എന്നിവരെ ലെനാർഡ് മെത്രാപ്പോലീത്ത മഹറോൻ ചൊല്ലി. മാർ പീലിപ്പോസ് പിന്നീട് കത്തോലിക്ക വികാരി അപ്പോസ്തോലിക്കായ്ക്കു കീഴ്വഴങ്ങി. പിന്നീട് സ്വദേശത്തേയ്ക്കു മടങ്ങി. 1877 റോം മുടക്കി. 1877 ൽ മാർപ്പാപ്പായ്ക്കു കീഴ്വഴങ്ങിയ കൽദായ ഔദോ പാത്രിയർക്കീസ് 1878 ൽ മാർ മേലൂസിനെ തിരികെ വിളിച്ചു. അനുസരിച്ചില്ല. തൊണ്ടനാട്ടു മാർ അബ്ദീശോ മെത്രാനോട് ഉപേക്ഷിച്ചിരുന്ന മെത്രാൻ സ്ഥാനം പുനരെടുക്കുവാൻ ഉപദേശിച്ചു. 1882 ൽ മാർ മേലൂസ് സ്വദേശത്തേയ്ക്കു മടങ്ങി. അപ്പോൾ തൊണ്ടനാട്ടു മാർ അബ്ദീശോ മെത്രാപ്പോലീത്ത 1897 വരെ പാലാ ഇളന്തോട്ടം പള്ളിയിൽ താമസിച്ച് തൃശ്ശൂർ പള്ളി ഭരിച്ചു. തുടർന്ന് തൃശ്ശൂര് താമസിച്ചു. മാർ അൽവാരീസിൽനിന്നു പട്ടമേറ്റ സൂറേസ് (Suarez) എന്നയാളെ കൽദായ സുറിയാനിക്കാരുടെ മെത്രാനായി മാർ ബസ്സേലിയോസ് എന്ന പേരിൽ മാർ അബ്ദീശോ വാഴിച്ചു. 1900 നവ. 16 കാലം ചെയ്തു. കബർ. തൃശ്ശൂർ മർത്ത് മറിയം പള്ളി. മാർ സൂറേസ് 1903 ൽ കാലം ചെയ്തു. (മലങ്കരയിലെ മാതൃസഭ, ജോർജ്ജ് കാക്കനാടൻ, 1946 ഭാരതി പ്രസ്, തിരുവനന്തപുരം. പേ.153)
1875 കന്നി 18 മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവായും സംഘവും (സദാദ പട്ടണക്കാരൻ ഗ്രീഗോറിയോസ് അബ്ദുള്ള, ശമ്മാശൈസെപ്പ്, കോജാമനാപൊറും) ലണ്ടനിൽ. ചെലവു വകയ്ക്ക് 500 പവൻ മാർ ദീവന്നാസ്യോസ് അയച്ചു.
1875 (1050 ഇടവം 7) മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവായും ഊർശ്ലേമിലെ അബ്ദുള്ള മാർ ഗ്രീഗോറിയോസും മറ്റും ബോംബെയിൽ.

1875 ജൂൺ 10 (ഇടവം 29) വ്യാഴം. കുന്നംകുളം. മാർ ഇഗ്നാത്തിയോസ് പത്രോസ് 3 ബാവായ്ക്കു സ്വീകരണം.
1875 ജൂൺ 17/1050 മിഥുനം 5 പത്രോസ് 3 പാത്രിയർക്കീസ് ബാവാ ചെറളയത്തു വച്ച് കോനാട്ടു ഗീവറുഗീസു മല്പാനു റമ്പത്വം കൊടുത്തു.
1875 ജൂൺ (1050 മിഥുനം 10) മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവായും അബ്ദുള്ള മാർ ഗ്രീഗോറിയോസും മറ്റും കൊച്ചിയിൽ. (ഇടവം 4-14 നകം. രഹസ്യപേടകം EMP ഇതു തെറ്റാകാം. കോനാട്ടിന്റെ ഡയറി, പാലപ്പിള്ളി) മിഥുനം 9 പാലപ്പിള്ളി. 21 ന് തിരുവനന്തപുരത്തേയ്ക്ക്. 26 ന് തിരുവനന്തപുരത്ത്. കർക്കടകം 5 തിരുവിതാംകൂർ രാജാവ് ആയില്യം തിരുനാളുമായി കൂടിക്കാഴ്ച. 7 ന് ഇളയ രാജാവുമായും.
1875 ജൂലൈ 28 മാന്നാനം കൊവേന്തയിൽ നിന്ന് പഴേപറമ്പിൽ ലൂയീസച്ചനും (പിന്നീട് മെത്രാനായി. എറണാകുളം അതിരൂപതയുടെ ്തടിത്തറ പണിതു.) ശങ്കുരിക്കൽ പൗലോസ്, മാതേയ്ക്കൽ മത്തായി, മീനാട്ടൂർ എമ്മാനുവേൽ, ചവറ യൗസേപ്പ്, ഇരിമ്പൻ ഗീവറുഗീസ്, തറവട്ടത്തിൽ ഹിലാരിയോസ് എന്നീ സന്യാസികളും (ഏഴു വ്യാകുലങ്ങൾ എന്നറിയപ്പെടുന്നവർ) സ്വദേശമെത്രാന്മാരെ ലഭിക്കുവാനും മറ്റുമുള്ള റോമൻ സുറിയാനിക്കാരുടെ ആവശ്യങ്ങൾക്ക് റോമിലേയ്ക്ക് പേരു വയ്ക്കാതെ നിവേദനം എഴുതുന്നു. തുടർന്ന് അവരെ സന്യാസസമൂഹത്തിൽനിന്ന് പുറത്താക്കുന്നു.
1876 മാർച്ച് 4 (1051 കുംഭം 23) പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ അംഗീകരിച്ച രാജകീയവിളംബരം റദ്ദാക്കി. തർക്കം കോടതിയിലൂടെ പരിഹരിക്കുവാൻ ഉത്തരവ്.
1876 ജൂൺ 27-29 ചൊവ്വ - വ്യാഴം. (സു.ക. 1051 മിഥുനം 15-17) സഭയുടെ പൊതുവായ ആത്മിയ കാര്യങ്ങളെക്കുറിച്ച് ആലോചിച്ചു തീരുമാനിക്കുവാൻ മുളന്തുരുത്തി സുന്നഹദോസ്. 150 പള്ളികളുടെ പ്രതിനിധികൾ. (ആകെ 180 ഓളം പള്ളികൾ)
1876 ആഗസ്റ്റ് 27 (1052 ചിങ്ങം 15) ഞായർ. വാങ്ങിപ്പു പെരുന്നാൾ. മുളന്തുരുത്തി മാർ തൊമ്മൻ പള്ളിയിൽ മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവ മൂറോൻ കൂദാശ നടത്തി. കൊ.വ. 1052 ചിങ്ങം 13
1876 ഡിസമ്പർ 3 (സു.ക.1052 വൃശ്ചികം 21 കൊ.വ. വൃശ്ചികം 20) ഞായർ. കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് (തുമ്പമൺ) കടവിൽ പൗലോസ് മാർ അത്താനാസ്യോസ് (കൊല്ലം) എന്നിവർ മെത്രാന്മാരായി. മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവ തനിയെ വാഴിച്ചു.
1876 ഡിസമ്പർ 10 (സു.ക. വൃശ്ചികം 27) ഞായർ. അമ്പാട്ട് ഗീവർഗീസ് മാർ കൂറീലോസ് (അങ്കമാലി) ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (നിരണം) എന്നിവർ മെത്രാന്മാരായി. മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവ വാഴിച്ചു. വടക്കൻ പറൂര പള്ളിയിൽ വച്ച്. സുറിയാനിസഭയുടെ രക്ഷയ്ക്കും മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായുടെ സഹായത്തിനും. വൃശ്ചികം 21 ഞായർ. പാലപ്പിള്ളി.
1876 (1051) പുതുപ്പള്ളിൽ അനേകശതം പുലയരെ വികാരി എളന്തുരുത്തിൽ പീലിപ്പോസ് കോറെപ്പിസ്കോപ്പ സഭയിൽ ചേർത്തു. അവർക്കു പള്ളിക്കൂടവും ശവമടക്കുവാൻ സ്ഥലവും ഉണ്ടാക്കി. പത്രോസ് പാത്രിയർക്കീസാകാം മാമോദീസ നടത്തിയത്. (Z.M. പാറേട്ട്, പുതുപ്പള്ളിപ്പള്ളി. പേ. 208)
1877 ജനുവരി 26/27 വെള്ളി/ശനി (1052 മകരം 15) ജനുവരി 27-30? വെളിയനാട്ട് പള്ളിപ്രതിപുരുഷയോഗം. കൂടുതൽ മെത്രാന്മാരെ വാഴിക്കരുതെന്ന് പാത്രിയർക്കീസിനോട് അപേക്ഷ. മാനേജിങ്ങ് കമ്മറ്റിക്കാരുടെ രാജി. (രാജി മുളന്തുരുത്തിയിൽ വച്ചോ?)
1877 ഫെബ്രു. 25 ഞായർ. കുംഭം 13) പിറവത്തു വച്ച് കടവിൽ പൗലോസ് മാർ അത്താനാസ്യോസിനെ (കൊല്ലം) കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായായി പാത്രിയർക്കീസ് നിയമിച്ചു.
1877 മെയ് 5 (നീസാൻ 23) പാത്രിയർക്കീസ് വാഴിച്ച നാലു മേല്പട്ടക്കാർക്ക് സ്ഥാത്തിക്കോൻ എഴുതി കൊച്ചിയിൽ വച്ച് നല്കി.
1877 മെടം 21 മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവ കൊച്ചിയിൽനിന്ന് യാത്ര പുറപ്പെട്ട് കുന്ദംകുളങ്ങരെ എത്തി. (ഇടവം 8 വരെ താമസിച്ചു. പാലപ്പിള്ളി)
1877 മെയ് 17 (ഇടവം 5 നാല്പതാം പെരുന്നാൾ) ചിറളയം സെന്റ് ലാസറസ് പള്ളി. മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് (കണ്ടനാട്ട്) കരോട്ട് ശെമവൂൻ മാർ ദീവന്നാസ്യോസ് (കൊച്ചി) എന്നിവർ മെത്രാന്മാരായി. മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവ വാഴിച്ചു.

1877 മെയ് 19. മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് (കണ്ടനാട്ട്) കരോട്ട് ശെമവൂൻ മാർ ദീവന്നാസ്യോസ് (കൊച്ചി) എന്നിവർക്ക് ചാലിശ്ശേരി പടിഞ്ഞാറെ പള്ളിയിൽ വച്ച് പാത്രിയർക്കീസ് ബാവ സ്ഥാത്തിക്കോൻ നല്കി.
1877 മെയ് 21 (1052 ഇടവം) മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവയ്ക്ക് പട്ടാമ്പിയിൽ നിന്ന് യാത്രയയപ്പ്.
1877 മെയ് (ഇടവം12-16) ബോംബെ. പുലിക്കോട്ടിൽ ദിവന്നാസ്യോസിന് കൊല്ലം ഭദ്രാസനം എല്പിച്ച് പത്രോസ് 3 പാത്രിയർക്കീസ് ബാവയുടെ കല്പന. (മലങ്കരയുടെ മുഴുവൻ മെത്രാനായി വാഴ്ചയേല്ക്കുമ്പോൾ സ്ഥാത്തിക്കോൻ കൊടുത്തിരുന്നു)
1877 ഇടവം 16 തിങ്കൾ. മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവ ബോംബെയിൽ നിന്ന് കപ്പൽ കയറി.
1877 മെയ് 30/ ഇടവം 18 ബുധൻ - ജൂലൈ 11/മിഥുനം 29. മലങ്കരസഭയിലെ 6 മേല്പട്ടക്കാർ ഭദ്രാസനഭരണം ഏൽക്കുന്നതിനു മുമ്പ് വെട്ടിക്കൽ ദയറായിൽ 40 ദിവസത്തെ നോമ്പ്.
1877 ജൂലൈ 11/മിഥുനം 29 വെട്ടിക്കൽ ദയറാപ്പള്ളിയുടെ കൂദാശ. 1877 ഇടവം 22?
1877 ജൂലൈ 16 (1052 കർക്കടകം 4) തിങ്കൾ. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് കാലം ചെയ്തു. കബർ- മാരാമൺ പള്ളി.
1877 ജൂലൈ 23/1052 കർക്കടകം 11 (ZMP. നിത്യാക്ഷരങ്ങൾ 2) വിദേശി അബ്ദുള്ള മാർ ഗ്രീഗോറിയോസിനെ മാർ ഇഗ്നാത്തിയോസ് പത്രോസ് 3 പാത്രിയർക്കീസ് ബാവ മുടക്കുന്നു.
1877 വിദേശി അബ്ദുള്ള മാർ ഗ്രീഗോറിയോസ് മടങ്ങുന്നു.
1877 പരുമല സെമിനാരി സ്ഥാപനം.
1877 വരാപ്പുഴ മർസലീനോസ് മെത്രാൻ സ്ഥാനത്തേയ്ക്ക്. 1887 വരെ.
1878 ആംഗ്ലിക്കൻ ഇടവക തിരുവിതാംകൂറിൽ.
1878 ജനു. 13 മകരം 1 ഞായർ. വെട്ടിക്കൽ ദയറായുടെ കല്ലിടൽ. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ്, കടവിൽ പൗലോസ് മാർ അത്താനാസ്യോസ്, മുറിമറ്റം പൗലോസ് മാർ ഈവാനിയോസ്, ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ്.
1878 ഫെബ്രുവരി 18. തിങ്കൾ. (സ്യ.ക. 1053 കുംഭം 6) പരുമല. പള്ളിപ്രതിപുരുഷയോഗം. 150 പള്ളികളിൽ നിന്നുള്ള പ്രതിനിധികൾ.
1878 ഫെബ്രു. തോമസ് അത്താനാസ്യോസിൽ നിന്ന് സെമിനാരി വിട്ടുകിട്ടുവാൻ വ്യവഹാരത്തിന് സഭാമാനേജിങ് കമ്മറ്റി തീരുമാനം.
1879 മാർച്ച് 4 (1054 കുംഭം 22) പഴയ സെമിനാരിയും സഭാസ്വത്തുക്കളും പാലക്കുന്നത്തു തോമസ് അത്താനാസ്യോസ് മെത്രാനിൽ നിന്നു വീണ്ടെടുക്കുവാൻ ജോസഫ് ദീവന്നാസ്യോസ് വാദിയായി സെമിനാരിക്കേസ് ആലപ്പുഴ ജില്ലാ കോടതിയിൽ.
1879 ഏപ്രിൽ 26 (മേടം 14) പുതുപ്പള്ളി. പള്ളിപ്രതിപുരുഷയോഗം.
1879 ജൂലൈ 25 തിരുവിതാംകൂർ കൊച്ചി ആംഗ്ലിക്കൻ മഹാ ഇടവക രൂപം കൊണ്ടു. ജെ.എം. സ്പീച്ച്ലി പ്രഥമ ബിഷപ്പ്.
1879 കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് പാമ്പാക്കുടയിൽ സുറിയാനി അച്ചടിശാല സ്ഥാപിക്കുന്നു.
1880 ഫെബ്രു. 1 തിരുകൊച്ചി ആങ്ഗ്ലിക്കൻ മഹായിടവകയുടെ ആദ്യബിഷപ്പ് ജെ.എം. സ്പീച്ച്ലിയുടെ സ്ഥാനാഭിഷേകം.
1881 ജനു./1056 ധനു 31 സിറിയ ഡമാസ്കസ് സ്വദേശി ശെമവൂൻ മാർ അത്താനാസ്യോസ് (മേല്പട്ടം 1880 സെപ്റ്റ. 26), സ്ലീബാ ശെമ്മാശ്ശൻ (തുർക്കി ഡയർബക്കർ ക്ഫർസോ സ്വദേശി) എന്നിവർ പാത്രിയർക്കീസ് ബാവായ്ക്ക് റൂശീശാ പിരിക്കുവാൻ മലങ്കരയിൽ. 1024 ൽ വന്ന സ്തേഫാനോസ് മാർ അത്താനാസ്യോസിനൊപ്പം റമ്പാനായി വന്നിരുന്നു. അന്ന് കുന്നംകുളങ്ങര ചാട്ടുകുളത്ത് പഠിപ്പിച്ചിരുന്നു. പുലിക്കോട്ടിൽ യൗസേഫ് കത്തനാർ ശിഷ്യനായിരുന്നു.) 9 വർഷം താമസിച്ച് നിര്യാതനായി.
1881 ഒരു മതത്തിന്റെ ആരാധനാസ്ഥലം മറ്റൊരു മതത്തിന്റെ ആരാധനാസ്ഥലത്തിനു സമീപം മറ്റുള്ളവർക്ക് ശല്യമാകാത്തവിധം സ്ഥാപിക്കുവാൻ സ്വാതന്ത്ര്യമുണ്ടെന്ന് കൽക്കട്ടാ ഹൈക്കോടതി ഉത്തരവ്.

1883 ഒക്. 14 മാളിയേക്കൽ യൗസേഫ് മാർ അത്താനാസ്യോസ് തോഴിയൂർ മെത്രാനായി. പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിന്റെ സഹകരണത്തോടെ മാർ കൂറീലോസ് 4 വാഴിച്ചു.

1884 റസ്സൽ 'സീയോൻസ് വാച്ച് ടവർ സൊസൈറ്റി' സ്ഥാപിച്ചു. (പിന്നീട് യഹോവാസാക്ഷികൾ)

1884 മാർച്ച് 21 (മീനം 9) ബുധൻ. ഗീവർഗീസ് മാർ യൂലിയോസ് കോനാട്ട് (തുമ്പമൺ) കാലം ചെയ്തു. കബർ- പാമ്പാക്കുട വലിയ പള്ളി.

1885 ഇന്ത്യൻ നാഷണൽ കോൺഗ്രസ് രൂപം കൊള്ളുന്നു.

1885 തിരുവിതാംകൂറിൽ ശ്രീമൂലംതിരുനാൾ രാമവർമ്മ മഹാരാജാവായി.

1885 (1060 കർക്കടകം 3) കോടതി വിധിപ്രകാരം ജോസഫ് മാർ ദീവന്നാസ്യോസ് പഴയ സെമിനാരി നടത്തിയെടുത്തു.

1886 ജൂൺ 23 വത്തിക്കാൻ പോർട്ടുഗൽ ഉടമ്പടിപ്രകാരം കൊച്ചി രൂപതയിൽ പദ്രുവാദോ അധികാരം പുനരുജ്ജീവിപ്പിച്ചു.

1886 സെപ്റ്റ. 1 മാർപ്പാപ്പ ലെയോ 13 മലബാർ (വരാപ്പുഴ) വികാരിയാത്ത് വരാപ്പുഴ അതിരൂപതയാക്കി. ഇന്ത്യയിലെ ആദ്യ ലത്തീൻ ഹയരാർക്കി. കൊല്ലം രൂപത വരാപ്പുഴയുടെ സാമന്തരൂപതയാക്കി. ഡോ. ഫെർഡിനന്റ് മരിയ മെത്രാൻ. ഡോ. അലോഷ്യസ് മരിയ ബൻസിഗർ സഹായമെത്രാൻ.

1886 സെപ്റ്റ. 11-13 ശനി-തിങ്കൾ (കൊ.വ. 1062 ചിങ്ങം 28-30) കോട്ടയം പഴയ സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. സഹോദരസഹോദരിമാരുടെ മക്കൾ ഓരോ താവഴിയിൽ മുമ്മൂന്നു തലമുറകൾ കഴിഞ്ഞാൽ നാലാം തലമുറയിൽ വിവാഹമാകാം എന്ന് കന്നി 1ലെ കമ്മറ്റി തീരുമാനം.

1886 ഒക്ടോ. 2 (കൊ.വ. 1062 കന്നി 20 ശനി) കണ്ടനാട്ട്. കരോട്ട് ശെമവൂൻ മാർ ദീവന്നാസ്യോസ് (കൊച്ചി) കാലം ചെയ്തു. കബർ - കടുമങ്ങലം പള്ളി.

1886 കോട്ടയം വുഡ്‌ലാന്റ് ബംഗ്ലാവും ചെമ്പകശ്ശേരി പുരയിടവും ജാത്യൈക്യ സംഘത്തിനു വേണ്ടി പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് നിധിയിരിക്കൽ മാണിക്കത്തനാർ എന്നിവർ വാങ്ങുന്നു. തീറ് 1888 മാർച്ച് 24.

1886 (1061) ഒരു മതത്തിന്റെ ആരാധനാസ്ഥലം മറ്റൊരു മതത്തിന്റെ ആരാധനാസ്ഥലത്തിനു സമീപം മറ്റുള്ളവർക്ക് ശല്യമാകാത്തവിധം സ്ഥാപിക്കുവാൻ സ്വാതന്ത്ര്യമുണ്ടെന്ന കൽക്കട്ടാ ഹൈക്കോടതി ഉത്തരവ് തിരുവിതാംകൂർ ഹൈക്കോടതി സ്ഥിരീകരിക്കുന്നു.

1887 മാർച്ച് 19 ലത്തീൻ ഭരണത്തിൽ നിന്ന് വിടർത്തി സ്വദേശമെത്രാന്മാരുടെ കീഴിലാക്കണമെന്ന നിവേദനഫലമായി സുറിയാനിക്കാരെ വരാപ്പുഴ വികാരിയാത്തിൽ നിന്നു വിടർത്തി അഡ്മിനിസ്ട്രേറ്റർ മർസലിനൂസ് മെത്രാന്റെ കീഴിലാക്കി.

1887 മെയ് 20 സുറിയാനിക്കാരെ (ലത്തീൻ) വരാപ്പുഴയിൽനിന്ന് വിടർത്തി. കോട്ടയം, തൃശ്ശൂർ വികാരിയാത്തുകൾ സ്ഥാപിച്ചു. ചാൾസ് ലവീഞ്ഞ് (കോട്ടയം: തെക്കുംഭാഗർക്കും വടക്കുംഭാഗർക്കും കൂടി) അഡോൾഫ് മെഡ്‌ലിക്കോട്ട് (തൃശ്ശൂർ) എന്നിവർ മെത്രാന്മാരായി.

1887 മെയ് 25 സുറിയാനിക്കാർക്ക് തൃശ്ശൂർ, കോട്ടയം വികാരിയാത്തുകൾ. അതുവരെ മർസലിനൂസ് മെത്രാന്റെ കീഴിലായിരുന്നു.

1888 ജനു 31 തോഴിയൂർ മെത്രാൻ ആലത്തൂർ ജോസഫ് മാർ കൂറീലോസ് 4 കാലം ചെയ്തു. കബർ - തോഴിയൂർ ഭദ്രാസനപ്പള്ളി.

1888 മാർപ്പാപ്പ ഗ്രിഗറി 16 പദ്രുവാദൊ രൂപതകളായ കൊച്ചിയും കൊടുങ്ങല്ലൂരും മലബാർ വികാരിയാത്തിൽ ലയിപ്പിച്ചു.

1888 സെപ്റ്റ. 5 മലബാർ മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനി ഇവാഞ്ചലിസ്റ്റ് അസോസിയേഷൻ രൂപീകരണം. 1888 സെപ്റ്റ.3 ?(1064 ചിങ്ങം 22) മാർത്തോമ്മാ സുവിശേഷസംഘം രൂപം കൊണ്ടു.

1888 തുലാം (ഒക്ടോബർ) 14 മലബാർ ത്രിസ്സേസ് ശൂബഹോ സമൂഹം കോനാട്ട് മാത്തൻ മല്പാൻ പാമ്പാക്കുടയിൽ ആരംഭിച്ചു. ഇതരജാതികളുടെ ഇടയിൽ സുവിശേഷപ്രചരണം ലക്ഷ്യമാക്കി മലങ്കരസഭയിലെ ആദ്യപ്രസ്ഥാനം. ആദ്യം രൂപീകരിക്കുമ്പോൾ ഇതൊരു 'വൈദികസംഘം' ആയിരുന്നു. തൊട്ടു പിന്നാലെ 18 വയസ്സായ പുരുഷന്മാർക്കും അംഗത്വം നല്കി, സഭമുഴുവൻ പ്രവർത്തനപരിധിയിൽ വരുംവിധമാണ് ഈ സമൂഹം സംഘടിപ്പിച്ചത്.

1889 ജൂൺ 11 ചൊവ്വ. വിദേശി ശെമവൂൻ മാർ അത്താനാസ്യോസ് കാലം ചെയ്തു. കബർ- കോട്ടയം പുത്തൻ പള്ളി.
1889 ജൂലൈ 12 (1064 മിഥുനം 30) സെമിനാരിക്കേസിൽ പുലിക്കോട്ടിൽ ദീവന്നാസ്യോസിന് അനുകൂലമായി റോയൽകോടതി വിധി.
1889 ജൂലൈ 29 കോട്ടയം സെമിനാരി. അൽവാറീസ് മാർ യൂലിയോസ് ബോംബെ-മംഗലാപുരം (ഗോവ - ബ്രഹ്മവാർ) മെത്രാനായി. മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ്, മാർ ഗ്രീഗോറിയോസ് എന്നിവർ ചേർന്ന് വാഴിച്ചു.
1889 രക്ഷാസൈന്യം തിരുവിതാംകൂറിൽ.
1889 നവീകരണവിഭാഗം സുറിയാനിസഭ രൂപം കൊള്ളുന്നു.
1890 ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് സൺഡേ സ്കൂൾ പഠനത്തിന് സംഘടിതശ്രമം തുടങ്ങുന്നു.
1891 ജനു.1/10 1037 മലയാളി മെമ്മോറിയൽ (സർക്കാർ സർവ്വീസിൽ ക്രിസ്ത്യാനികൾക്കും നായന്മാർക്കും സംവരണവും മറ്റ് ആവശ്യങ്ങൾക്കുമായി) സമർപ്പിക്കപ്പെടുന്നു.
... കൗണ്ടർ മലയാളി മെമ്മോറിയൽ.
1891 മാർച്ച് 9 (1066 കുംഭം 25) അമ്പാട്ട് ഗീവർഗീസ് മാർ കൂറീലോസ് കാലം ചെയ്തു. കബർ - അങ്കമാലി സെന്റ് മേരീസ് ചെറിയ പള്ളി. (കുംഭം 24-ാം തിയതി ഞായറാഴ്ച അസ്തമിച്ച് 25-ാം തിയതി അങ്കമാലി പറവൂർ ഇടവകയുടെ മാർ കൂറീലോസ് മെത്രാപ്പോലീത്താ മരിച്ചു. കോനാട്ടു മാത്തൻ മല്പാന്റെ ഡയറി)
1892 .... പുലിക്കോട്ടിൽ ഗീവർഗീസ് മാർ കൂറീലോസ് തോഴിയൂർ മെത്രാനായി. പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് വാഴിച്ചു.
1892 മാർച്ച് 30, 31 ബുധൻ, വ്യാഴം (കൊ.വ.1067 മീനം 19, 20) കോട്ടയം പഴയ സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. ധിക്കരിച്ചു നടക്കുന്ന താഴത്തു ചാണ്ടപ്പിള്ള കത്തനാർക്കു പകരം കോനാട്ട് കോര മാത്തൻ മല്പാൻ വൈദികട്രസ്റ്റി. 11
1892 മെയ് 29 കൊളംബോ. റിനി വിലാത്തി മാർ തീമോത്തിയോസ് (അമേരിക്കൻ ഓൾഡ് കത്തോലിക്കാസഭ) മെത്രാനായി. പരുമലത്തിരുമേനിയും, കടവിൽ തിരുമേനിയും, അൾവാരീസ് മാർ യൂലിയോസും കൂടി അമേരിക്കൻ ഐക്യനാടുകൾക്കായി വാഴിച്ചു.
1892 ഒക്. /നവ. /1068 തുലാം/വൃശ്ചികം കടവിൽ മെത്രാച്ചന് അങ്കമാലി ഇടവകകൂടി ഏല്പിച്ചു (കോനാട്ട് മാത്തൻ മല്പാന്റെ ഡയറി വൃശ്ചികം 4)
1892 രക്ഷാസൈന്യം തിരുവിതാംകൂറിൽ. (1889?)
1892 വുഡ്ലാന്റ് എസ്റ്റേറ്റിൽ എം.ഡി. സെമിനാരി (ഇംഗ്ലീഷ് സ്കൂൾ) ആരംഭിച്ചു.
1892 പഴയ സെമിനാരിയിൽ നിന്ന് 'ഇടവക പത്രിക' പ്രസിദ്ധീകരണം തുടങ്ങി.
1892 കന്നി ... കോതമംഗലത്തു ചേർന്ന മലബാർ ത്രീശായ് ശൂബഹോ സമൂഹം യോഗ തീരുമാനപ്രകാരം 'മലങ്കര സുറിയാനി സുവിശേഷ സമൂഹം' എന്ന സംഘടന ആരംഭിച്ചു. സൺഡേ സ്കൂൾ പ്രവർത്തനം മുതലായവ സംഘടിതമായി നടപ്പാക്കി. നൂറിലധികം സ്കൂളുകൾ ഇങ്ങനെ നടന്നിരുന്നു. സൺഡേ സ്കൂളുകൾക്ക് സമൂഹം ഗ്രാന്റ് കൊടുക്കുമെന്ന് ഇടവകപത്രികയിൽ പരസ്യം ചെയ്തു. ഈ സമൂഹത്തിന്റെ പ്രോത്സാഹനത്തിൽ ആരംഭിച്ച സൺഡേ സ്കൂളുകളിൽ ഹിന്ദുക്കുട്ടികളുണ്ടെങ്കിൽ കൂടുതൽ ഗ്രാന്റ് അനുവദിച്ചിരുന്നു.
1892 തുലാം. പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് സ്ഥാനചിഹ്നങ്ങൾ കോർട്ടിൽ പരസ്യമായി വച്ച് സ്ഥാനമൊഴിയണമെന്ന കോടതി തീർച്ചപ്രകാരം വച്ചൊഴിഞ്ഞു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത അവ വാങ്ങിച്ചു. ഇടവകപത്രിക 1892 തുലാം വാർത്ത.
1892 ജൂലൈ 12 (മിഥുനം 30) കൊല്ലം, തുമ്പമൺ, നിരണം എന്നീ ഭദ്രാസനങ്ങളിലെ വൈദികരെ ചേർത്ത് 'മലങ്കര സുറിയാനി വൈദികയോഗം' (ക്ലറിക് സംഘം) രൂപവൽക്കരിക്കുവാൻ പരുമലത്തിരുമേനിയുടെ കല്പന.
1892 തോഴിയൂർ മെത്രാനായി പുലിക്കോട്ടിൽ കരുമാംകുഴി ഗീവർഗീസ് മാർ കൂറീലോസിനെ യൗസേഫ് മാർ അത്താനാസ്യോസ് വാഴിച്ചു.
1893 ആഗ. 10 (1068 കർക്ക. 27 വ്യാഴം രാത്രി 7 മണി) പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് കാലം ചെയ്തു. കബർ - മാരാമൺ മാർത്തോമ്മാ പള്ളി.

1894 (1069 മകരം 6) കോട്ടയം ചെറിയ പള്ളി. പാലക്കുന്നത്ത് തീത്തൂസ് 1-ാമൻ നവീകരണവിഭാഗം മെത്രാനായി. തോഴിയൂർ മെത്രാന്മാരായ യൗസേഫ് അത്താനാസ്യോസും ഗീവർഗീസ് കൂറീലോസും കൂടി വാഴിച്ചു.
1894 ഒക്. 8 (സു.ക. കന്നി 26) 25 ഞായർ രാത്രി. മർദ്ദീൻ. പത്രോസ് 3 പാത്രിയർക്കീസ് ബാവ കാലം ചെയ്തു. കബർ. കുർക്കുമ ദയറ.
1895 ജൂൺ 16 (മിഥുനം 4) അബ്ദേദ്ദ് മശിഹാ 2 പാത്രിയർക്കീസ് സ്ഥാനമേറ്റു.
1895 മകരം- ഇടവം. ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ്, കൊച്ചുപറമ്പിൽ റമ്പാൻ, സ്ലീബാ ശെമ്മാശ്ശൻ മുതലായവർ വിശുദ്ധനാട്ടുകളിൽ. കൂടെ സ്ലീബാ ശെമ്മാശ്ശൻ.
1895 ബ്രദറൻ സഭാ മിഷനറിമാർ കേരളത്തിൽ.
1895 മെയ് 18 തിരുവിതാംകൂറിൽ ആദ്യമായി ശാസ്ത്രീയമായ സെൻസസ്സ് നടന്നു. (TSM 1940 Vol 2 p. 618)
1895 മാർ ബഹനാം കാതോലിക്ക /മപ്രിയാന കാലം ചെയ്തു. (മപ്രിയാന പിന്തുടർച്ച മുറിയുന്നു)
1895 മെയ് 7 /1071 മേടം 25 നവീകരണവിഭാഗം കോട്ടയം സീയോൻകുന്നിൽ വൈദികസെമിനാരി സ്ഥാപിക്കുന്നു. പില്ക്കാലത്ത് മാർത്തോമ്മാ സെമിനാരി.
1895 നവ. 21-23 വ്യാഴം-ശനി. (കൊ.വ. 1071 വൃശ്ചികം 7-9) വ്യാഴം. കോട്ടയം പഴയ സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. ചാണ്ടപ്പിള്ളക്കത്തനാർക്കു പകരം വൈദികട്രസ്റ്റിയെ തെരഞ്ഞെടുക്കുവാൻ. (കോര മാത്തൻ മല്പാനും കോര ഉലഹന്നാനും ട്രസ്റ്റിമാരായി പ്രവർത്തിച്ചു വരവേ.) കോര മാത്തൻ മല്പാനെ വൈദികട്രസ്റ്റിയായും കോര ഉലഹന്നാനെ അത്മേനി ട്രസ്റ്റിയായും കോടതി നിബന്ധനപ്രകാരം 22 ന് നിയമിച്ച് സ്ഥിരപ്പെടുത്തുന്നു.
1895 ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് എഴുതിയ 'ഊർശ്ലേം യാത്ര' കോട്ടയം മാർ തോമാ പ്രസ്സിൽ നിന്ന് ഇറങ്ങി.
1896 മാർ ജൂലിയോസ് പ്രസ് പാമ്പാക്കുട.
1896 തിരുവിതാംകൂറിൽ ജന്മികുടിയാൻ നിയമം.
1896 ജൂലൈ 18 എറണാകുളം വികാരിയാത്ത് സ്ഥാപിതമായി.
1896 ആഗ. 11 ലിയോ 13 മാർപ്പാപ്പ ചങ്ങനാശ്ശേരി (പഴയ കോട്ടയം), എറണാകുളം, തൃശ്ശൂർ വികാരിയാത്തുകൾ പുനർവിഭജിച്ചു. മാത്യു മാക്കിയിൽ (ചങ്ങനാശ്ശേരി), ലൂയിസ് പഴേപറമ്പിൽ (എറണാകുളം), യോഹന്നാൻ മേനാച്ചേരി (തൃശ്ശൂർ) എന്നീ സ്വദേശിമെത്രാന്മാരുണ്ടായി.
1896 അയ്യങ്കാളിയുടെ പൊതുപ്രവർത്തനം ആരംഭിക്കുന്നു.
1896 സെപ്റ്റ. 3 ഈഴവമെമ്മോറിയൽ. ഡോ. പല്പുവിന്റെ നേതൃത്വം.
1896 നവ.5 എറണാകുളം വികാരിയാത്തിന്റെ പ്രഥമ വികാരി അപ്പോസ്തോലിക്കായായി മാർ ലൂയീസ് പഴേപറമ്പിൽ ചുമതലയേറ്റു.
1897 വരാപ്പുഴ ആർച്ച് ബിഷപ്പ് ഡോ. ലെയോണാർഡ് മെല്ലാനി മഞ്ഞുമ്മൽ ആശ്രമത്തിൽ കാലം ചെയ്തു.
1897 വരാപ്പുഴ ആർച്ച് ബിഷപ്പ് ഡോ. ബർണാർഡ് അർഗ്വിൻസോണിസ് (1897 - 1919) പള്ളികളിൽ രാത്രിയാഘോഷങ്ങൾ നിരോധിച്ചു. തിങ്കളാഴ്ച വിവാഹാഘോഷം നിരോധിച്ചു. സർക്കാർ വിദ്യാലയങ്ങളിൽ കത്തോലിക്കർ പഠിക്കുന്നതു വിലക്കി. അതിരൂപതയുടെ ആസ്ഥാനം വരാപ്പുഴയിൽനിന്ന് എറണാകുളത്തേയ്ക്കു മാറ്റി (1904).
1897 നവ. കോട്ടയം പഴയ സെമിനാരി ചാപ്പൽ കൂദാശ
1898 മലയാളം കുർബ്ബാനക്രമം അച്ചടിക്കപ്പെട്ടു.
1898 മാർച്ച് 4 തോഴിയൂർ മാളിയേക്കൽ യൗസേഫ് മാർ അത്താനാസ്യോസ് കാലം ചെയ്തു. കബർ. തോഴിയൂർ ഭദ്രാസനപ്പള്ളി.
1898 (1074 വൃശ്ചി.25) പുത്തൻകാവു പള്ളി. പാലക്കുന്നത്തു ദത്തോസ് കശ്ശീശായെ തീത്തൂസ് 2 എന്ന പേരിൽ തീത്തൂസ് ഒന്നാമനും തൊഴിയൂർ ഗീവർഗീസ് മാർ കൂറീലോസും ചേർന്ന് മെത്രാനായി വാഴിച്ചു.
1899 പൊതുനിരത്തിലെ സഞ്ചാരസ്വാതന്ത്ര്യത്തിന് അയ്യങ്കാളി പൊതുരംഗത്ത്.
1900 നവ. 16 മേലൂസിൽ നിന്നു പട്ടമേറ്റ തൊണ്ടനാട്ടു മെത്രാപ്പോലീത്ത കാലം ചെയ്തു. കബർ. തൃശ്ശൂർ മർത്തമറിയം പള്ളി.
1901 ഏപ്രിൽ 24, 25 ബുധൻ, വ്യാഴം (കൊ.വ. 1076 മേടം 12,13) കോട്ടയം പഴയ സെമിനാരി.

സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. സി.ജെ. കുര്യൻ അത്മായ ട്രസ്റ്റി. (അതുവരെ സി.ജെ.കുര്യന്റെ പിതാവ് മരിച്ചുപോയ കോര ഉലഹന്നാൻ ആയിരുന്നു ട്രസ്റ്റി)

1901 നവ. 25,26 (1077) വൃശ്ചികം 10, 11 (സുറിയാനിക്കണക്കിന് 12, 13) തിങ്കൾ, ചൊവ്വ ദിവസങ്ങളിൽ സെമിനാരി സ്ഥാപകന്റെ ഓർമ്മദിനത്തോടു ചേർന്ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് കശ്ശീശാ പട്ടമേറ്റതിന്റെ സുവർണ്ണജൂബിലിയാഘോഷം.

1901 ഡിസ. 29 തെശ്രിൻറോയി 16 (കൊ.വ. 1077 ധനു 15) ഞായർ പകൽ 3 മണി. പിറവത്ത് പുലിക്കോട്ടിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ജൂബിലി സ്മാരകമായി ഒരു ഇംഗ്ലീഷ് സ്കൂളിന് (പിറവം മാർ യൗസേപ്പ് ജൂബിലി സ്കൂൾ) അദ്ദേഹത്തിന്റെ പരിശ്രമഫലമായി ലഭിച്ച സ്ഥലത്ത് അദ്ദേഹം തന്നെ കല്ലിട്ടു.

1903 മകരത്തിൽ സ്കൂൾ തുറന്ന് പ്രവർത്തനവും ആരംഭിച്ചു. ഇടവകപത്രിക 1902 ശ്ബോത്ത് പു. 11 ലക്കം 2 കുംഭം (ഇന്നത്തെ പിറവം എം.കെ.എം. ഹയർ സെക്കന്ററി സ്കൂളിന്റെ പൂർവ്വചരിത്രം ഇവിടെയാണ് തുടങ്ങുന്നത്.)

1901 ദക്ഷിണേന്ത്യയിലെ പ്രസ്ബറ്റേറിയൻ സഭകൾ ഒന്നായി സൗത്ത് ഇന്ത്യാ യുണൈറ്റഡ് ചർച്ച് (SIUC) രൂപം കൊണ്ടു.

1902 നവ. 2 (1078 തുലാം 20) പരുമല. ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കാലം ചെയ്തു. കബർ - പരുമല സെമിനാരി.

1903 മെയ് 15 SNDP യോഗം ആരംഭിക്കുന്നു.

1903 നവ. 2 മല്ലപ്പള്ളി വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ റമ്പാനായി.

1905 അബ്ദേദ്ദ് മശിഹ പാത്രിയർക്കീസ് ബാവായുടെ ഫർമാൻ തുർക്കി ഗവണ്മെന്റ് പിൻവലിച്ചു.

1905/1080 കുംഭം 14 മാർത്തോമ്മാ സൺഡേ സ്കൂൾ സമാജം ആരംഭം.

1905 സി.എച്ച്. ഗിൽ ആംഗ്ലിക്കൻ മഹായിടവക ബിഷപ്പ്. (1925 വരെ.)

1905 LMS പോലുള്ള കോൺഗ്രിഗേഷണൽ സഭകൾ ചേർന്ന് മധുര ഡിസ്ട്രിക്ട് കോൺഗ്രിഗേഷണൽ സഭ രൂപം കൊള്ളുന്നു.

1906 ഡോ. അലോഷ്യസ് മരിയ ബൻസിഗർ കൊല്ലം മെത്രാൻ. നേരത്തേ 1886 മുതൽ സഹായമെത്രാനായിരുന്നു. (ബഥനിയിലെ മാർ ഈവാനിയോസ്, മാർ തെയോഫിലോസ് എന്നിവർ റോമാസഭയോടു ചേർന്നതു് ഇദ്ദേഹത്തിന്റെ മുമ്പാകെ.)

1906 ഏപ്രിൽ 9 ലോസ് ഏഞ്ചലസിൽ പെന്തക്കോസ്ത് പ്രസ്ഥാനത്തിന്റെ തുടക്കം.

1906 സെപ്റ്റ. 15? (ചിങ്ങം 15) ആമീദ്. മാർ ഇഗ്നാത്തിയോസ് അബ്ദുള്ള 2 (1872 ൽ ഊർശ്ലേം മെത്രാപ്പോലീത്തയായ മാർ ഗ്രീഗോറിയോസ്) സമാന്തര അന്ത്യോക്യ പാത്രിയർക്കീസ് സ്ഥാനത്തേക്ക്.

1906 മകരം 1 ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ സുറിയാനി / ഇംഗ്ലീഷ് പഠനം തുടങ്ങുന്നു. 1906 ധനു? ഇടവകപത്രികയിൽ ഇതുസംബന്ധിച്ച് കൊച്ചു പൗലോസ് റമ്പാച്ചന്റെ അറിയിപ്പുണ്ട്)

1907 നവമ്പർ 2 (തുലാം 20) കടവിൽ പൗലോസ് മാർ അത്താനാസ്യോസ് (കോട്ടയം, അങ്കമാലി) കാലം ചെയ്തു. കബർ - ആലുവാ തൃക്കുന്നത്തു സെമിനാരി.

1907 (1908 ഫെബ്രു. 27) കുർദ്ദിസ്ഥാനിലെ നെസ്തോറിയ (കൽദായ) പാത്രിയർക്കീസ് അയച്ച മെത്രാപ്പോലീത്ത മാർ അബീമലേക്ക് തീമോത്തിയോസിനെ മേലൂസ് പക്ഷം തൃശ്ശൂരിൽ സ്വീകരിക്കുന്നു.

1908 ഫെബ്രു. 27 വ്യാഴം (കൊ.വ. 1083 കുംഭം 15, സു.ക. 14?) കോട്ടയം പഴയ സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. മല്ലപ്പള്ളി വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാൻ, കൊച്ചുപറമ്പിൽ പൗലോസ് റമ്പാൻ എന്നിവരെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കുന്നു.

1908 മെയ് 31 (ഇടവം 18) യെരുശലേം. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് 6, കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറിലോസ് എന്നിവർ മെത്രാന്മാരായി. മാർ ഇഗ്നാത്തിയോസ് അബ്ദുള്ള 2 വാഴിച്ചു.

1908 ജൂലൈ 17? വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് 6, കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറിലോസ് എന്നിവർ പഴയ സെമിനാരിയിൽ മടങ്ങിയെത്തി. തുർക്കി ക്ഫർസോ സ്വദേശി സ്ലീബാ മാർ ഒസ്താത്തിയോസ് (മേല്പട്ടം 1908 മാർച്ച് 15 മൂസൽ. കൂടെ മാർ ഈവാനിയോസും. പിന്നീട് പാത്രിയർക്കീസ് എലിയാസ് 3. മാർ അബ്ദുള്ള 3 പാത്രിയർക്കീസ് ബാവ വാഴിച്ചു.) കൂടെ വന്നു. (1881 ൽ

ശെമവൂൻ മാർ അത്താനാസ്യോസിനോടൊപ്പം ശെമ്മാശ്ശനായി വന്നു. 1906 ൽ മടങ്ങിപ്പോയി.)
1908 മലങ്കരസഭയിൽ സിറിയൻ വിദ്യാർത്ഥി സംഘം പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസിന്റെ അനുഗ്രഹത്തോടെ പ്രവർത്തനം തുടങ്ങി.
1908 കോൺഗ്രിഗേഷണൽ സഭകളും പ്രസ്ബിറ്റേറിയൻ സഭകളും സൗത്ത് ഇന്ത്യാ യുണൈറ്റഡ് ചർച്ചിൽ (SIUC) ഒന്നായി.
1909 ജൂലൈ 11 (1084 മിഥുനം 28) പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് 5 കാലം ചെയ്തു. കബർ- കോട്ടയം പഴയ സെമിനാരി. ഓർമ്മ ജൂലൈ 12.
1909 ആഗ. 10 (1084 കർക്ക. 26) വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ സുന്ത്രോണീസോ.
1909 ആഗ. (1085 ചിങ്ങം 15) വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ മാനേജിങ്ങ് കമ്മിറ്റി.
1909 ഒക്. (1085) മാർ ഇഗ്നാത്തിയോസ് അബ്ദുള്ള 2 പാത്രിയർക്കീസ് ബാവ, ഏലിയാസ് റമ്പാൻ എന്നിവർ കേരളത്തിൽ.
1909 നവമ്പർ 25-27 വ്യാഴം- ശനി. (സു.ക. 1085 വൃശ്ചികം 12-14) കോട്ടയം പഴയ സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. അബ്ദുള്ള 2 പാത്രിയർക്കീസ് ബാവായുമായി അഭിപ്രായ ഭിന്നത.
1910 വരാപ്പുഴ ആർച്ച് ബിഷപ്പ് ഡോ. ബർണാഡ് രാജി വച്ചു. ഡോ. എയ്ഞ്ചൽ മേരി സ്ഥാനമേറ്റു.
1910 ജൂൺ 9 (1085 ഇടവം 27) സ്വർഗ്ഗാരോഹണം. അകപ്പറമ്പ്. കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസ്യോസ് (അങ്കമാലി) മെത്രാനായി. അബ്ദുള്ളാ 2 പാത്രിയർക്കീസ് ബാവ വാഴിച്ചു.
1910 ആഗസ്റ്റ് 28 (ചിങ്ങം 15) വാങ്ങിപ്പ്. വടകര. ഇടവഴിക്കൽ ഗീവർഗീസ് മാർ സേവേറിയോസിനെ തെക്കുംഭാഗ വിഭാഗത്തിന്റെ മെത്രാനായി അബ്ദുള്ളാ 2 പാത്രിയർക്കീസ് ബാവ വാഴിച്ചു.
1910 (1085 തുലാം 4) മാർത്തോമ്മാ മെത്രാൻ തീത്തൂസ്1 കാലം ചെയ്തു. കബർ തിരുവല്ല സെമിനാരിപ്പള്ളി.
1911 മെയ് 31 (ഇടവം 18) മലങ്കരസഭയിൽ പാത്രിയർക്കീസിന്റെ ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാത്തതിനാൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ അബ്ദുള്ളാ 2 പാത്രിയർക്കീസ് ബാവ മുടക്കുന്നു.
1911 ജൂൺ 15/ 1086 മിഥുനം 2 ജോസഫ് ദീവന്നാസ്യോസിന്റെ മുടക്ക് സ്വീകാര്യമല്ലെന്ന് മാർ ഈവാനിയോസ്, (കണ്ടനാട്ട്) മാർ യൂലിയോസ്, (ഇന്ത്യാ- സിലോൺ) എന്നിവരുടെ സംയുക്ത കല്പന മണ്ണത്തൂർ പള്ളിയിൽ നിന്ന്.
1911 ആഗ. .. മാർ അഗസ്റ്റിൻ കണ്ടത്തിൽ എറണാകുളം സഹായമെത്രാനും പിന്തുടർച്ചക്കാരനുമായി നിയമിതനായി.
1911 ആഗസ്റ്റ് 19 ശനി മറുരൂപപ്പെരുന്നാൾ. മുളന്തുരുത്തി മാർ തോമ്മൻ പള്ളിയിൽ മാർ ഇഗ്നാത്തിയോസ് അബ്ദുള്ളാ 2 പാത്രിയർക്കീസ് ബാവ മൂറോൻ കൂദാശ നടത്തി.
1911 ആഗസ്റ്റ് 29. തെക്കുംഭാഗ കത്തോലിക്കർക്ക് കോട്ടയം വികാരിയാത്ത് സ്ഥാപനം. മാക്കിൽ മാർ മത്തായി മെത്രാൻ. മാർ തോമസ് കുര്യാളശ്ശേരി ചങ്ങനാശ്ശേരി മെത്രാൻ.
1911 ആഗസ്റ്റ് 30- സെപ്റ്റ.1 ബുധൻ- വെള്ളി. ആലുവ. പാത്രിയർക്കീസ് പക്ഷത്തിന്റെ പള്ളിപ്രതിപുരുഷയോഗം. കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറീലോസിന് മലങ്കര മെത്രാനായി നിയമനം. 1911 ചിങ്ങം 17 (ഓഗസ്റ്റ് 30) കല്പന
1911 സെപ്റ്റ.7 വ്യാഴം. കോട്ടയം എം.ഡി. സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. വട്ടശ്ശേരിൽ തിരുമേനിക്ക് പിന്തുണ പ്രഖ്യാപിക്കുന്നു. കോനാട്ട് മാത്തൻ മല്പാൻ, സി.ജെ.കുര്യൻ എന്നിവരെ ട്രസ്റ്റിസ്ഥാനത്തുനിന്ന് മാറ്റി. പാമ്പാക്കുട പാലപ്പിള്ളിൽ മാണി പൗലോസ് കത്തനാർ വൈദിക ട്രസ്റ്റി. ചിറക്കടവിൽ കോര കൊച്ചു കോരുള അത്മായ ട്രസ്റ്റി.
1911 ഒക് 12 (കന്നി 29) മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ കണ്ടനാട്ടു ഭദ്രാസന ഭരണത്തിൽ നിന്ന് ഒഴിവാക്കിയും അദ്ദേഹത്തിന്റെ ചെലവുകൾ പള്ളികളിൽനിന്ന് പിരിച്ച് നടത്തുവാൻ മാർ കൂറിലോസിനെ ഏല്പിച്ചും അബ്ദുള്ള പാത്രിയർക്കീസിന്റെ കല്പന പിറവം പള്ളിയിൽ പരസ്യപ്പെടുത്തി.
1911 ഒക്. 14 മാർ ഇഗ്നാത്തിയോസ് അബ്ദുള്ളാ 2 പാത്രിയർക്കീസ് ബാവ മടങ്ങുന്നു.

1911 നവ. അബ്ദേദ്ദ് മശിഹ പാത്രിയർക്കീസ് ബാവ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് മാർ അബ്ദുള്ളാ ബാവായുടെ മുടക്ക് വ്യർത്ഥമെന്ന് കാണിച്ച് കല്പന അയക്കുന്നു.
1911 ... തീത്തൂസ് 2 മാർത്തോമ്മാ മെത്രാനായി സ്ഥാനമേറ്റു.
1912 ജൂൺ (മിഥുനം) മാർ ഇഗ്നാത്തിയോസ് അബ്ദേദ്ദ് മശിഹാ 2 പാത്രിയർക്കീസ് ബാവ കേരളത്തിൽ.
1912 സെപ്റ്റ. 8 (1088 ചിങ്ങം 26) പരുമല. കല്ലാശ്ശേരിൽ റമ്പാനെ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാനായി പ. അബ്ദേദ്ദ് മശിഹാ 2 പാത്രിയർക്കീസ് ബാവ വാഴിച്ചു.
1912 സെപ്റ്റ. 15 സു.ക. കന്നി 2 (കൊ.വ. 1088 ചിങ്ങം 31) ഞായർ. നിരണം. മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് മലങ്കരയിൽ ഒന്നാം പൗരസ്ത്യ കാതോലിക്കായാകുന്നു. (കന്നി 1 പത്രത്തിൽ ഇന്നലെ എന്ന് ചേർത്തു.)
1912 സെപ്റ്റ. 27 കാതോലിക്കാ വാഴ്ച സംബന്ധിച്ച് മാർ ഇഗ്നാത്തിയോസ് അബ്ദേദ്ദ് മശിഹാ 2 പാത്രിയർക്കീസ് ബാവായുടെ കല്പന.
1913 ഫെബ്രു. 9 (1088 മകരം 26) ? ചെങ്ങന്നൂർ പഴയ പള്ളി. കണ്ടനാട്ട് കാരോട്ട് യൂയാക്കീം മാർ ഈവാനിയോസ്, (കണ്ടനാട്ട്) വാകത്താനം കാരുചിറ ഗീവർഗീസ് മാർ പീലക്സിനോസ് (കോട്ടയം, അങ്കമാലി) എന്നിവർ മെത്രാന്മാരായി. പ. ഇഗ്നാത്തിയോസ് അബ്ദേദ്ദ് മശിഹാ 2 പാത്രിയർക്കീസ് ബാവ വാഴിച്ചു.
1913 ഫെബ്രു. 19 കാതോലിക്കാ വാഴ്ച സംബന്ധിച്ച് പ. ഇഗ്നാത്തിയോസ് അബ്ദേദ്ദ് മശിഹാ 2 പാത്രിയർക്കീസ് ബാവായുടെ രണ്ടാമത്തെ കല്പന.
1913 മാർച്ച് (1088 കുംഭം 13) പ. ഇഗ്നാത്തിയോസ് അബ്ദേദ്ദ് മശിഹാ 2 പാത്രിയർക്കീസ് ബാവ മടങ്ങുന്നു.
1913 മെയ് 2 (1088 മേടം 19) ഒന്നാം കാതോലിക്ക ബസ്സേലിയോസ് പൗലോസ് 1 ബാവ കാലം ചെയ്തു. കബർ കൊച്ചപാമ്പാക്കുട സെന്റ് തോമസ് ചെറിയ പള്ളി. ഓർമ്മ മെയ് 3
1913 വട്ടിപ്പണക്കേസ് ആരംഭിച്ചു.
1914 ജനു. 14 കോട്ടയം മാക്കീൽ മാർ മത്തായി മെത്രാൻ കാലം ചെയ്തു.
1914 നവ. 1 ചൂളപ്പറമ്പിൽ മാർ യൗസേഫ് അലക്സാണ്ടർ (കോട്ടയം) മെത്രാൻ വാഴ്ച.
1914 സെവന്ത് ഡേ അഡ്വന്റിസ്റ്റ് മിഷൻ കേരളത്തിൽ.
1915 ഓഗസ്റ്റ് 30 ?(1090 ചിങ്ങം 15) മാർ ഇഗ്നാത്തിയോസ് അബ്ദേദ്ദ് മശിഹാ 2 പാത്രിയർക്കീസ് ബാവ കാലം ചെയ്തു. കബർ കുർക്കുമ ദയറ. ഓർമ്മ ആഗസ്റ്റ് 15. 1914 (മാർച്ച് 6 തിസരാങ്ങ്)
1915 നവ. 15/25/26 /ഡിസ.7 മാർ ഇഗ്നാത്തിയോസ് അബ്ദുള്ള 2 പാത്രിയർക്കീസ് ബാവ കാലം ചെയ്തു. കബർ ഊർശ്ലേം, മർക്കോസിന്റെ ദയറ?
1917 ഡിസമ്പർ 14 ?(1093 ധനു 1) കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറിലോസ് കാലം ചെയ്തു. കബർ - പാണമ്പടി സെന്റ് മേരീസ് പള്ളി. ഓർമ്മ. ഡിസ.15 (വൃശ്ചികം സു.3 മല. 28 വ്യാഴം. പാണമ്പടി. അസ്തമിച്ച് രാത്രി ഒമ്പതുമണിക്കു മെത്രാച്ചൻ കർത്താവിൽ നിദ്ര പ്രാപിച്ചു. കോനാട്ടു മാത്തൻ മല്പാൻ ഡയറി)
1917 ഫെബ്രു. 25/കുംഭം 12 മാർ ഇഗ്നാത്തിയോസ് ഏലിയാസ് 3 അന്ത്യോക്യാ പാത്രിയർക്കീസ് സ്ഥാനത്ത്. തുർക്കി മർദ്ദീൻ സ്വദേശി. (1908 മാർച്ച് 15 ന് ആമീദിലെ ഈവാനിയോസ് മെത്രാൻ, 1912 മുതൽ മൂസലിൽ.)
1917 ആലത്തൂർ പനയ്ക്കൽ പൗലോസ് മാർ അത്താനാസ്യോസ് തോഴിയൂർ മെത്രാനായി.
1917 (1093 ധനു 14) കല്ലൂപ്പാറ മാരേട്ട് എബ്രഹാം കശ്ശീശ്ശയെ അബ്രഹാം മാർത്തോമ്മ എന്ന പേരിൽ തീത്തൂസ് രണ്ടാമൻ തോഴിയൂർ മെത്രാന്മാരുടെ സഹകരണത്തോടെ മെത്രാനാക്കി.
1918 ജനു. 31 വ്യാഴം. (ധനു? 18) ആലുവ. പാത്രിയർക്കീസ് പക്ഷത്തിന്റെ പള്ളിപ്രതിപുരുഷയോഗം. കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസ്യോസിനെ മലങ്കര മെത്രാനായി തെരഞ്ഞെടുക്കുന്നു.
1919 (1095 ചിങ്ങം 30) വട്ടിപ്പണക്കേസ് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് അനുകൂലമായി ജില്ലാക്കോടതി വിധി.
1919 ബഥനി ആശ്രമം സ്ഥാപിക്കുന്നു. 1918 റാന്നി പെരിനാട്ട് ബഥനി ആശ്രമം (The Order of Imitation of Christ) തുടങ്ങി.
1919 ഫെ. 16 (1094 കുംഭം 3) മാർത്തോമ്മാ സ്ത്രീജന സുവിശേഷസംഘം ആരംഭിച്ചു.

1919 ഡിസ. 9 എറണാകുളം മെത്രാൻ പഴേപറമ്പിൽ മാർ ലൂയീസ് കാലം ചെയ്തു. കണ്ടത്തിൽ മാർ അഗസ്തീൻ രൂപതാധിപനായി.
1919 ഡിസ. 19 തൃശ്ശൂർ യോഹന്നാൻ മേനാച്ചേരിൽ മെത്രാൻ കാലം ചെയ്തു.
1919 ... വരാപ്പുഴ ആർച്ച് ബിഷപ്പ് ബർണാഡ് വിരമിച്ചു. ഡോ. എയ്ഞ്ചൽ മേരി സ്ഥാനമേറ്റു.
1919 തഞ്ചാവൂർ തരംഗംപാടിയിൽ സഭാ നേതൃസമ്മേളനം. (SIUC യും ആങ്ഗ്ലിക്കൻ സഭകളും. വെസ്ലിയൻ, മെഥഡിസ്റ്റ്, ലൂഥറൻ) ലാംബത് സമ്മേളനനിശ്ചയം ആധാരമാക്കി സഭൈക്യചർച്ചയ്ക്ക് ആഹ്വാനം.
1920 പിറവം സെമിനാരി. പാത്രിയർക്കീസ് വിഭാഗം സൺഡേ സ്കൂൾ അസോസിയേഷൻ രൂപീകരിച്ചു.
1920 വി. കുർബാനതക്സ മലയാളത്തിൽ പ്രസിദ്ധീകരിച്ചു.
1920 മർത്ത് മറിയം വനിതാ സമാജം രൂപവൽക്കരിച്ചു.
1920 മാർച്ച് 10/കുംഭം 25 ഏലിയാസ് 3 പാത്രിയർക്കീസ് ബാവ കണ്ടനാട്ട്, കോട്ടയം, നിരണം, കൊല്ലം, തുമ്പമൺ ഇടവകകൾ പൗലോസ് മാർ അത്താനാസ്യോസിനെ (അങ്കമാലി) ഏല്പിക്കുന്നു.
1921 ബഥനി മഠം സ്ഥാപിച്ചു. (Sisterhood of Imitation of Christ)
1921 ഏപ്രിൽ 5 വാഴപ്പിള്ളിൽ മാർ ഫ്രാൻസിസ് തൃശ്ശൂർ വികാരി അപ്പസ്തോലിക്കായായി.
1923 ഏപ്രിൽ ? (മീനം 10) വട്ടിപ്പണക്കേസ് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് എതിരായി ഹൈക്കോടതി ഫുൾ ബഞ്ച് വിധി.
1923 ജൂൺ 12 കോഴിക്കോട്ട് രൂപത (മംഗലാപുരം, മൈസൂർ, കോയമ്പത്തൂർ രൂപതകളിൽ നിന്ന്) സ്ഥാപിക്കുന്നു.
1923 ജൂൺ 23 (1098 ഇടവം 18) സമാധാനമുണ്ടാക്കുവാൻ ഏലിയാസ് 3 പാത്രിയർക്കീസ് ബാവായെ കാണുവാൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മർദ്ദീനിലേയ്ക്ക്.
1923 നവ. 27? (1099 കന്നി 10) വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് പാത്രിയർക്കീസ് ബാവായെ കണ്ട് മുടക്ക തീർപ്പിച്ച് മടങ്ങിയെത്തി. 1923 ഡിസമ്പർ ? വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ മുടക്ക തീർത്ത പാത്രിയർക്കീസിന്റെ കല്പനയുമായി വിദേശി ഏലിയാസ് മാർ യൂലിയോസ് മെത്രാൻ മലങ്കരയിൽ. (തുർക്കി മർദ്ദീൻ സ്വദേശി. 1923 സെപ്റ്റ. 23 ന് മർദ്ദീനിൽ വച്ച് മെത്രാനായി)
1923 സെപ്റ്റ. 23 അൽവാറീസ് മാർ യൂലിയോസ് കാലം ചെയ്തു. കബർ- ഗോവ പഞ്ചിം സെന്റ് മേരീസ് പള്ളി. മംഗലാപുരം പള്ളി?
1923 ഡിസ. 21 എറണാകുളം അതിരൂപത (സീറോ മലബാർ ഹൈരാർക്കി) സ്ഥാപനം. ഹൈരാർക്കിക്ക് ആദ്യ മെത്രാപ്പോലീത്ത മാർ ആഗസ്തീനോസ് കണ്ടത്തിൽ. തൃശ്ശൂർ, ചങ്ങനാശ്ശേരി, കോട്ടയം സാമന്തരൂപതകൾ.
1924 മാർച്ച് 2 ?(1099 കുംഭം 14) അത്മായട്രസ്റ്റി സി.ജെ. കുര്യൻ നിര്യാതനായി. 1911 സെപ്റ്റ.7 ന് സ്ഥാനത്തുനിന്ന് നീക്കിയിരുന്നു.
1924 ഏപ്രിൽ വൈക്കം സത്യാഗ്രഹം. പൊതുവീഥികളിൽ താഴ്ന്ന ജാതിക്കാർക്ക് സഞ്ചാരസ്വാതന്ത്ര്യം കിട്ടുവാൻ.
1924 സെപ്റ്റ. 27 കന്നി 14 സ്ലീബാദാസസമൂഹം രൂപീകരിച്ചു. മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശ്ശൻ.
1924 നവ. 21 /1100 വൃശ്ചി. 8 ആത്തുങ്കൽ ഗീവർഗീസ് കത്തനാർ പൗരസ്ത്യ സുവിശേഷ സമാജം രൂപീകരിച്ചു.
1924 തിരുവിതാംകൂർ മഹാരാജാവ് ശ്രീമൂലം തിരുനാൾ രാമവർമ്മ നാടുനീങ്ങി.
1925 ഏപ്രിൽ 30 (1100 മേടം 17) നിരണം. ഗീവർഗീസ് മാർ പീലക്സീനോസ് രണ്ടാമത്തെ കാതോലിക്കായാകുന്നു.
1925 മെയ് 1? (മെയ് 3 /മേടം 19?) ഫാ. പി.റ്റി. ഗീവർഗീസിനെ ബഥനിക്ക് മാർ ഈവാനിയോസ് മെത്രാനായി കാതോലിക്കാ ബാവ വാഴിക്കുന്നു. (1929 കുംഭം 2 ന് മെത്രാപ്പോലീത്തയാക്കി)
1925 ജൂൺ 2 ചങ്ങനാശ്ശേരി മെത്രാൻ കുര്യാളശ്ശേരി മാർ തോമ്മാ കാലം ചെയ്തു.
1925 ജൂൺ 6 (ഇടവം 24) കാരോട്ട് യൂയാക്കീം മാർ ഈവാനിയോസ് കാലം ചെയ്തു. കബർ പരുമല സെമിനാരി.
1925 ആഗ. 18 ഇ.എ.എൽ. മൂർ ആംഗ്ലിക്കൻ മഹായിടവക ബിഷപ്പ്. (1937 വരെ.)

1926 (1101 മീനം 3) വട്ടിപ്പണക്കേസ് പുനർ സ്വീകരിച്ചു.
1926 ഒക്. 24 (1102 തുലാം 11) ഞായർ. യെരുശലേം. മീഖായേൽ മാർ ദീവന്നാസ്യോസ് (തെക്കൻ ഭദ്രാസനങ്ങൾ), തോമസ് മാർ ദീയസ്കോറോസ് (ക്നാനായ) എന്നിവർ മെത്രാന്മാരായി. ഏലിയാസ് 3 പാത്രിയർക്കീസ് ബാവ വാഴിച്ചു. ഇവർ 1102 മകരം 29 (1927 ഫെബ്രു. 11) ന് കേരളത്തിൽ.
1926 (മിഥുനം 19) വട്ടിപ്പണക്കേസിൽ തിരുവിതാംകൂർ ഹൈക്കോടതി വിധി.
1927 മെയ് 15 (ഇടവം 2) ഞായർ. യെരുശലേം? ഔഗേൻ മാർ തീമോത്തിയോസ് (കണ്ടനാട്ട്) മെത്രാനായി. ഏലിയാസ് 3 പാത്രിയർക്കീസ് ബാവ വാഴിച്ചു.
1927 ജൂൺ 10/11 (ഇടവം 28) ഇടവഴിക്കൽ ഗീവർഗീസ് മാർ സേവേറിയോസ് (ക്നാനായ) കാലം ചെയ്തു. കബർ കോട്ടയം വലിയ പള്ളി.
1927 നവ. 8 (1103 തുലാം 26) പാത്രിയർക്കീസ് വിഭാഗം വൈദിക ട്രസ്റ്റി മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോറെപ്പിസ്കോപ്പ നിര്യാതനായി.
1927 തോഴിയൂർ മെത്രാൻ ആലത്തൂർ പനയ്ക്കൽ പൗലോസ് മാർ അത്താനാസ്യോസ് കാലം ചെയ്തു.
1927 ഡിസ. 21 ചങ്ങനാശ്ശേരി മെത്രാൻ മാർ യാക്കോബ് (ജയിംസ്) കാളാശ്ശേരി അഭിഷിക്തനായി. 1928 ജനു. 1 ന് സ്ഥാനമേറ്റു.
1928 ഡിസ. 16 (1104 ധനു 3) ഞായർ. നെയ്യൂർ. ഗീവർഗീസ്1 കാതോലിക്കാ ബാവ കാലം ചെയ്തു. കബറടക്കം ഡിസ. 17 ന് കബർ വാകത്താനം വള്ളിക്കാട്ട ദയറ.
1928 (1103 മിഥുനം /കർക്ക. 19) വട്ടിപ്പണക്കേസ് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് അനുകൂലമായി ഹൈക്കോടതി റിവ്യൂ ഹർജി വിധി. 1928 (1103 മിഥുനം 19) വട്ടിപ്പണക്കേസ് റിവ്യൂ ഹർജി വിധി.
1928 (1103 മിഥുനം 22) പഴയ സെമിനാരി സമരിക്കേസ് വിധി.
1928 (1103 കർക്ക. 31) പഴയ സെമിനാരി വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് നടത്തിയെടുത്തു. മാനേജിങ്ങ് കമ്മറ്റി പഴയ സെമിനാരിയിൽ. ഭരണഘടനയ്ക്കു രൂപം കൊടുക്കുവാൻ കമ്മറ്റി.
1928 (1104 ചിങ്ങം 2) വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് മാർ യൂലിയോസിന്റെ സസ്പെൻഷൻ നോട്ടീസ്. (ചിങ്ങം 6. സസ്പെൻഷൻ കേസ് കോടതിയിൽ. മകരം 10 ന് തള്ളി. 1107 ധനു 20 സസ്പെൻഷൻ കേസ് ഹൈക്കോടതിയിൽ അപ്പീൽ)
1929 ഫെബ്രു. 15 (1104 കുംഭം 2) കല്ലാശ്ശേരിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മൂന്നാം കാതോലിക്കായായി.
1929 ഫെബ്രു. 16 ശനി പാമ്പാടി കുര്യാക്കോസ് മാർ ഗ്രീഗോറിയോസ്, ബഥനി യാക്കോബ് മാർ തെയോഫിലോസ് എന്നിവർ മെത്രാന്മാരായി.
1929 ജൂലൈ 8 റിനി വിലാത്തി തീമോത്തിയോസ് ഫ്രാൻസ് വേഴ്സയിൽസിലെ കത്തോലിക്കാ ആശ്രമത്തിൽ നിര്യാതനായി. കബർ - പോൺ കോൾബർട്ട്.
1930 ബാഹ്യ കേരള ഭദ്രാസനം രൂപവൽക്കരിച്ചു.
1930 മാർച്ച് 19 (മീനം 5?) സ്ലീബാ മാർ ഒസ്താത്തിയോസ് കാലം ചെയ്തു. കബർ- കുന്നങ്കുളം ആർത്താറ്റ് പുത്തൻ (സിംഹാസന) പള്ളി.
1930 ജൂലൈ 14 വരാപ്പുഴ അതിരൂപത വിഭജിച്ച് വിജയപുരം രൂപത. മോൺ. ബെനവന്തുര അരാന അഡ്മിനിസ്ട്രേറ്റർ അപ്പോസ്തോലിക്ക. 1931 ജൂൺ 24 മെത്രാൻ. 1946 ൽ രാജി.
1930 കൊല്ലം രൂപത വിഭജിച്ച് കോട്ടാർ രൂപത. ഡോ. ലോറൻസ് പെരേര മെത്രാൻ.
1930 സെപ്റ്റ. 4 വ്യാഴം. (1106 ചിങ്ങം 19?) കോട്ടയം പഴയ സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. പുത്തൻകാവിൽ ഗീവറുഗീസ് റമ്പാൻ മെത്രാൻ സ്ഥാനത്തേയ്ക്ക്.
1930 സെപ്റ്റ. 20 ശനി (1106 കന്നി 4) മാർ ഈവാനിയോസ് (ബഥനി) മാർ തെയോഫിലോസ് (സഹായമെത്രാൻ) എന്നിവർ റോമൻ കത്തോലിക്കാ സഭയിൽ. കത്തോലിക്കാ സഭയിൽ സീറോ മലങ്കര റീത്തിന്റെ ആവിർഭാവം.
1930 നവ. 3 (1106 തുലാം 24) പരുമല. പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സീനോസ് (തുമ്പമൺ) മെത്രാനായി.
1930 മാർ മത്തായി ദയറായിൽ ഏലിയാസ് 3 പാത്രിയർക്കീസ് ബാവായുടെ നേതൃത്വത്തിൽ സിറിയൻ സുന്നഹദോസ്. നോമ്പിൽ മത്സ്യം ഉപയോഗിക്കാമെന്ന് തീരുമാനം.

1931 ഡോ. ബർണാഡ്ഡ് കൊല്ലം മെത്രാൻ. മെത്രാൻ അലോഷ്യസ് മരിയ ബൻസിഗർ വിരമിച്ചു.
1931 മാർച്ച് 21 ശനി (1106 മീനം 8) ഏലിയാസ് 3 പാത്രിയർക്കീസ് ബാവ ആലുവായിൽ.
1931 മാർച്ച് 23 തിങ്കൾ (1106 മീനം 10) വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ മുടക്കു തീർത്തതായി ഏലിയാസ് 3 പാത്രിയർക്കീസ് ബാവായുടെ പ്രഖ്യാപനം.
1931 ജൂലൈ 5 (മിഥുനം 22) ഏലിയാസ് 3 പാത്രിയർക്കീസ് ബാവ വിളിച്ചുകൂട്ടിയ കുറുപ്പംപടി യോഗം. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ മുടക്ക് അംഗീകരിപ്പിക്കുവാൻ ലക്ഷ്യമിട്ട യോഗം പരാജയമായി.
1931 വാലയിൽ വി.സി. ഗീവർഗീസ് കത്തനാരും കെ.വി.പൗലോസ് കത്തനാരും ചേർന്ന് 'റിലീജിയസ് മൂവ്മെന്റ് ഓഫ് ദി എൻഷ്യന്റ് സിറിയൻസ്' (RMAS) രൂപവത്കരിക്കുന്നു. പുരുഷന്മാർക്ക് പിറമാടം മാർ അന്തോനിയോസ് ദയറ. സ്ത്രീകൾക്ക് കിഴക്കമ്പലം സെന്റ് മേരീസ് ആശ്രമം.
1931 ജൂലൈ 10 (1106 മിഥുനം 26) വെള്ളി. കോട്ടയം എം.ഡി. സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. ചിറക്കടവിൽ കോരുളയ്ക്കു പകരം ഏറികാട്ട് ഇ.ഐ. ജോസഫ് അത്മായട്രസ്റ്റി.
1931 തിരുവിതാംകൂറിൽ ശ്രീ ചിത്തിര തിരുനാൾ ബാലരാമവർമ്മ മഹാരാജാവ്. (1949 വരെ.)
1932 ഡിസ. 29 (ധനു 16) ഏലിയാസ് 3 പാത്രിയർക്കീസ് ബാവായും വട്ടശ്ശേരിൽ ദീവന്നാസ്യോസുമായുള്ള സമാധാനചർച്ച അലസി.
1932 ഫെബ്രു. 3 കടമറ്റം. നോമ്പാചരണം ലഘൂവാക്കി ഏലിയാസ് 3 പാത്രിയർക്കീസ് ബാവായുടെ കല്പന ശീമയ്ക്ക്.
1932 ഫെബ്രു. 13 (1107 കുംഭം 1?) ശനി. ഏലിയാസ് 3 പാത്രിയർക്കീസ് ബാവ കാലം ചെയ്തു. കബർ മഞ്ഞനിക്കര ദയറ.
1932 ഏപ്രിൽ 22? (1106 മേടം 8) നാല്പതാം വെള്ളി. കോട്ടയം പഴയ സെമിനാരി. മാർ ബസ്സേലിയോസ് ഗീവർഗീസ് 2 കാതോലിക്കാ ബാവ മൂറോൻ കൂദാശ നടത്തി.
1932 ജൂൺ 11 കത്തോലിക്കാസഭയിൽ സീറോ മലങ്കര ഹൈരാർക്കി സ്ഥാപനം. തിരുവനന്തപുരം അതിരൂപതയും അതിനു കീഴിൽ തിരുവല്ല രൂപതയും. 1933 നവ. 6 തിരുവല്ല രൂപത സ്ഥാപനം.
1932 സ്പെയിൻകാരായ കർമ്മലീത്തർ സ്ഥാപിച്ച പുത്തൻപള്ളി സെമിനാരി ആലുവ മംഗലപ്പുഴയിലേയ്ക്കു മാറ്റി.
1932 തിരുവിതാംകൂറിൽ ജന്മികുടിയാൻ നിയമം. ജന്മിക്കരം മുഖേന കുടിയാന്മാർക്ക് ജന്മാവകാശം ഉറപ്പായി. (1945, 1951, 1954 ഭൂനിയമങ്ങൾ. കുടിയാന്മാരുടെ താല്പര്യങ്ങൾക്ക് കൂടുതൽ സംരക്ഷ)
1933 ജനു 29 (1108 മകരം 16) പാത്രിയർക്കീസായി അപ്രേം 1 ന്റെ തെരഞ്ഞെടുപ്പ്. 1933 ഫെബ്രു. 12/ 1108 മകരം 30 ഹോംസിൽ വാഴ്ച. മൂസൽ സ്വദേശി. (1918 ഇടവം 20 ന് സിറിയ മെത്രാൻ)
1933 മെയ് 25? (1107 ഇടവം 12?) തിരുവല്ല ബഥനി. വാളക്കുഴി ജോസഫ് മാർ സേവേറിയോസ് (നിരണത്തിന്) മെത്രാനായി.
1933 ഡിസ. അബ്ദുൾ ആഹാദ് റമ്പാൻ (മൂസലിലെ ബർത്തലേ സ്വദേശി, 1933 കർക്ക. 20 ന് റമ്പാൻ) കേരളത്തിൽ.
1933 (1108) പൗരസ്ത്യ സുവിശേഷ സമാജം മലബാർ മിഷൻ തുടങ്ങി.
1934 വരാപ്പുഴ അതിരൂപത മെത്രാപ്പോലീത്ത ഡോ. ഏയ്ഞ്ചൽ മേരി സ്ഥാനത്യാഗം ചെയ്തു. കർമ്മലീത്തായുഗം തീരുന്നു.
1934 ഫെബ്രു. 23 (1109 കുംഭം 12) വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് 6 കാലം ചെയ്തു. കബർ കോട്ടയം പഴയ സെമിനാരി.
1935 ഫെബ്രു. 6 /1110 മകരം 24 കാതോലിക്കാനിധി പിരിവിന് ഗീവർഗീസ് 2 കാതോലിക്കാ ബാവായുടെ കല്പന നമ്പർ 55.
1935 മെയ് 3 /1110 മേടം 20 ഒന്നാം കാതോലിക്കാബാവായുടെ ഓർമ്മദിനം. പൗരസ്ത്യ കാതോലിക്കേറ്റ് വ്യവസ്ഥാപന മലങ്കര നിധി പിരിവ് ആരംഭിച്ചു.
1934 ജൂൺ 21- സെപ്റ്റ. ( - 1110 കന്നി 28) ഗീവർഗീസ് 2 കാതോലിക്കാ ബാവ ഹോംസിൽ അപ്രേം1 പാത്രിയർക്കീസ് ബാവായുമായി കൂടിക്കാഴ്ച.
1934 ഡിസ. 26. 1110 ധനു 11/13?) ബുധൻ. കോട്ടയം എം.ഡി. സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. സഭാഭരണഘടന അംഗീകരിക്കുന്നു. ഗീവർഗീസ് 2 കാതോലിക്കാ ബാവായ്ക്ക് മലങ്കര

മെത്രാപ്പോലീത്തായുടെ ചുമതല കൂടി. അസോസിയേഷൻ സെക്രട്ടറി കെ.എം. മാമ്മൻ മാപ്പിള. ഡിസ. 28?
1935 ആഗ. 22 (1111 ചിങ്ങം 6) വ്യാഴം. കരിങ്ങാച്ചിറ. പാത്രിയർക്കീസ് പക്ഷത്തിന്റെ പള്ളിപ്രതിപുരുഷയോഗം. പൗലോസ് മാർ അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്ത. പൂക്കുന്നേൽ ജോസഫ് കത്തനാർ, പുല്യാട്ട് ഉകലൻ അവര ട്രസ്റ്റിമാർ.
1935 ഏപ്രിൽ 21 തോഴിയൂർ മെത്രാൻ പുലിക്കോട്ടിൽ കരുമാംകുഴി ഗീവർഗീസ് മാർ കൂറീലോസ് കാലം ചെയ്തു. പിൻഗാമിയില്ല. (1892-1935)
1936 ജനു. 25 ? കുത്തൂർ കുര്യക്കോസ് മാർ കൂറീലോസ് തോഴിയൂർ മെത്രാനായി. മാർത്തോമ്മാ മെത്രാപ്പോലീത്ത തീത്തൂസ് 2 വാഴിച്ചു. തൊഴിയൂർ ലിഖിതം 1935-47.
1935 തീത്തൂസ് 2 മാർത്തോമ്മാ മെത്രാപ്പോലീത്ത കാലം ചെയ്തു. അബ്രഹാം മാർത്തോമ്മാ 3 ന്റെ വാഴ്ച.
1936 ഈഴവ മൂവ്മെന്റ്.
1936 മാർച്ച് 1 ഈഴവനേതാക്കൾ കോട്ടയം കത്തീഡ്രലിൽ ശുശ്രൂഷയിൽ പങ്കെടുത്തു.
1936 മാർച്ച് 9 ഈഴവനേതാവ് സി.വി.കുഞ്ഞുരാമൻ മാരാമൺ കൺവൻഷനിൽ പ്രസംഗിക്കുന്നു. (പിന്നീട് ഈഴവർ സഭയിൽ ചേരുന്നതു സംബന്ധിച്ച് മഹാത്മാ ഗാന്ധിയും ബിഷപ്പ് മൂറും കോട്ടയത്ത് സംസാരിച്ചു.)
1936 ആംഗ്ലിക്കൻ ബിഷപ്പ് പെക്കൻഹാം വാൽഷ് കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യാശ്രമം സ്ഥാപിച്ചു.
1936 ഓർത്തഡോക്സ് യുവജനപ്രസ്ഥാനം രൂപവത്ക്കരിക്കുന്നു. 1937?
1936 മോൺ. വിൻസന്റ് വി. ഡരേര കൊല്ലം മെത്രാൻ.
1936 നവ. 12 തിരുവിതാംകൂറിൽ ക്ഷേത്രപ്രവേശന വിളംബരം.
1938 ആംഗ്ലിക്കൻ മഹായിടവകക്ക് ബി.സി.കോർഫീൽഡ് പുതിയ ബിഷപ്പ്. (1944 വരെ. അവസാനത്തെ ഇംഗ്ലീഷ് ബിഷപ്പ്)
1937 ജൂലൈ 1 കൊല്ലം ലത്തീൻ രൂപത വിഭജിച്ച് തിരുവനന്തപുരം രൂപത സ്ഥാപനം. ഡോ. വിൻസന്റ് വി. ഡിരേര പ്രഥമ മെത്രാൻ.
1937 ഓഗസ്റ്റ് 3-19 എഡിൻബറോ. അഖിലലോക സഭാകൗൺസിൽ സമ്മേളനം. ഗീവർഗീസ് 2 കാതോലിക്കാ ബാവായും സംഘവും സംബന്ധിക്കുന്നു.
1937 നവ. 29 (1113 ധനു 9?) വാളക്കുഴി മാർ സേവേറിയോസ് (നിരണം) റോമാ സഭയിൽ.
1937 നവ. തിരുവിതാംകൂർ ക്ഷേത്രപ്രവേശന വിളംബരം.
1937 ഡിസ. 19 കൊല്ലത്ത് പ്രഥമ തദ്ദേശീയ മെത്രാൻ മോൺസിഞ്ഞോർ ജറോം ഫെർണാണ്ടസ്.
1937 ഡിസ. 30 (1113 ധനു 16) തിരുവല്ല. യൂഹാനോൻ മാർ തീമോത്തിയോസ്, മാത്യൂസ് മാർ അത്താനാസ്യോസ് എന്നീ മെത്രാന്മാരെ മാർത്തോമ്മ വലിയ മെത്രാപ്പോലീത്ത തീത്തൂസ് രണ്ടാമനും സഫ്രഗൻ മെത്രാനും, തോഴിയൂർ മാർ കൂറീലോസ് മെത്രാനും ചേർന്ന് വാഴിച്ചു.
1938 ഫെബ്രു. (1113 മീനം 25) പാത്രിയർക്കീസു പക്ഷം ഫയൽ ചെയ്ത സമുദായക്കേസ് കോട്ടയം ജില്ലാക്കോടതിയിൽ.
1938 ഏപ്രിൽ 7 (1113 മീനം 25) കണ്ടനാട്ട് കർമ്മേൽ ദയറ. ബഥനി അലക്സിയോസ് മാർ തേവോദോസിയോസ് കൊല്ലം മെത്രാനായി.
1939 നവ. 12 തോമസ് മാർ ദീയസ്കോറോസ് (ക്നാനായ) റോമാ സഭയിൽ.
1940 മെയ് 6 (1115 മേടം 24) കല്ലുംപുറത്ത് തോമാ മാർ ദീവന്നാസ്യോസ് (നിരണം) മെത്രാനായി.
1940 ബാബിലോൺ പാത്രിയർക്കാ ആസ്ഥാനം അമേരിക്കയിൽ. Boy Patriarch Mar Shimaon.
1941 മർച്ച് 24 (മീനം 11) മലങ്കരസഭയിലെ കക്ഷിവഴക്ക് തീർക്കുവാൻ ആലുവ വട്ടമേശ സമ്മേളനം.
1942 തൃശ്ശൂർ മെത്രാൻ വാഴപ്പിള്ളിൽ മാർ ഫ്രാൻസിസ് നിര്യാതനായായി.
1942 ഒക്. 9 വെള്ളി. കണ്ടനാട്ട് മെത്രാപ്പോലീത്ത ഔഗേൻ മാർ തീമോത്തിയോസ് പള്ളിപ്രതിപുരുഷ യോഗ തീരുമാനപ്രകാരം ഗീവർഗീസ് 2 കാതോലിക്കാ ബാവായെ മൂവാറ്റുപുഴ അരമനയിൽ സ്വീകരിച്ചു.
1942 കന്നി 23 ന് (ഒക്. 6) പ്രതിപുരുഷയോഗം. (1118 കന്നി 23 കണിയാമ്പറമ്പിൽ)
1942 വൃശ്ചികം 25 ന് ഔഗേൻ മാർ തീമൊത്തിയോസിനെ (കണ്ടനാട്ട്) മുടക്കിയതായി കിംവദന്തി.
1943 ജനു.18 (1118 മകരം 5) സമുദായക്കേസ് വാദി പൗലോസ് മാർ അത്താനാസ്യോസിനെതിരായി (പാത്രിയർക്കീസു പക്ഷം) കോട്ടയം ജില്ലാക്കോടതി വിധിക്കുന്നു.

1943 ഫെബ്രു. 21 തോമസ് മാർ ദീയസ്കോറോസ് (മലങ്കര റീത്ത്) കാലം ചെയ്തു. കബർ തിരുമൂലപുരം സെന്റ് മേരീസ് കത്തോലിക്കാ പള്ളി.
1944 ഇൻഡ്യ ആന്റ് സിലോൺ ബൈബിൾ സൊസൈറ്റി രൂപീകൃതമാകുന്നു.
1944 മാർച്ച് 11 മാർ ജോർജ്ജ് ആലപ്പാട്ട് തൃശ്ശൂർ മെത്രാൻ സ്ഥാനത്തേയ്ക്ക്.
1944 മെയ് 7 കരിങ്ങാശ്ര. കൊച്ചി ഭദ്രാസനപ്പൊതുയോഗം പൗലോസ് റമ്പാനെ മെത്രാൻ സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുത്തു.
1944 ജൂലൈ 6 (1119 മിഥുനം 23) വ്യാഴം. മാർത്തോമ്മ വലിയ മെത്രാപ്പോലീത്ത തീത്തൂസ് 2 കാലം ചെയ്തു.
1945 മെയ് 6 ആങ്ഗ്ലിക്കൻ സഭയിൽ റവ. സി.കെ. ജേക്കബ് പ്രഥമ ഭാരതീയ ബിഷപ്പായി.
1945 തറയിൽ മാർ തോമാ കോട്ടയം കോ അഡ്ജുത്തോർ മെത്രാനായി തെരഞ്ഞെടുപ്പ്.
1945 ഏപ്രിൽ 30 തൃശ്ശൂർ കൽദായ മെത്രാൻ മാർ തീമോത്തിയോസ് ദിവംഗതനായി.
1946 മലങ്കര സഭ മാസിക പ്രസിദ്ധീകരണം തുടങ്ങി.
1946 ജൂലൈ 28 ഭരണങ്ങാനം. സിസ്റ്റർ അൽഫോൻസാമ്മ നിര്യാതയായി.
1946 ഡിസ. 20 ധനു 7 നോമ്പ് ലാഘവപ്പെടുത്തുന്ന മാർ അപ്രേം പാത്രിയർക്കീസ് ബാവായുടെ കല്പന. കലണ്ടർ മാറ്റവും. (1949 മാർച്ച് സഭാചന്ദ്രിക മാസികയിൽ നോമ്പ് കുറച്ചതായ വാർത്ത അസംബന്ധം, അടിസ്ഥാനരഹിതം എന്ന് പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ആജ്ഞ. പക്ഷെ അത് കേരളത്തിൽ 1952 ൽ വെളിച്ചം കണ്ടു. അന്നത്തെ കല്പന ആലുവായിൽ നിന്ന് പുറത്തിറക്കിയപ്പോൾ നോമ്പിനെക്കുറിച്ച് മിണ്ടാതെ കലണ്ടർ നടപ്പിലാക്കണമെന്ന മാത്രം മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത കൂട്ടിച്ചേർത്തു.)
1946 (1121 ഇടവം 27) സമുദായക്കേസ് പാത്രിയർക്കീസു പക്ഷത്തിന് അനുകൂലമായി തിരുവിതാംകൂർ ഹൈക്കോടതിവിധി. പ്രഖ്യാപനം മിഥുനം 6.
1946 അബ്ദുൾ ആഹാദ് റമ്പാൻ മഞ്ഞിനിക്കര ദയറായിൽനിന്ന് മടങ്ങുന്നു.
1946 ആഗസ്റ്റ് 4 (1121 കർക്ക. 2) ഹോംസ്. വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (അങ്കമാലി) മുളയിരിക്കൽ പൗലോസ് മാർ സേവേറിയോസ് (കൊച്ചി) എന്നിവർ മെത്രാന്മാരായി. അപ്രേം 1 പാത്രിയർക്കീസ് വാഴിച്ചു. 1122 തുലാം 13 ന് ഇവർ കേരളത്തിൽ.
1947 ആഗ. 15 ഇൻഡ്യയ്ക്ക് സ്വാതന്ത്ര്യം.
1947 സെപ്റ്റ. 27 പ്രസ്ബിറ്റീറിയൻ, കോൺഗ്രിഗേഷനിസ്റ്റ്, (SIUC) ആങ്ഗ്ലിക്കൻ, മെത്തഡിസ്റ്റ് സഭകൾ ചേർന്ന് ദക്ഷിണേന്ത്യാ (സി.എസ്.ഐ.) സഭ രൂപീകൃതമായി. 14 ഭദ്രാസനങ്ങൾ.
1947 ഒക്. 15 തോഴിയൂർ മെത്രാൻ കുത്തൂര് കുര്യാക്കോസ് മാർ കൂറീലോസ് കാലം ചെയ്തു.
1947 നവ. 2 പരുമല മാർ ഗ്രീഗോറിയോസ്, യൽദോ മാർ ബസ്സേലിയോസ് കോതമംഗലം എന്നിവരെ പരിശുദ്ധരായി മലങ്കര സഭാസുന്നഹദോസ് പ്രഖ്യാപിക്കുന്നു.
1947 .... അബ്രഹാം മാർത്തോമ്മ മെത്രാപ്പോലീത്ത കാലം ചെയ്തു. യൂഹാനോൻ മാർത്തോമ്മ മെത്രാപ്പോലീത്ത സ്ഥാനമേൽക്കുന്നു.
1947 തിരു-കൊച്ചി ആംഗ്ലിക്കൻ സഭ CSI യിൽ.
1948 ചീരൻ ഗീവർഗീസ് മാർ കൂറീലോസിനെ തോഴിയൂർ മെത്രാനായി യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്ത വാഴിച്ചു.
1948 മോൺ. ആൾദോ മരിയ പത്രോണി കോഴിക്കോട്ട മെത്രാൻ.
1948 ദക്ഷിണേന്ത്യാ (സി.എസ്.ഐ.) സഭയും ലൂഥറൻ സഭയുമായി ഐക്യചർച്ച.
1949 പീസ് ലീഗ് രൂപീകൃതമാകുന്നു. സഭാസമാധാനത്തിന് കോട്ടയം കുരിശു പള്ളിയിൽ പീസ് ലീഗ് സത്യാഗ്രഹം.
1949 ജൂലൈ 1 തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങൾ ഒന്നാകുന്നു.
1949 ഒക്. 27 ചങ്ങനാശ്ശേരി മെത്രാൻ മാർ യാക്കോബ് (ജയിംസ്) കാളാശ്ശേരി കാലം ചെയ്തു.
1949 ഡിസ. 25 മോൺ. ആമ്പ്രോസ് അബസോള വിജയപുരം മെത്രാൻ. 1950 ജൂലൈ 11 സ്പെയിനിൽ വച്ച് അഭിഷേകം.
1950 ജൂലൈ 25 പാലാ രൂപത സ്ഥാപനം.

1950 ജൂലൈ 18 ഇൻഡ്യയിൽ പോർട്ടുഗലിന്റെ പദ്രൊവാദോ അധികാരം മാർപ്പാപ്പ നീക്കുന്നു.
1950 നവ. 9 കാവുകാട്ട് മാർ മത്തായി, വയലിൽ മാർ സെബാസ്റ്റ്യൻ എന്നിവരുടെ മെത്രാഭിഷേകം.
1950 കക്ഷിവഴക്കു തീർക്കുവാൻ ചിങ്ങവനം വട്ടമേശ സമ്മേളനം.
1951 ജനു. 3 ചങ്ങനാശ്ശേരിയ്ക്ക് കാവുകാട്ട് മാർ മത്തായി മെത്രാനായി.
1951 ജനു. 4 പാലാ രൂപതയ്ക്ക് വയലിൽ മാർ സെബാസ്റ്റ്യൻ മെത്രാനായി.
1951 ജനു. 8 കോട്ടയം മെത്രാൻ മാർ അലക്സാണ്ഡർ ചൂളപ്പറമ്പിൽ കാലം ചെയ്തു. മാർ തോമസ് തറയിൽ തൽസ്ഥാനത്ത്.
1951 ഏപ്രിൽ 15 ഹോംസ്. എബ്രഹാം മാർ ക്ലീമീസ് (ക്നാനായ) മെത്രാനായി.1951 ഏപ്രിൽ 17 ഗീവർഗീസ് മാർ പീലക്സീനോസ് (തുമ്പമൺ) കുന്നംകുളം മരത്തംകോട്ട് പള്ളിയിൽ വച്ച് കാലം ചെയ്തു. കബർ പുത്തൻകാവ് സെന്റ് മേരീസ് പള്ളി.
1951 ഏപ്രിൽ 20 നാല്പതാം വെള്ളി. കോട്ടയം പഴയ സെമിനാരി. മാർ ബസ്സേലിയോസ് ഗീവർഗീസ് 2 കാതോലിക്കാ ബാവ മൂറോൻ കൂദാശ നടത്തി.
1951 മെയ് 17 വ്യാഴം. കോട്ടയം എം.ഡി. സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ.
1951 ഡിസ. 21 സമുദായക്കേസ് റിവ്യൂ ഹർജിയിൽ പാത്രിയർക്കീസു പക്ഷത്തിന് അനുകൂലമായി തിരു-കൊച്ചി ഹൈക്കോടതി വിധി.
1951 ഡിസ. 31 ദേവലോകം അരമന കാതോലിക്കേറ്റ് ആസ്ഥാനമാകുന്നു.
1951 മോശ സലാമ റമ്പാൻ കേരളത്തിൽ. 1959 ൽ മടങ്ങി.
1952 മാർത്തോമ്മാശ്ലീഹായുടെ വരവിന്റെ 19-ാം ശതാബ്ദിയാഘോഷം.
1952 മാർച്ച് 19 സമുദായക്കേസ് കാതോലിക്കാ പക്ഷത്തിന്റെ അപ്പീൽ സുപ്രീം കോടതി അനുവദിച്ചു. കേസ് ഹൈക്കോടതി വീണ്ടും കേൾക്കുന്നു. 1953 മെയ് സുപ്രീംകോടതി തിരു-കൊച്ചി ഹൈക്കോടതിയിലേയ്ക്ക് സമുദായക്കേസ് തിരിച്ചയയ്ക്കുന്നു.
1952 ജൂൺ മാർ തോമാ ധർമ്മോ മെത്രാപ്പോലീത്ത തൃശ്ശൂരിൽ. കൽദായസഭയിലെ ഇരുകക്ഷികളും തമ്മിൽ യോജിക്കുന്നു.
1952 ജൂൺ 19 കൊച്ചി രൂപത വിഭജിച്ച് ആലപ്പുഴ രൂപത നിലവിൽ.
1952 ഡിസ. 7 ഡോ. അലക്സാണ്ഡർ എഴേടത്ത് കൊച്ചിയുടെ ആദ്യ തദ്ദേശിയ മെത്രാൻ.
1952 ഡിസ. 14 ആലപ്പുഴ രൂപതയ്ക്ക് മൈക്കിൾ ആറാട്ടുകുളം മെത്രാൻ.
1952 ഒക്. 19 ഹോംസ്. പൗലോസ് മാർ പീലക്സീനോസ് (കണ്ടനാട്) മെത്രാനായി. അപ്രേം 1 പാത്രിയർക്കീസ് ബാവ വാഴിച്ചു.
1952 ഡിസ. പാത്രിയർക്കീസ് പക്ഷം ഗ്രീഗോറിയൻ പഞ്ചാംഗം സ്വീകരിക്കുന്നു.
1952 ഡിസ. 31 ബോംബെ കർദ്ദിനാൾ ഗ്രാഷ്യസ് ഇൻഡ്യയിൽ പ്രഥമ കർദ്ദിനാൾ.
1953 ജനു. 12 പൗലോസ് മാർ പീലക്സീനോസ് (കണ്ടനാട്) കേരളത്തിൽ.
1953 ജനു. 25 /24 രാത്രി. പൗലോസ് മാർ അത്താനാസ്യോസ് പൈനാടത്ത് കുറ്റിക്കാട്ടിൽ കാലം ചെയ്തു. കബർ- ആലുവാ തൃക്കുന്നത്തു സെമിനാരി. ഓർമ്മ ജനു. 26.
1953 ജനു. 29 തിരുവനന്തപുരം സീറോ മലങ്കര അതിരൂപത സഹായമെത്രാൻ മാർ ഗ്രീഗോറിയോസിന്റെ അഭിഷേകം.
1953 ഫെബ്രു. 2 ദേവലോകം ചാപ്പൽ കൂദാശ. (1956 ആഗ. 15?)
1953 മെയ് 14 മലങ്കര ഓർത്തഡോക്സ് സഭ ഗ്രീഗോറിയൻ പഞ്ചാംഗം സ്വീകരിക്കുന്നു.
1953 മെയ് 15 പത്രോസ് മാർ ഒസ്താത്തിയോസ് (മലബാർ) മാത്യൂസ് മാർ ഈവാനിയോസ് (കോട്ടയം) മാത്യൂസ് മാർ അത്താനാസ്യോസ് (ബാഹ്യകേരളം?) ദാനിയേൽ മാർ പീലക്സീനോസ് (തുമ്പമൺ) മാത്യൂസ് മാർ കൂറിലോസ് (കൊല്ലം) എന്നിവർ മെത്രാന്മാരായി. 1128 ഇടവം 2
1953 ജൂലൈ 15 ഗീവർഗീസ് മാർ ഈവാനിയോസ് (തിരുവനന്തപുരം) കാലം ചെയ്തു. കബർ പട്ടം സെന്റ് മേരീസ് കത്തീഡ്രൽ.
1953 നവ. 30 ജോസഫ് പാറേക്കാട്ടിൽ എറണാകുളം സഹായമെത്രാൻ സ്ഥാനമേറ്റു. (1953 ഒക്. 28 മെത്രാനായി നിയമനം)
1953 ഡിസ. 3 തലശ്ശേരി രൂപത സ്ഥാപനം. മാർ സെബാസ്റ്റ്യൻ വള്ളോപ്പിള്ളി അഡ്മിനിസ്ട്രേറ്റർ

അപ്പസ്തോലിക്ക.
1953 ഡിസ. 6 മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് കത്തോലിക്കാസഭ ഓർത്തോണായിൽ നിന്നു കൊണ്ടുവന്ന് കൊടുങ്ങല്ലൂർ സ്ഥാപിക്കുന്നു.
1954 ഏപ്രിൽ 22 സഖറിയാസ് മാർ അത്താനാസ്യോസ് തിരുവല്ല സീറോ മലങ്കര രൂപത സഹായമെത്രാൻ.
1954 മെയ് 21 സമുദായക്കേസിൽ സുപ്രീം കോടതിവിധി.
1954 കോട്ടയത്ത് പീസ് ലീഗിന്റെ നിരാഹാരസത്യാഗ്രഹം.
1955 ജനു. 18 വാളക്കുഴി ജോസഫ് മാർ സേവേറിയോസ് (തിരുവല്ല) കാലം ചെയ്തു. കബർ തിരുവല്ല സെന്റ് ജോൺസ് കത്തീഡ്രൽ.
1955 മോൺ. പീറ്റർ ബർണാഡ് പെരേര തിരുവനന്തപുരം സഹായമെത്രാൻ. 1966 പ്രഥമ തദ്ദേശീയ മെത്രാൻ.
1955 ജൂലൈ 3 മാർ ആന്റണി പടിയറ ഊട്ടി മെത്രാൻ സ്ഥാനത്തേയ്ക്ക്.
1955 ഡിസ. 23 ന് വൈദികട്രസ്റ്റി പാമ്പാക്കുട പാലപ്പിള്ളിൽ മാണി പൗലോസ് കത്തനാർ അന്തരിച്ചു.
1956 ജനു. 10 എറണാകുളം മെത്രാൻ മാർ അഗസ്റ്റിൻ കണ്ടത്തിൽ കാലം ചെയ്തു.
1956 ജനു. 18 ബുധൻ. മീഖായേൽ മാർ ദീവന്നാസ്യോസ് കാലം ചെയ്തു. കബർ പാണമ്പടി സെന്റ് മേരീസ് പള്ളി.
1956 ജൂൺ 27 യാക്കോബ് മാർ തെയോഫിലോസ് കാലം ചെയ്തു. കബർ തിരുവല്ല സെന്റ് ജോൺസ് കത്തീഡ്രൽ.
1956 ജൂലൈ 20 മാർ ജോസഫ് പാറേക്കാട്ടിൽ എറണാകുളം അതിരൂപതാ മെത്രാപ്പോലീത്തയായി നിയമിതനായി. 1957 ജനു. 9 ന് ചുമതലയേറ്റു.
1956 ജൂലൈ 29 മാർ മാത്യു കാവുകാട്ട് ചങ്ങനാശ്ശേരി അതിരൂപതാ മെത്രാപ്പോലീത്ത.
1956 ആഗ. 15 ദേവലോകം ചാപ്പൽ മദ്ബഹാ കൂദാശ. (1953 ഫെബ്രു. 2?)
1956 ഒക്. 31 എത്യോപ്യ ചക്രവർത്തി ഹെയിലി സെലാസി കേരളത്തിൽ.
1956 നവ. 1 കേരള സംസ്ഥാനം നിലവിൽ വരുന്നു.
1956 കോതമംഗലം രൂപത നിലവിൽ വന്നു. മാർ മാത്യു പോത്തനാംമൂഴി ആദ്യമെത്രാൻ.
1956 ഡിസ. 31 സമുദായക്കേസിൽ പാത്രിയർക്കീസുപക്ഷത്തിന് അനുകൂലമായി ഹൈക്കോടതി വിധി.
1957 ജൂൺ 21 വെള്ളി. മണർകാട്ട്. ഹൈക്കോടതി നിർദ്ദേശത്തിൽ പാത്രിയർക്കീസ് പക്ഷത്തിന്റെ പള്ളിപ്രതിപുരുഷയോഗം. അബ്രഹാം മാർ ക്ലീമീസ് മലങ്കരമെത്രാപ്പോലീത്തയായി തെരഞ്ഞെടുക്കപ്പെടുന്നു.
1957 ജൂൺ 23 മാർ അപ്രേം പാത്രിയർക്കീസ് ബാവാ കാലം ചെയ്തു. ജൂൺ 27 ഹോംസ് സൂനോറോ പള്ളിയിൽ കബറടക്കം.(24 വർഷം 3 മാസം 10 ദിവസം വാണത്രേ. എങ്കിൽ മേയ് 23 മരണം, 27 കബറടക്കം?
1957 ഒക്. 14/19? പാത്രിയർക്കീസ് ബാവായായി യാക്കോബ് 3 തെരഞ്ഞെടുക്കപ്പെട്ടു. ഒക്. 27 (തുലാം 27/ നവ. 9) ഹോംസിൽ വാഴ്ച. (നേരത്തേ മഞ്ഞിനിക്കരയിലെ അബ്ദുൾ ആഹാദ് റമ്പാൻ. 1950 ൽ ബെയ്റൂട്ട്, ഡമാസ്കസ് മാർ സേവേറിയോസ് മെത്രാൻ. അപ്രേം 1 പാത്രിയർക്കീസ് ബാവ വാഴിച്ചു.)
1957 വൃശ്ചി. 5 മലങ്കരയിൽ പാശ്ചാത്യ കലണ്ടർ (ഗ്രീഗോറിയൻ) ഉപയോഗത്തിൽ വരുത്തുവാൻ പാത്രിയർക്കീസിന്റെ കല്പന. (1952 ഡിസമ്പറിൽ ഒരു കല്പന പുറപ്പെട്ടിരുന്നു.)
1958 സെപ്റ്റ. 12 സമുദായക്കേസ് സുപ്രീംകോടതി വിധി. കാതോലിക്കാപക്ഷത്തിന് അനുകൂലം. പാത്രിയർക്കീസ് പക്ഷം കോടതിച്ചെലവ് വഹിക്കണമെന്ന്.
1958 ഡിസ. 9 യാക്കോബ് 3 പാത്രിയർക്കീസ് ബാവ ഗീവർഗീസ് 2 കാതോലിക്കാബാവായെ സ്വീകരിക്കുന്ന കല്പന പുറപ്പെടുവിക്കുന്നു.
1958 ഡിസ. 16 സഭാസമാധാനം. പഴയ സെമിനാരിയിൽവച്ച് പരസ്പരസ്വീകരണം വഴി കക്ഷിവഴക്ക് അവസാനിക്കുന്നു. കാതോലിക്കാ ബാവായെ പാത്രിയർക്കീസ് ബാവാ സ്വീകരിക്കുന്നുവെന്ന കല്പന കാതോലിക്കാ ബാവ കൈപ്പറ്റുന്നു. ഭരണഘടനപ്രകാരം പാത്രിയർക്കീസിനെ സ്വീകരിക്കുന്നുവെന്ന കല്പന കാതോലിക്കാ ബാവാ കൈമാറുന്നു.

1958 ഡിസമ്പർ. 26 വെള്ളി. പുത്തൻകാവ്. സഭാസമാധാനത്തിനു ശേഷം ആദ്യത്തെ സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. മണലിൽ യാക്കോബ് കത്തനാർ വൈദികട്രസ്റ്റി; ഉപ്പൂട്ടിൽ കുര്യൻ അബ്രഹാം അത്മായട്രസ്റ്റി.
1959 ജനു. 24 നോമ്പ് ലാഘവപ്പെടുത്തുവാൻ ആകമാനസുന്നഹദോസിനേ അധികാരമുള്ളു എന്ന് ഗീവർഗീസ് 2 കാതോലിക്കാ ബാവായുടെ കല്പന.
1959 സെപ്റ്റ. 16 ബുധൻ. കോട്ടയം എം.ഡി.സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ.
1960 ജനു. 17 കണ്ടനാടിന്റെ പൗലോസ് മാർ പീലക്സീനോസിനെ മലങ്കര സുന്നഹദോസ് മുടക്കുന്നു.
1960 മെയ് 16 മണർകാട്ട് പള്ളിപ്രതിപുരുഷയോഗം. അന്ത്യോഖ്യൻ മൂവ്മെന്റ് പ്രസ്ഥാനം മലങ്കര സഭാസമാധാനത്തിന് ഭീഷണി.
1960 മാർത്തോമ്മാസഭയിൽനിന്ന് സെന്റ് തോമസ് ഇവാഞ്ചലിക്കൽ വിഭാഗം വേർപെടുന്നു. 1961?
1960 മലങ്കര സഭയിൽ ബാഹ്യ കേരള ഭദ്രാസനം രൂപം കൊള്ളുന്നു.?
1961 ഏപ്രിൽ 27 ഏപ്രിൽ 28 ന് ചേരാനിരുന്ന സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഹൈക്കോടതി നിരോധിക്കുന്നു.
1962 ഫെബ്രു. 19 തിങ്കൾ. ഏലിയാസ് മാർ യൂലിയോസ് കാലം ചെയ്തു. കബർ മഞ്ഞിനിക്കര ദയറ.
1962 മാർച്ച് 17 മുളയിരിക്കൽ പൗലോസ് മാർ സേവേറിയോസ് (കൊച്ചി) കാലം ചെയ്തു. കബർ കുന്നംകുളം ആർത്താറ്റ് പുത്തൻ സിംഹാസനപ്പള്ളി.
1962 മെയ് 17 വ്യാഴം. നിരണം. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. ഔഗേൻ മാർ തീമോത്തിയോസ് (കണ്ടനാട്ട്) നിയുക്ത കാതോലിക്കയായി തെരഞ്ഞെടുക്കപ്പെടുന്നു.
1962 സൈപ്രസ് പ്രസിഡണ്ട് ആർച്ച് ബിഷപ്പ് മക്കാറിയോസിന്റെ മലങ്കരസഭാസന്ദർശനം.
1962 സീറോ മലബാർ സഭയുടെ ഛാന്ദാ രൂപത സ്ഥാപനം.
1963 അർമ്മീനിയൻ കാതോലിക്കാ വസ്ഗൻ 1 ന്റെ ഭാരതസന്ദർശനം.
1964 ജനു. 3 ഗീവർഗീസ് 2 കാതോലിക്കാ ബാവ കാലം ചെയ്തു. കബർ കോട്ടയം ദേവലോകം അരമന.
1964 മെയ് 20 മാർ ഇഗ്നാത്തിയോസ് യാക്കോബ് 3 പാത്രിയർക്കീസ് ബാവായും മെത്രാന്മാരും കാതോലിക്കാവാഴ്ചയ്ക്ക് കേരളത്തിൽ.
1964 മെയ് 22 ഔഗേൻ മാർ തീമോത്തിയോസ് നാലാം കാതോലിക്കായായി വഴിക്കപ്പെടുന്നു..
1964 ജൂൺ മാർ ഇഗ്നാത്തിയോസ് യാക്കോബ് 3 പാത്രിയർക്കീസ് ബാവായും മെത്രാന്മാരും മടങ്ങുന്നു.
1964 പൗലോസ് മാർ പീലക്സീനോസ് (കണ്ടനാട്ട്) വീണ്ടും മലങ്കര സുന്നഹദോസ് അംഗമാകുന്നു.
1964 നവ. 28- ഡിസ. 3 ബോംബെയിൽ 38-ാം അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസ്സ്.
1964 ഡിസ. 3/4? പോൾ 6-ാമൻ മാർപ്പാപ്പായും ഔഗേൻ കാതോലിക്കാ ബാവായും ബോംബെയിൽ കൂടിക്കാണുന്നു.
1964 കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രി പണിയാരംഭിക്കുന്നു.
1964 മാർ ഈശൈ ശിംഓൻ പാത്രിയർക്കീസും മാർ ധർമ്മോ മെത്രാപ്പോലീത്തായുമായി (തൃശ്ശൂർ) പാത്രിയർക്കാസ്ഥാനത്തിന്റെ കുടുംബവാഴ്ചയുടെ പേരിൽ ഭിന്നത. 1933 ൽ മാർ ഈശൈ ശിംഓൻ പാത്രിയർക്കീസ് ഇറാക്കിൽ നിന്ന് നാടുകടത്തപ്പെട്ടിരുന്നു.
1965 ജനു - മാർച്ച് ഔഗേൻ കാതോലിക്കാ ബാവ വിദേശ പര്യടനത്തിൽ. ജനു. 15- 24 എത്യോപ്യയിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ സുന്നഹദോസ്.
1965 മാർച്ച് മാർത്തോമ്മാശ്ലീഹായുടെ തിരുശേഷിപ്പ് ഔഗേൻ കാതോലിക്കാ ബാവ മൂസലിൽ നിന്നു കൊണ്ടുവന്ന് ദേവലോകം ചാപ്പലിൽ സ്ഥാപിക്കുന്നു.
1965 ഏപ്രിൽ 5 പാമ്പാടി കുര്യാക്കോസ് മാർ ഗ്രീഗോറിയോസ് കാലം ചെയ്തു. കബർ. പാമ്പാടി മാർ കുറിയാക്കോസ് ദയറ.
1965 ആഗ. 6 അലക്സിയോസ് മാർ തേവോദോസിയോസ് (കൊല്ലം) കാലം ചെയ്തു. കബർ പെരിനാട്ട് ബഥനി ആശ്രമം.
1965 ഡിസ. 5 അപ്രേം ആബൂദി റമ്പാൻ ശുശ്രൂഷകനായി മഞ്ഞിനിക്കര എത്തുന്നു.
1965 ഡിസ. 28. ചൊവ്വ. കോട്ടയം എം.ഡി.സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ.
1965 പഴയ സെമിനാരിയുടെ 150-ാം വാർഷികം.

1966 ഫെബ്രു. 9. നോമ്പ് ലാഘവമാക്കി ഔഗേൻ കാതോലിക്കാ ബാവായുടെ കല്പന.
1966 ആഗ. 24 കോലഞ്ചേരി. പീലിപ്പോസ് മാർ തെയോഫിലോസ് (അങ്കമാലി), യൂഹാനോൻ മാർ സേവേറിയോസ് (കൊച്ചി), തോമസ് മാർ തീമോത്തിയോസ് (മലബാർ) എന്നിവർ മെത്രാന്മാരായി.
1966 നവ. 6 ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (അങ്കമാലി) കാലം ചെയ്തു. കബർ ആലുവാ തൃക്കുന്നത്ത് സെമിനാരി.
1966 തിരുവനന്തപുരം രൂപതയുടെ സഹായമെത്രാൻ ഡോ. പീറ്റർ ബർണാഡ് പെരേര മെത്രാന്റെ ചുമതലയിലേക്ക്.
1967 ജനു. റൂമേനിയൻ പാത്രിയർക്കീസ് ജസ്റ്റിനിയൻ കേരളം സന്ദർശിക്കുന്നു.
1967 ജൂൺ 9 തോഴിയൂർ മെത്രാൻ ചീരൻ ഗീവർഗീസ് മാർ കൂറീലോസ് കാലം ചെയ്തു.
1967 ഡിസ. 16 അയ്യംകുളങ്ങര പൗലൂസ് മാർ പീലക്സീനോസ് 3 നെ തോഴിയൂർ മെത്രാനായി യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്ത വാഴിച്ചു.
1967 ഡിസ. 21 വ്യാഴം. കോട്ടയം പഴയ സെമിനാരി. മാർ ബസ്സേലിയോസ് ഔഗേൻ 1 കാതോലിക്കാ ബാവ മൂറോൻ കൂദാശ നടത്തി.
1968 ഫെബ്രു. 2 പത്രോസ് മാർ ഒസ്താത്തിയോസ് (മലബാർ) കാലം ചെയ്തു. കബർ കണ്ടനാട്ട് കർമ്മേൽ ദയറ.
1968 ഫെബ്രു. 24 ഡോ. കുര്യാക്കോസ് മാർ കുന്നശ്ശേരി കോട്ടയം സഹായ മെത്രാൻ.
1968 മാർ തോമാ ധർമ്മോ മെത്രാപ്പോലീത്ത ഇറാക്കിലേയ്ക്കു മടങ്ങി. 1933 ൽ നാടു കടത്തപ്പെട്ട ഈശൈ ശിമഓൻ പാത്രിയർക്കീസിനു പകരം ഇറാക്ക് ഗവണ്മെന്റ് നിയമിച്ചു. തൃശ്ശൂർ കൽദായ സഭയിലെ മാർ പൗലോസ്, മാർ അപ്രേം എന്നീ എപ്പിസ്കോപ്പാമാരെ ധർമ്മോ ബാഗ്ദാദിൽ വച്ച് വാഴിക്കുന്നു.
1968 സെപ്റ്റ. 29. മാർ അപ്രേം തൃശ്ശൂർ കൽദായസഭ മെത്രപ്പോലീത്തയായി. 1968 ഒക്. 26 തൃശ്ശൂരിൽ.
1968 സീറോ മലബാർ സഭയിൽ സാഗർ രൂപത സ്ഥാപനം.
1968 സീറോ മലബാർ സഭയിൽ സാറ്റ്ന രൂപത സ്ഥാപനം.
1968 സീറോ മലബാർ സഭയിൽ ഉജ്ജയിൻ രൂപത സ്ഥാപനം.
1969 മാർച്ച് 28 ഇൻഡ്യയിൽ രണ്ടാമത്തെയും കേരളത്തിൽ ആദ്യത്തെ കർദ്ദിനാളുമായി മാർ ജോസഫ് പാറേക്കാട്ടിൽ. നിയമിതനായി.
1969 ഒക്. 9 മാർ മാത്യു കാവുകാട്ട് കാലം ചെയ്തു.
1969 റൂമേനിയൻ പാത്രിയർക്കീസ് ജസ്റ്റിനിയന്റെ മലങ്കരസഭാ സന്ദർശനം.
1970 ജനു. 6 മാർ സെബാസ്റ്റ്യൻ മങ്കുഴക്കരി എറണാകുളം സഹായമെത്രാൻ.
1970 ജനു. 21 ഡോ. ജോസഫ് അട്ടിപ്പേറി (വരാപ്പുഴ) കാലം ചെയ്തു.
1970 ജൂൺ 4 ഡോ. ജോസഫ് കുണ്ടുകുളം തൃശ്ശൂർ രൂപത മെത്രാനായി തെരഞ്ഞെടുക്കപ്പെട്ടു.
1970 ജൂൺ 13 ഊട്ടി മെത്രാൻ ഡോ. ആന്റണി പടിയറയെ ചങ്ങനാശ്ശേരി രൂപതയിലേയ്ക്ക് ആർച്ച് ബിഷപ്പായി നിയമിക്കുന്നു.
1970 ജൂൺ 27 മാർത്തോമ്മാ ശ്ലീഹായ്ക്കു പട്ടത്വമില്ലെന്നുള്ള 203-ാം നമ്പർ കല്പന യാക്കോബ് 3 പാത്രിയർക്കീസ് ബാവ പുറപ്പെടുവിക്കുന്നു.
1970 ഡിസമ്പർ 31 വ്യാഴം. കോട്ടയം എം.ഡി. സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. മാത്യൂസ് മാർ അത്താനാസ്യോസ് നിയുക്ത കാതോലിക്കായായി തെരഞ്ഞെടുക്കപ്പെടുന്നു.
1970 കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രി ആരംഭിച്ചു.
1970 ഉത്തരേന്ത്യാ (CNI) സഭ രൂപം കൊണ്ടു.
1971 ഏപ്രിൽ 1 ഡോ.ജോസഫ് കേളന്തറ (വരാപ്പുഴ), മോൺ. കൊർണേലിയോസ് ഇലഞ്ഞിക്കൽ (വിജയപുരം) എന്നിവർ മെത്രാന്മാരായി. വിജയപുരം മെത്രാൻ ആംബ്രോസ് അസസോള വിരമിച്ചു.
1971 മാർത്തോമ്മാ ശ്ലീഹായുടെ 19-ാം ചരമ ശതാബ്ദി ആഘോഷം.
1971 സീറോ മലബാർ സഭയിൽ ജഗദല്പൂർ രൂപത സ്ഥാപനം.
1972 ജനു. 9 മഞ്ഞിനിക്കരയിൽ ശുശ്രൂഷകനായിരുന്ന അപ്രേം ആബൂദി റമ്പാനെ യാക്കോബ് 3 പാത്രിയർക്കീസ് ബാവ ആബൂദി തീമോത്തിയോസ് എന്ന പേരിൽ മെത്രാനായി വാഴിക്കുന്നു.
1972 ജനു. 13 മാർ അപ്രേം ആബൂദി തീമോത്തിയോസിനെ മലങ്കരയിലേക്ക് അയയ്ക്കരുതെന്ന് മലങ്കര

സുന്നഹദോസ് പാത്രിയർക്കീസ് ബാവായെ അറിയിക്കുന്നു.
1972 ജനു. 29 ഡോ. ജോസഫ് പവ്വത്തിൽ ചങ്ങനാശ്ശേരി സഹായ മെത്രാൻ.
1972 ഫെബ്രു. 14 മാർ അപ്രേം ആബൂദി തീമോത്തിയോസ് മലങ്കരയിൽ.
1972 ഫബ്രു. 18 മാർ അപ്രേം ആബൂദി തീമോത്തിയോസിനെ പള്ളികളിൽ സ്വീകരിക്കരുതെന്ന് മലങ്കര സുന്നഹദോസ്.
1972 ജൂൺ 18 പാത്രിയർക്കീസ് പക്ഷം വിശ്വാസ സംരക്ഷണ സമിതി രൂപീകരിച്ചു.
1972 ആഗ. 24 മാർ തോമ്മാ ശ്ലീഹായുടെ സിംഹാസനം എന്നതു് മാനേജിങ്ങ് കമ്മറ്റി നോട്ടീസിൽ ചേർത്തതു സംബന്ധിച്ച വിവാദവും മാനേജിങ്ങ് കമ്മറ്റിയിൽ നിന്ന് 17 പേരുടെ വാക്കൗട്ടും.
1972 ഒക്. 29 കോട്ടയത്ത് പാത്രിയർക്കാ സ്ഥാനാരോഹണ വാർഷികാഘോഷം.
1972 നവ. 11 കുമരകം ആറ്റാമംഗലം പള്ളിയിൽ പാത്രിയർക്കീസ് പക്ഷത്തിന്റെ പള്ളിപ്രതിപുരുഷയോഗം.
1972 ഡിസ. 3 തോമാ മാർ ദീവന്നാസ്യോസ് (നിരണം) കാലം ചെയ്തു. കബർ പത്തനാപുരം താബോർ ദയറ.
1973 മേയ് 5 മാർ അപ്രേം ആബൂദി തീമോത്തിയോസിനെ തിരികെ വിളിക്കണമെന്ന് മലങ്കര സഭാ മാനേജിങ്ങ് കമ്മറ്റി.
1973 ജൂൺ മാർ അപ്രേം ആബൂദി തീമോത്തിയോസ് മലങ്കരയിൽ അനധികൃതമായി പട്ടം കൊടുക്കുന്നു.
1973 ജൂൺ 28 മാർ അപ്രേം ആബൂദി തീമോത്തിയോസ് ഇൻഡ്യയിൽ നിന്നും തിരിച്ചയയ്ക്കപ്പെടുന്നു.
1973 സെപ്റ്റ. 1 കടവിൽ പോൾ റമ്പാൻ യാക്കോബ് 3 പാത്രിയർക്കീസിൽ നിന്നും മാർ അത്താനാസ്യോസ് എന്ന പേരിൽ പൗരസ്ത്യ സുവിശേഷസമാജത്തിന്റെ മെത്രാനാകുന്നു.
1973 സെപ്റ്റ. 11 കടവിൽ പൗലോസ് മാർ അത്താനാസ്യോസിനെ മലങ്കര സുന്നഹദോസ് നിരോധിക്കുന്നു.
1973 ഒക്. 28 പാത്രിയർക്കീസ് പക്ഷത്തിന്റെ പാത്രിയർക്കാ ദിനാഘോഷം കോട്ടയത്ത്.
1973 ഡിസ. 8 കോതമംഗലത്ത് പാത്രിയർക്കീസ് പക്ഷത്തിന്റെ അങ്കമാലി പള്ളിപ്രതിപുരുഷയോഗം. ചെറുവള്ളിൽ ഫാ. സി.എം.തോമസ്, പറപ്പിള്ളിൽ ഫാ. പി.എം.വറുഗീസ് എന്നിവരെ മെത്രാൻ സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കുന്നു?
1973 സീറോ മലബാർ സഭയിൽ മാനന്തവാടി രൂപത സ്ഥാപനം.
1974 ജനു. 30 ഔഗേൻ കാതോലിക്കാബാവായ്ക്കെതിരെ 13 കുറ്റാരോപണങ്ങൾ യാക്കോബ് 3 പാത്രിയർക്കീസ് ബാവ ഉന്നയിക്കുന്നു.
1974 ഫെബ്രു. 24 ചെറുവള്ളിൽ തോമസ് മാർ ദീവന്നാസ്യോസ്, പറപ്പിള്ളിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്നിവർ യാക്കോബ് 3 പാത്രിയർക്കീസിൽ നിന്ന് മെത്രാൻ സ്ഥാനം നേടുന്നു.
1974 മാർച്ച് 4 ചെറുവള്ളിൽ തോമസ് മാർ ദീവന്നാസ്യോസ്, പറപ്പിള്ളിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്നിവർക്ക് മലങ്കര സുന്നഹദോസിന്റെ നിരോധനം.
1974 മാർച്ച് 5 യാക്കോബ് 3 പാത്രിയർക്കീസിന്റെ 13 കുറ്റാരോപണങ്ങൾക്ക് ഔഗേൻ കാതോലിക്കാ ബാവ മറുപടി നല്കുന്നു.
1974 മാർച്ച് 9 ചെറുവള്ളിൽ തോമസ് മാർ ദീവന്നാസ്യോസ്, പറപ്പിള്ളിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്നിവർ കേരളത്തിൽ.
1974 മാർച്ച് 17 പെരുമ്പാവൂരിൽ ചെറുവള്ളിൽ തോമസ് മാർ ദീവന്നാസ്യോസ്, പറപ്പിള്ളിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്നിവർക്ക് പാത്രിയർക്കീസ് പക്ഷത്തിന്റെ സ്വീകരണം.
1974 മാർച്ച് 31 കോട്ടയത്ത് വമ്പിച്ച കാതോലിക്കാ ദിനാഘോഷം.
1974 ജൂൺ 28 പാത്രിയർക്കീസ് പക്ഷത്തിന്റെ മെത്രാന്മാർക്കും മറ്റും 1064 പള്ളികളിൽ നിരോധനത്തിന് സഭാ കേസ് ഫയൽ ചെയ്യുന്നു.
1974 ജൂലൈ 15 ഔഗേൻ ബാവായ്ക്കെതിരായ കുറ്റാരോപണങ്ങൾ യാക്കോബ് 3 പാത്രിയർക്കീസ് ആവർത്തിക്കുന്നു.
1974 ജൂലൈ 18 നിരണത്ത് അസോസിയേഷൻ നടത്തരുതെന്ന് യാക്കോബ് 3 പാത്രിയർക്കീസ് ബാവ.
1974 ജലൈ 21 മേപ്രാൽ കുര്യാക്കോസ് മാർ കൂറീലോസ് യാക്കോബ് 3 പാത്രിയർക്കീസിൽ നിന്ന്

മെത്രാനാകുന്നു.
1974 ജലൈ മേപ്രാൽ കുര്യാക്കോസ് മാർ കൂറീലോസിനെ മലങ്കര സുന്നഹദോസ് നിരോധിക്കുന്നു.
1974 ജൂലൈ 30 ഔഗേൻ ബാവായ്ക്കെതിരായ കുറ്റാരോപണങ്ങളിൽ മലങ്കര മാനേജിങ്ങ് കമ്മറ്റി പ്രതിഷേധിക്കുന്നു.
1974 ആഗ. 3 യാക്കോബ് 3 പാത്രിയർക്കീസ് ബാവ 1958 ലെ സമാധാന വ്യവസ്ഥകളിൽ നിന്നും പിന്മാറിയതായി മലങ്കര സുന്നഹദോസ് പ്രഖ്യാപനം.
1974 ഒക്. 2 ബുധൻ. നിരണം. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. അഞ്ചു പേരെ മേല്പട്ടസ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കുന്നു.
1974 സീറോ മലബാർ സഭയിൽ പാലക്കാട്ട് രൂപത സ്ഥാപനം.
1975 ജനു. 10 ഔഗേൻ കാതോലിക്കാ ബാവായെ സസ്പെന്റ് ചെയ്തതായി യാക്കോബ് 3 പാത്രിയർക്കീസിന്റെ സന്ദേശം.
1975 ഫെബ്രു. 4 ഔഗേൻ കാതോലിക്കാ ബാവായെ സസ്പെന്റ് ചെയ്യുവാൻ പാത്രിയർക്കീസിന് അധികാരമില്ലെന്ന് മലങ്കര സുന്നഹദോസ്.
1975 ഫെബ്രു. 16 നിരണം. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, തോമസ് മാർ മക്കാറിയോസ്, ജോസഫ് മാർ പക്കോമിയോസ് എന്നിവർ മെത്രാന്മാരായി.
1975 ഫെബ്രു. 23 പാത്രിയർക്കാ ദിനാഘോഷം എറണാകുളത്ത്.
1975 ഏപ്രി. 4 മലങ്കരയിലെ മെത്രാന്മാരെ മുടക്കുന്നതായി പാത്രിയർക്കീസിന്റെ സന്ദേശം.
1975 മെയ് 22 അബ്രഹാം മാർ ക്ലീമീസ് (ക്നാനായ) പൗലോസ് മാർ പീലക്സീനോസ് (കണ്ടനാട്ട്) എന്നിവരെ മലങ്കര സുന്നഹദോസ് മുടക്കുന്നു.
1975 ജൂൺ 9 ഔഗേൻ കാതോലിക്കാ ബാവായ്ക്കെതിരെ യാക്കോബ് 3 പാത്രിയർക്കീസ് ഉന്നയിച്ച 13 കുറ്റാരോപണങ്ങൾ കഴമ്പില്ലാത്തവയെന്ന് മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസ്.
1975 ജൂൺ 12 സിറിയൻ ഓർത്തഡോക്സ് സഭ യാക്കോബ് മാർ യൂലിയോസ്, തോമസ് മാർ ഒസ്താത്തിയോസ് എന്നിവരെ മെത്രാന്മാരായി യാക്കോബ് 3 പാത്രിയർക്കീസ് വാഴിക്കുന്നു.
1975 ജൂൺ 16-20 പതിനാറു പേർ പങ്കെടുത്ത ദമാസ്കസ് സുന്നഹദോസ്. ഔഗേൻ കാതോലിക്കാ ബാവായെ മുടക്കുവാൻ ശുപാർശ.
1975 ആഗ. യാക്കോബ് മാർ യൂലിയോസ്, തോമസ് മാർ ഒസ്താത്തിയോസ് എന്നിവരെ മലങ്കര സുന്നഹദോസ് മുടക്കുന്നു.
1975 ആഗ. 21 ഔഗേൻ കാതോലിക്കായെയും, കൂടെയുള്ള മെത്രാന്മാരെയും മുടക്കിയതായി യാക്കോബ് 3 പാത്രിയർക്കീസ് ബാവ.
1975 സെപ്റ്റ. 7 സിറിയൻ ഓർത്തഡോക്സ് സഭ പൗലോസ് മാർ പീലക്സീനോസിനെ ശ്രേഷ്ഠ കാതോലിക്കായായി യാക്കോബ് 3 പാത്രിയർക്കീസ് വാഴിച്ചു.
1975 സെപ്റ്റ. 24 ഔഗേൻ കാതോലിക്കാ മലങ്കര മെത്രാൻ സ്ഥാനം ഒഴിയുന്നു. മാത്യൂസ് മാർ അത്താനാസ്യോസ് തൽസ്ഥാനം ഏറ്റെടുക്കുന്നു.
1975 ഒക്. 11 ഔഗേൻ കാതോലിക്കാ ബാവ സ്ഥാനമൊഴിയാൻ ഒരുങ്ങുന്നു. (ഒക്. 24 ഔഗേൻ കാതോലിക്കാ ബാവ സ്ഥാനമൊഴിയുന്നു.)
1975 ഒക്. 23 ഔഗേൻ കാതോലിക്കാ, കൂടെയുള്ള മെത്രാന്മാർ എന്നിവരെ മുടക്കിയതായി യാക്കോബ് 3 പാത്രിയർക്കീസിന്റെ സന്ദേശം.
1975 ഒക്. 27 മാത്യൂസ് മാർ അത്താനാസ്യോസ് 5-ാം കാതോലിക്കായായി.
1975 ഡിസ. 8 ബസ്സേലിയോസ് ഔഗേൻ 1 കാതോലിക്കാ ബാവ കാലം ചെയ്തു. കബർ കോട്ടയം ദേവലോകം അരമന.
1975 ഡിസ. 22 കൊച്ചി മെത്രാനായി ഡോ. ജോസഫ് കുരീത്തറ. (1999 ജനു.6 വരെ)
1975 ഡിസ. 27 തൃക്കുന്നത്ത് ശ്ശേരിയിൽ പാത്രിയർക്കീസ് പക്ഷം അസോസിയേഷൻ യോഗം നടത്തി.
1975 ഡിസ. 27 പൗലോസ് മാർ ശാമുവൽ മാർ പീലക്സീനോസിനെ മെത്രാനായി പൗലോസ് 2 കാതോലിക്കാ ബാവ വാഴിച്ചു.

1976 ജൂലൈ മലങ്കരസഭ ഭദ്രാസനങ്ങൾ പുനർവിഭജനം നടത്തി.
1976 ജൂലൈ 8 സഭാകേസുകൾക്കായി എറണാകുളത്ത് സ്പെഷ്യൽ ജില്ലാ കോടതി.
1976 ഭദ്രാസന പുനർവിഭജനം ചെയ്തതിന്റെ അടിസ്ഥാനത്തിൽ മെത്രാന്മാർക്ക് ഇടവക ചുമതല നല്കുന്നു.
1976 സെപ്റ്റ. 27 യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്ത കാലം ചെയ്തു.
1976 സെപ്റ്റ. കാതോലിക്കാ ബാവായും സംഘവും വിദേശ സന്ദർശനത്തിൽ.
1977 ജനു. 6 - ഫെബ്രു. 2 റഷ്യൻ പാത്രിയർക്കീസ് പീമനും സംഘവും മലങ്കരസഭ സന്ദർശിക്കുന്നു.
1977 ഫെബ്രു. 11 മാർത്തോമ്മാ സഭ 6 ഭദ്രാസനങ്ങളാക്കി പുനർവിഭജനം.
1977 ഏപ്രിൽ 1 നാല്പതാം വെള്ളി. കോട്ടയം പഴയ സെമിനാരി. മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് 1 കാതോലിക്കാ ബാവ മൂറോൻ കൂദാശ നടത്തി.
1977 മെയ് 16 തിങ്കൾ. മാവേലിക്കര എം.എസ്.എസ്. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. അഞ്ചു പേരെ മേല്പട്ടസ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കുന്നു.
1977 ആഗ. 23/28 തോഴിയൂർ പൗലോസ് മാർ പീലക്സീനോസ് സീറോ മലങ്കര കത്തോലിക്കാ റീത്തിൽ.
1977 സെപ്റ്റ. 28 സഖറിയാസ് മാർ അത്താനാസ്യോസ് (സീറോ മലങ്കര സഭ, തിരുവല്ല) കാലം ചെയ്തു.
1977 സീറോ മലബാർ സഭയിൽ കാഞ്ഞിരപ്പിള്ളി രൂപത സ്ഥാപനം.
1977 സീറോ മലബാർ സഭയിൽ രാജ്കോട്ട് രൂപത സ്ഥാപനം.
1978 ജനു. 8-12 പാത്രിയർക്കീസ് പക്ഷത്തിന്റെ ഗ്രേറ്റ് മാർച്ച് ആലുവായിലേക്ക്.
1978 ജനു. 18 ആലുവായിൽ തോമസ് മാർ ദീവന്നാസ്യോസിന്റെ സ്വകാര്യപ്രാർത്ഥന സമരം തീരുന്നു.
1978 ജനു. 18 കുത്തൂർ മാത്യൂസ് മാർ കൂറീലോസിനെ (പതിന്നാലാമത്തെ) തോഴിയൂർ മെത്രാനായി ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്ത വാഴിച്ചു.
1978 ഫെബ്രു. 25 ഭദ്രാസനങ്ങൾ പുനർവിഭജിക്കുവാൻ മലങ്കര സഭാ സുന്നഹദോസ് തീരുമാനം. കൽക്കട്ട, ന്യൂയോർക്ക്, തിരുവനന്തപുരം എന്നിവ പുതിയ ഭദ്രാസനങ്ങൾ.
1978 മാർച്ച് 15 കോട്ടയം എം.ഡി. സെമിനാരി. സർക്കാർ നീതി നടത്തിത്തരണമെന്ന് അവശ്യപ്പെട്ട് പ്രത്യേക പള്ളിപ്രതിപുരുഷയോഗം.
1978 മെയ് 14 കൊല്ലം മെത്രാൻ ജറോം ഫെർണാണ്ടസ് വിരമിച്ചു. ഡോ. ജോസഫ് ജി. ഫെർണാണ്ടസ് മെത്രാനായി.
1978 മെയ് 15 പഴഞ്ഞി. യാക്കോബ് മാർ പോളിക്കാർപ്പോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവർഗീസ് മാർ ദീയസ്കോറോസ്, യൂഹാനോൻ മാർ അത്താനാസ്യോസ് എന്നിവർ മെത്രാന്മാരായി.
1978 മെയ് 9 മാർത്തോമ്മാ സഭയ്ക്ക് തോമസ് മാർ അത്താനാസ്യോസ്, ഫിലിപ്പോസ് മാർ ക്രിസോസ്റ്റം എന്നിവർ സഫ്രഗൻ മെത്രാപ്പോലീത്താമാർ.
1978 ജൂൺ 13 ഡോ. പീറ്റർ ബർണാഡ് പെരേര തിരുവനന്തപുരം മെത്രാൻ.
1978 സെപ്റ്റ. 10 സീറോ മലബാർ സഭയിൽ ഇരിങ്ങാലക്കുട രൂപത സ്ഥാപനം. മാർ ജയിംസ് പഴയാറ്റിൽ മെത്രാൻ.
1978 സെപ്റ്റ. 11 കർദ്ദിനാൾ വലേറിയൻ ഗ്രാഷ്യസ് കാലം ചെയ്തു.
1978 ഒക്. 28 തിരുവല്ല സീറോ മലങ്കര രൂപത വിഭജിച്ച് ബത്തേരി രൂപത നിലവിൽ.
1978 ഡിസ. 8 സീറോ മലങ്കര സഭയിൽ ഐസക് മാർ യൂഹാനോൻ (തിരുവല്ല), സിറിൽ മാർ ബസ്സേലിയോസ് (സുൽത്താൻ ബത്തേരി) എന്നിവർ മെത്രാന്മാരായി.
1979 ജനു. 1 മലങ്കര സഭയ്ക്ക് കൽക്കട്ട, അമേരിക്ക, തിരുവനന്തപുരം മദ്രാസ് എന്നീ പുതിയ ഭദ്രാസനങ്ങൾ. ബോംബെ?
1979 ഏപ്രിൽ 19 സിറിയൻ ഓർത്തഡോക്സ് സഭ വെല്ലൂർ പറയകുളത്ത് യാക്കോബ് മാർ തീമോത്തിയോസ്, പറപ്പിള്ളിൽ തോമസ് മാർ തെയോഫിലോസ്, പീലിപ്പോസ് മാർ ഈവാനിയോസ് എന്നിവരെ പൗലോസ് 2 കാതോലിക്കാ ബാവ മെത്രാന്മാരായി വാഴിച്ചു.
1979 ജൂലൈ - ആഗസ്റ്റ്. ശ്രേഷ്ഠ കാതോലിക്കാ ബാവ അമേരിക്കൻ പര്യടനത്തിൽ.
1979 ജൂലൈ 10 - ആഗ. 24 മാത്യൂസ് 1 കാതോലിക്കാ ബാവായുടെ വിദേശ പര്യടനം.
1979 ഒക് 7 ഡോ. ജേക്കബ് അച്ചാരുപറമ്പിൽ തിരുവനന്തപുരം മെത്രാൻ.

1979 ഒക്. 15 ആന്ധ്രയിൽ കൊടുങ്കാറ്റിൽ നശിച്ച ചിന്ന ഉല്ലിംഗ പലം (സെന്റ് തോമസ് നഗർ), കൃഷ്ണ റാവു പേട്ട (ക്രിസ്തുരാജപുരം) എന്നീ ഗ്രാമങ്ങൾ മലങ്കരസഭ പുനരുദ്ധരിച്ച് നല്കുന്നു.

1980 കോഴിക്കോട്ട് മെത്രാൻ ആൾദോ മരിയ പത്രോണി വിരമിച്ചു. ഡോ. മാക്സ്വെൽ നൊറോണ മെത്രാൻ.

1980 ഫെബ്രു. 18 പുതിയനിയമത്തിന്റെ പുതിയ മലയാള പരിഭാഷ ബൈബിൾ സൊസൈറ്റി പുറത്തിറക്കി.

1980 മെയ് 1 വ്യാഴം. കോട്ടയം എം.ഡി.സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. നിയുക്ത കാതോലിക്കായായി മാത്യൂസ് മാർ കൂറീലോസ് (കൊല്ലം) തെരഞ്ഞെടുക്കപ്പെട്ടു. അത്മായ ട്രസ്റ്റി പി.സി.എബ്രഹാം.

1980 ജൂൺ 6 സഭാക്കേസിൽ ഹൈക്കോടതി സിംഗിൾ ബഞ്ച് വിധി.

1980 ജൂൺ 25 യാക്കോബ് 3 പാത്രിയർക്കീസ് ബാവ കാലം ചെയ്തു. കബർ ഡമാസ്കസ് പാത്രിയർക്കാ ദേവാലയം.

1980 ജൂലൈ 11 സാഖാ 1 പാത്രിയർക്കീസ് സ്ഥാനത്തേയ്ക്ക്.

1980 ആഗ. 31 പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് (കോട്ടയം) കാലം ചെയ്തു. കബർ പാമ്പാടി മാർ കുര്യാക്കോസ് ദയറ.

1980 സെപ്റ്റ. 14 മാർ സാഖാ 1 പാത്രിയർക്കീസായി സ്ഥാനമേൽക്കുന്നു.

1980 ഒക്. 12 യൂഹാനോൻ മാർ അത്താനാസ്യോസ് എപ്പിസ്കോപ്പ കാലം ചെയ്തു. കബർ പെരിനാട്ട് ബഥനി ആശ്രമം.

1980 നവ. 17-24 ദമസ്കോസ് സുന്നഹദോസ്. മലങ്കരസഭാ ഭരണത്തിന് ക്രമീകരണം.

1980 ഡിസ. 29-31 പരുമല. മലങ്കര വൈദിക കോൺഫറൻസ്.

1881 ഫെബ്രു. 28 പഴയ സെമിനാരി. യാക്കോബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായായി.

1981 ഒക്. 31 പിറവത്ത് കാതോലിക്കേറ്റ് സെന്റർ. മാർ ഗ്രീഗോറിയോസ് ചാപ്പൽ കൂദാശ.

1982 ജനു. 8 ഇടുക്കി, കോട്ടയം സെൻട്രൽ എന്നീ ഭദ്രാസനങ്ങൾ രൂപവൽക്കരിച്ചു. ഏപ്രിൽ 21 നിലവിൽ.

1982 ഫെബ്രു. മാർ ഇഗ്നാത്തിയോസ് സാഖാ 1 പാത്രിയർക്കീസ് ബാവ കേരളത്തിൽ.

1982 മാർച്ച് 6 അബ്രാഹാം മാർ സേവേറിയോസ് (ആലുക്കൽ) സിറിയൻ ഓർത്തഡോക്സ് മെത്രാനായി. സാഖാ 1 പാത്രിയർക്കീസ് ബാവ വാഴിച്ചു.

1982 ജൂൺ 1 മാത്യൂസ് മാർ ബർണബാസ് ഇടുക്കി ഭദ്രാസനാധിപൻ.

1982 സെപ്റ്റ. 4-15 കാതോലിക്കേറ്റ് സപ്തതിയാഘോഷം.

1982 ഡിസ. 28 ചൊവ്വ. തിരുവല്ല എം ജി.എം. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. വൈദികട്രസ്റ്റി കോനാട്ട് അബ്രഹാം മല്പാൻ. അഞ്ചു പേരെ മേല്പട്ടസ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കുന്നു.

1983 കാതോലിക്കാ ബാവ വത്തിക്കാൻ സന്ദർശിക്കുന്നു.

1983 സെപ്റ്റ. 4 ഡോ. പീറ്റർ എം. ചേനപ്പറമ്പിൽ മെത്രാനായി. ഏപ്രിൽ 28 ആലപ്പുഴ രൂപതാഭരണമേറ്റു.

1984 പഴയ സെമിനാരിയിൽ അവൈദികർക്ക് ദിവ്യബോധനം പഠനപദ്ധതി തുടങ്ങുന്നു.

1984 ജൂൺ 21. റോമൻ കത്തോലിക്കാ സഭയും സിറിയൻ ഓർത്തഡോക്സ് സഭയുമായി സംയുക്തപ്രഖ്യാപനം. ഒരേ വിശ്വാസമാണെന്ന സംയുക്ത ക്രിസ്തുവിജ്ഞാനീയ രേഖ.

1984 ഒക്. 7 സിറിയൻ ഓർത്തഡോക്സ് സഭ ബന്യാമിൻ ജോസഫ് മാർ ഒസ്താത്ത്യോസ് മെത്രാനായി. സാഖാ 1 പാത്രിയർക്കീസ് വാഴിച്ചു.

1984 സീറോ മലബാർ സഭയിൽ ഗോരഖ്പൂർ രൂപത സ്ഥാപനം.

1985 ജനു. 17 സിറിയൻ ഓർത്തഡോക്സ് സഭ ശാമുവേൽ മാർ പീലക്സീനോസ് കാലം ചെയ്തു. കബർ മീനങ്ങാടിപ്പള്ളി.

1985 മാർച്ച് 6 സിറിയൻ ഓർത്തഡോക്സ് സഭ കടവിൽ മാർ അത്താനാസ്യോസ് കാലം ചെയ്തു. കബർ ചെറിയ വാപ്പലശ്ശേരിപ്പള്ളി.

1985 ഏപ്രിൽ 14 കുന്നംകുളം, സുൽത്താൻബത്തേരി, ചെങ്ങന്നൂർ ഭദ്രാസനങ്ങൾ രൂപവത്കരിക്കുന്നു. മാർച്ച് 24?

1985 മെയ് 15 മാവേലിക്കര പുതിയകാവ്. മാത്യൂസ് മാർ എപ്പിഫാനിയോസ്, പീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, പൗലോസ്

മാർ മിലിത്തിയോസ് എന്നിവർ മെത്രാന്മാരായി.
1985 മെയ് 18 ആർച്ച് ബിഷപ്പ് മാർ ആന്റണി പടിയറ എറണാകുളം രൂപതയിലേക്ക്.
1985 ആഗ. 1 പൗലോസ് മാർ മിലിത്തിയോസ് കുന്നംകുളം മെത്രാനായി.
1985 ആഗ. 25 ചെങ്ങന്നൂർ ഭദ്രാസനം ഉദ്ഘാടനം.
1985 സെപ്റ്റ. 12 യൂഹാനോൻ മാർ പീലക്സീനോസ് സിറിയൻ ഓർത്തഡോക്സ് മെത്രാനായി. പൗലോസ് 2 കാതോലിക്കാ ബാവ വാഴിച്ചു.
1985 ഒക്. 23 ബുധൻ. കോട്ടയം എം.ഡി.സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ.
1985 ഡിസ. 8 ആന്ധ്ര യാച്ചാരത്ത് കുഷ്ഠരോഗികളുടെ രോഗമില്ലാത്ത കുട്ടികൾക്കായി മലങ്കര സഭ ബാലഗ്രാം ആരംഭിച്ചു.
1985 ഡിസ. 21 കൊല്ലം രൂപത വിഭജിച്ച് പുനലൂർ രൂപം കൊള്ളുന്നു. ഡോ. മത്തിയാസ് കാപ്പിൽ പ്രഥമ മെത്രാൻ (അഭഷേകം 1986 ഏപ്രിൽ 13)
1986 ഫെബ്രു. 10 സിറിയൻ ഓർത്തഡോക്സ് സഭ യാക്കോബ് മാർ തീമോത്തിയോസ് കാലം ചെയ്തു. കബർ തൃക്കോതമംഗലം (സെന്റ് ജയിംസ്) ബേത്ലഹേം പള്ളി.
1986 ഫെബ്രു. കോട്ടയം ഏലിയാ കത്തീഡ്രൽ. മാത്യൂസ്1 കാതോലിക്കാബാവായും ജോൺ പോൾ 2 മാർപ്പാപ്പായുമായി കൂടിക്കാഴ്ച.
1986 ഫെബ്രു. 8 ചാവറയച്ചനും സിസ്റ്റർ അൽഫോൻസാമ്മയും വാഴ്ത്തപ്പെട്ടവരായി മാർപ്പാപ്പായുടെ പ്രഖ്യാപനം.
1986 ജൂൺ 19 തോഴിയൂർ മെത്രാൻ കുത്തൂർ മാത്യൂസ് മാർ കൂറീലോസ് കാലം ചെയ്തു.
1986 ആഗ. 27 ആലത്തൂരെ പനയ്ക്കൽ ജോസഫ് മാർ കൂറീലോസിനെ 15-ാം തോഴിയൂർ മെത്രാനായി അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്ത വാഴിച്ചു.
1986 കാന്റർബറി ആർച്ച് ബിഷപ്പ് റോബർട്ട് റൻസിയുടെ സന്ദർശനം.
1986 ഡിസ. 26 യാക്കോബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ (കൊച്ചി) കാലം ചെയ്തു. കബർ കൊരട്ടി സീയോൻ സെമിനാരി.
1986 വരാപ്പുഴ മെത്രാൻ ഡോ. ജോസഫ് കേളന്തറ നിര്യാതനായി. മോൺ. കൊർണേലിയോസ് (വിജയപുരം) വരാപ്പുഴ മെത്രാനായി.
1986 സീറോ മലബാർ സഭയിൽ താമരശേരി രൂപത സ്ഥാപനം.
1987 ഫെബ്രു. 20 കർദ്ദിനാൾ മാർ ജോസഫ് പാറേക്കാട്ടിൽ (എറണാകുളം മെത്രാൻ) കാലം ചെയ്തു.
1987 ഒക്. 4 കോട്ടപ്പുറം രൂപതയുടെ പ്രഥമ മെത്രാൻ ഡോ. ഫ്രാൻസീസ് കല്ലറയ്ക്കൽ അഭിഷിക്തനായി.
1987 ഡിസ. 29. കോട്ടയം എം.ഡി. സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. ഫാ. മത്തായി നൂറനാൽ വൈദികട്രസ്റ്റി.
1988 മാർച്ച് 25 വചനിപ്പ് പെരുന്നാൾ, നാല്പതാം വെള്ളി. കോട്ടയം പഴയ സെമിനാരി. മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് 1 കാതോലിക്കാ ബാവ മൂറോൻ കൂദാശ നടത്തി.
1988 മെയ് 8 സിറിയൻ ഓർത്തഡോക്സ് സഭ പീലിപ്പോസ് മാർ ഈവാനിയോസ് കാലം ചെയ്തു. കബർ വെള്ളൂർ സെന്റ് തോമസ് പള്ളി.
1988 മെയ് 29 എറണാകുളം ആർച്ച് ബിഷപ്പ് മാർ ആന്റണി പടിയറ കർദ്ദിനാൾ സ്ഥാനത്തേക്ക്.
1988 ആഗ. 4 വിജയപുരം വികാരി ജനറാൾ മോൺ. പീറ്റർ തുരുത്തിക്കോണത്തിന്റെ മെത്രാഭിഷേകം.
1988 സീറോ മലബാർ സഭയിൽ കല്യാൺ രൂപത സ്ഥാപനം.
1989 ഡിസ. 28 വ്യാഴം. പത്തനംതിട്ട. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. അഞ്ചു പേരെ മേല്പട്ടസ്ഥാനത്തേയ്ക്ക് തെരഞ്ഞെടുത്തു.
1990 ഫെബ്രു. 2 ഡോ. സൂസെ പാക്യം തിരുവനന്തപുരം ലത്തീൻ രൂപത സഹായമെത്രാൻ.
1990 മെയ് 3 പുറ്റാനിൽ ഡോ. തോമസ് റമ്പാൻ സിറിയൻ ഓർത്തഡോക്സ് കണ്ടനാട്ട് സഹായമെത്രാനായി (തോമസ് മാർ അത്താനാസ്യോസ്) പൗലോസ് 2 കാതോലിക്കാ വാഴിച്ചു.
1990 മെയ് 16 യൂഹാനോൻ മാർ സേവേറിയോസ് (കൊച്ചി) കാലം ചെയ്തു. കബർ കൊരട്ടി സീയോൻ സെമിനാരി.
1990 മെയ് 27 ഗീവർഗീസ് മാർ പോളിക്കർപ്പോസ് സിറിയൻ ഓർത്തഡോക്സ് മെത്രാനായി. സാഖാ 1

പാത്രിയർക്കീസ് ബാവ വാഴിച്ചു.
1990 ജൂൺ 1 സഭാകേസ്സ് ഹൈക്കോടതി ഫുൾബഞ്ച് വിധി.
1990 നവ. 24 പഴയ സെമിനാരി 175-ാം വാർഷികം.
1990 ഡിസ. 13 ദാനിയേൽ മാർ പീലക്സിനോസ് (തുമ്പമൺ) കാലം ചെയ്തു. കബർ മാക്കാംകുന്ന് മാർ ബേസിൽ ചാപ്പൽ.
1990 ഡിസ. 23 യൂഹാനോൻ മാർ മിലിത്തിയോസ് സിറിയൻ ഓർത്തഡോക്സ് മെത്രാനായി. സാഖാ 1 പാത്രിയർക്കീസ് വാഴിച്ചു.
1991 ജനു. 3 മുറിയാങ്കൽ തോമസ് മാർ തീമോത്തിയോസിനെ സിറിയൻ ഓർത്തഡോക്സ് ബാഹ്യകേരള സഹായ മെത്രാനായി. പൗലോസ് 2 കാതോലിക്കാ ബാവാ വാഴിച്ചു.
1991 ജനു. 31 തിരുവനന്തപുരം സഹായമെത്രാൻ സൂസെ പാക്യം രൂപതാദ്ധ്യക്ഷനായി. ഫെബ്രു. 1 ഡോ. ജേക്കബ് അച്ചാരുപറമ്പിൽ വിരമിച്ചു.
1991 മാർച്ച് 7 കടവിൽ പൗലോസ് മാർ അത്താനാസ്യോസ് കാലം ചെയ്തു. കബർ ചെറിയ വാപ്പലശ്ശേരി മാർ ഇഗ്നാത്തിയോസ് പള്ളി.
1991 ഏപ്രിൽ 27 മാത്യൂസ് 1 കാതോലിക്കാ ബാവ സ്ഥാനത്യാഗം ചെയ്തു.
1991 ഏപ്രിൽ 29 പരുമല. മാത്യൂസ് 2 കാതോലിക്ക ബാവ സ്ഥാനമേൽക്കുന്നു.
1991 ഏപ്രിൽ 30 കുര്യാക്കോസ് മാർ ക്ലീമീസ്, ഈയ്യോബ് മാർ പീലക്സിനോസ്, സഖറിയാസ് മാർ അന്തോനിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നിവർ മെത്രാന്മാരായി.
1991 ജൂൺ 14 സഖറിയാസ് മാർ അന്തോനിയോസ് കൊച്ചി ഭദ്രാസനാധിപനായി.
1991 ആഗ. 19 ജോസഫ് മാർ പക്കോമിയോസ് (കണ്ടനാട്ട്) കാലം ചെയ്തു.
1991 ഒക്. 25 പഴയ സെമിനാരി. സഖറിയാസ് മാർ അന്തോനിയോസ് മെത്രാപ്പോലീത്തായായി
1992 ജനു. 12 സിറിയൻ ഓർത്തഡോക്സ് സഭ തോമസ് മാർ തെയോഫിലോസ് കാലം ചെയ്തു. കബർ വെട്ടിക്കൽ ഉദയഗിരി സെമിനാരി.
1992 ജനു. 24 സിറിയൻ ഓർത്തഡോക്സ് സഭ യാക്കോബ് മാർ യൂലിയോസ് കാലം ചെയ്തു. കബർ മഞ്ഞനിക്കര ദയറ.
1992 സെപ്റ്റ. 10 പരുമല. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. തോമസ് മാർ തീമോത്തിയോസ് നിയുക്ത കാതോലിക്ക.
1992 ഡിസ. 16 സീറോ മലബാർ സഭയ്ക്ക് മേജർ ആർക്കി എപ്പിസ്കോപ്പൽ പദവി. കർദ്ദിനാൾ ആന്റണി പടിയറ ആദ്യത്തെ എറണാകുളം - അങ്കമാലി മേജർ ആർച്ച് ബിഷപ്പ്.
1993 ആഗ. 15 സഖറിയാ മാർ നിക്കോളാവോസ് സിറിയൻ ഓർത്തഡോക്സ് മെത്രാനായി. സാഖാ 1 പാത്രിയർക്കീസ് വാഴിച്ചു.
1993 ആഗസ്റ്റ് 16 പരുമല. പൗലോസ് മാർ പക്കോമിയോസ്, യാക്കോബ് മാർ ഐറേനിയോസ് എന്നിവർ മെത്രാന്മാരായി.
1993 ... ഡോ. മാത്യൂസ് മാർ സേവേറിയോസ് കണ്ടനാട്ട് ഭദ്രാസന മെത്രാപ്പോലീത്തായായി സ്ഥാനാരോഹണം.
1993 പാമ്പാക്കുട ത്രീശായ് ശുബഹോ സെന്റർ ഉദ്ഘാടനം.
1993 ഞാർത്താങ്കൽ കോരുത് മല്പാനെ മലങ്കര മല്പാൻ സ്ഥാനത്തേയ്ക്ക് ഉയർത്തുന്നു.
1994 ജനു. 16 ജോസഫ് മാർ ഗ്രീഗോറിയോസ് സിറിയൻ ഓർത്തഡോക്സ് മെത്രാനായി. സാക്കാ 1 പാത്രിയർക്കീസ് വാഴിച്ചു.
1994 മെയ് 26 പരുമല. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. പുതിയ മാനേജിങ്ങ് കമ്മറ്റി.
1995 മാർച്ച് 21 മേപ്രാൽ കുര്യാക്കോസ് മാർ കൂറീലോസ് കാലം ചെയ്തു. കബർ അടൂർ മാർ ദിവന്നാസ്യോസ് ചാപ്പൽ.
1995 ജൂൺ 20 സഭാ കേസ്സ് സുപ്രീം കോടതിവിധി.
1995 നവ. 7 തൃശ്ശൂർ കൽദായസഭയിൽ കക്ഷിവഴക്ക തീർന്ന് ഐക്യം.
1996 സെപ്റ്റ. 1 ശ്രേഷ്ഠ കാതോലിക്കാ പൗലോസ് 2 കാലം ചെയ്തു. കബർ മലേക്കുരിശു ദയറ.

1996 നവ. 1 ഡോ. വിൻസന്റ് സാമുവൽ പ്രഥമ നെയ്യാറ്റിൻകര രൂപതാദ്ധ്യക്ഷനായി. (തിരുവനന്തപുരം ലത്തീൻ രൂപത വിഭജിച്ച്)

1996 നവ. 3 മോൺ. ഡാനിയൽ അച്ചാരുപറമ്പിൽ വരാപ്പുഴ മെത്രാപ്പോലീത്ത.

1996 നവ. 8 ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് 1 കാതോലിക്കാ ബാവ കാലം ചെയ്തു.

1996 നവ. 24 ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് (ഡൽഹി) കാലം ചെയ്തു. കബർ കോട്ടയം പഴയ സെമിനാരി.

1996 ഡിസ. 16 തിരുവനന്തപുരം അതിരൂപത വിഭജിച്ച് മാർത്താണ്ഡം രൂപത നിലവിൽ.

1996 ഡിസ. 18 കർദ്ദിനാൾ മേജർ ആർച്ച് ബിഷപ്പ് ആന്റണി പടിയറ സ്ഥാനം രാജിവച്ചു.

1996 സീറോ മലബാർ സഭയിൽ തക്കല രൂപത സ്ഥാപനം.

1997 ജൂലൈ 7 സഖറിയാസ് മാർ ദിവന്നാസ്യോസ് (മദ്രാസ്) കാലം ചെയ്തു. കബർ പത്തനാപുരം താബോർ ദയറ

1997 സെപ്റ്റ. 28 ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് (അങ്കമാലി) കാലം ചെയ്തു. കബർ ആലുവ തൃക്കുന്നത്തു സെമിനാരി.

1998 മാർച്ച് 24. ബിഷപ്പ് പൗലോസ് മാർ പൗലോസ് ചെന്നെ അപ്പോളോ ആശുപത്രിയിൽ നിര്യാതനായി. കബർ. തൃശ്ശൂർ വലിയ പള്ളി.

1998 സെപ്റ്റ. 27 കുര്യാക്കോസ് മാർ യൂലിയോസ് സിറിയൻ ഓർത്തഡോക്സ് മെത്രാനായി. സാക്കാ 1 പാത്രിയർക്കീസ് ബാവ വാഴിച്ചു.

1998 നവ. 5 കണ്ണൂർ രൂപത (കോഴിക്കോട്ട വിഭജിച്ച്) നിലവിൽ. 1999 ഫെബ്രു. 7 പ്രഥമ മെത്രാൻ ഡോ. വർഗ്ഗീസ് ചക്കാലയ്ക്കൽ അഭിഷിക്തനായി.

1998 ഡിസ. 10 നാഗപ്പൂർ വൈദിക സെമിനാരി ശിലാസ്ഥാപനം.

1999 ഫെബ്രു. 22 ഗീവർഗീസ് മാർ ഗ്രീഗോറിയോസ് കാലം ചെയ്തു. കബർ പെരുമ്പള്ളി സിംഹാസനപ്പള്ളി.

1999 മാർച്ച് 26 ദേവലോകം. കാതോലിക്കാ ബാവ മൂറോൻ കൂദാശ നടത്തി.

1999 ജൂലൈ 4 ഗീവർഗീസ് മാർ ദിയസ്കോറോസ് (തിരുവനന്തപുരം) കാലം ചെയ്തു. കബർ റാന്നി ട്രിനിറ്റി ആശ്രമം.

1999 സീറോ മലബാർ സഭയിൽ ബൽത്തങ്ങാടി രൂപത സ്ഥാപനം.

1999 സീറോ മലബാർ സഭയിൽ ആദിലാബാദ് രൂപത സ്ഥാപനം.

2000 ജനു.26 എറണാകുളം ആർച്ച് ബിഷപ്പ് വർക്കി വിതയത്തിൽ സീറോ മലബാർ സഭയുടെ മേജർ ആർച്ച് ബിഷപ്പായി വാഴിക്കപ്പെടുന്നു. (നിയമനം 1999 ഡിസ.23)

2000 മാർച്ച് 23 കർദ്ദിനാൾ മേജർ ആർച്ച് ബിഷപ്പ് ആന്റണി പടിയറ കാലം ചെയ്തു.

2000 ജൂൺ 25 ഡോ. ജോൺ തട്ടുങ്കൽ കൊച്ചി രൂപതയുടെ 34-ാമത് മെത്രാൻ.

2000 ജൂലൈ 28 സിറിയൻ ഓർത്തഡോക്സ് സഭ തോമസ് മാർ ഒസ്താത്യോസ് കാലം ചെയ്തു. കബർ തിരുവാങ്കുളം കൃംത ചാപ്പൽ.

2000 ഒക്ട. 27, 28 പുതുക്കിപ്പണിത പരുമലപ്പള്ളിയുടെ കൂദാശ.

2001 ജനു. 14 മാത്യൂസ് മാർ ഈവാനിയോസ്, മർക്കോസ് മാർ കൂറീലോസ് എന്നിവർ സിറിയൻ ഓർത്തഡോക്സ് മെത്രാന്മാരായി. സാക്കാ 1 പാത്രിയർക്കീസ് ബാവ വാഴിച്ചു.

2001 ഫെബ്രു. 4 മോൺ. സ്റ്റീഫൻ അത്തിപ്പൊഴി ആലപ്പുഴ സഹായമെത്രാൻ.

2001 മാർച്ച് 10 കുന്നുർ സിറിൽ മാർ ബസ്സേലിയോസിനെ തോഴിയൂർ എപ്പിസ്കോപ്പായായി ജോസഫ് മാർ കൂറീലോസും ക്രിസോസ്റ്റം മാർത്തോമ്മാ മെത്രാപ്പോലീത്തായും കൂടി വാഴിച്ചു. (2001 മെയ് 28 ന് 16-ാമത് മെത്രാപ്പോലീത്തായാക്കി.)

2001 മെയ് 30 സിറിയൻ ഓർത്തഡോക്സ് സഭ മർക്കോസ് മാർ കൂറീലോസ് കാലംചെയ്തു. കബർ ...

2001 ആഗ. 6 തൃശ്ശൂർ കൽദായസഭയിലെ മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത കാലംചെയ്തു.

2001 ഒക്ട. 29 ഡോ. സ്റ്റാൻലി റോമൻ കൊല്ലം മെത്രാൻ.

2001 നവ. 28 സഭാ കേസിൽ സുപ്രീം കോടതി വിധി.

2001 സീറോ മലബാർ സഭയിൽ ചിക്കാഗോ രൂപത സ്ഥാപനം.

2002 മാർച്ച് 20 പരുമല. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. ജസ്റ്റീസ് മളിമഠിന്റെ നിരീക്ഷണത്തിൽ പരിശുദ്ധ മാതൃൂസ് 2 കാതോലിക്കാ ബാവായ്ക്ക് മലങ്കര മെത്രാനായി അംഗീകാരം. പുതിയ മാനേജിങ്ങ് കമ്മറ്റി തെരഞ്ഞെടുപ്പ്.
2002 ജൂലെ 26 തോമസ് മാർ ദീവന്നാസ്യോസ് ശ്രേഷ്ഠകാതോലിക്കായായി. സാഖാ 1 പാത്രിയർക്കീസ് ബാവ വാഴിച്ചു.
2002 സെപ്റ്റ.29 ക്നാനായ മെത്രാപ്പോലീത്ത അബ്രാഹാം മാർ ക്ലീമീസ് കാലം ചെയ്തു. കബർ ചിങ്ങവനം സെന്റ് ജോൺസ് ദയറ.
2002 ഡിസ. 8 ഗീവർഗീസ് മാർ ദീവന്നാസ്യോസ്, യൂഹാനോൻ മാർ മിലിത്തിയോസ് (കൊല്ലം), കുര്യാക്കോസ് മാർ ദീയസ്കോറോസ്, ഗീവർഗീസ് മാർ അത്താനാസ്യോസ് (ഡമാസ്കസ്) എന്നിവർ സിറിയൻ ഓർത്തഡോക്സ് മെത്രാന്മാരായി. സാക്കാ 1 പാത്രിയർക്കീസ് ബാവ വാഴിച്ചു.
2003 സെപ്റ്റ.29 കുര്യാക്കോസ് മാർ തെയോഫിലോസ് സിറിയൻ ഓർത്തഡോക്സ് മെത്രാനായി. കാതോലിക്കാ ബാവ തോമസ് 1 വാഴിച്ചു.
2004 ജനു. 4 യൽദോ മാർ തീത്തൂസ് നോർത്ത് അമേരിക്കയുടെ സിറിയൻ ഓർത്തഡോക്സ് മെത്രാനായി. സാക്കാ 1 പാത്രിയർക്കീസ് ബാവ വാഴിച്ചു.
2004 ജനു. 15 കുര്യാക്കോസ് മാർ സേവേറിയോസ് ക്നാനായ സിറിയൻ ഓർത്തഡോക്സ് മെത്രാനായി. സാക്കാ 1 പാത്രിയർക്കീസ് ബാവ വാഴിച്ചു.
2004 ജൂൺ 10 പരുമല. സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. ഔഗേൻ റമ്പാൻ, യൂഹാനോൻ റമ്പാൻ, ഫാ. കെ.ജെ. ഗബ്രിയേൽ, ഫാ. എം.സി. ചെറിയാൻ എന്നിവർ മെത്രാൻ സ്ഥാനത്തേയ്ക്ക്.
2004 ജൂൺ 17 സിറിയൻ ഓർത്തഡോക്സ് സഭ സിംഹാസനപ്പള്ളികളുടെ ബന്യാമിൻ ജോസഫ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത കാലം ചെയ്തു. കബർ മഞ്ഞിനിക്കര ദയറ
2004 ജൂൺ 17 തിരുവനന്തപുരം (ലത്തീൻ) അതിരൂപതയായി. ബിഷപ്പ് സൂസെ പാക്യം ആർച്ച് ബിഷപ്പ് സ്ഥാനത്തേയ്ക്ക്. (സ്ഥാനാരോഹണം ഓഗസ്റ്റ് 20)
2004 ഓഗസ്റ്റ് 19 അങ്കമാലി മെത്രാപ്പോലീത്തായായിരുന്ന പൗലോസ് മാർ അത്താനാസ്യോസിനെ (ആലുവ) പരിശുദ്ധനായി ഡമസ്കോസ് പാത്രിയർക്കാ അരമനയിൽ പ്രഖ്യാപനം.
2004 സെപ്റ്റ. 7 ഡോ. സഖറിയാസ് മാർ തെയോഫിലോസ് മാർത്തോമ്മാസഭയിലെ സഫ്രഗൻ മെത്രാപ്പോലീത്തായായി സ്ഥാനമേറ്റു.
2004 സെപ്റ്റ. 20 ഡമാസ്കസ് പാത്രിയർക്കീസ് ഇഗ്നാത്ത്യോസ് സാഖാ പ്രഥമൻ ചികിത്സാർത്ഥം ഇൻഡ്യയിൽ.
2004 ഡിസ. 26 സുനാമി ദുരന്തം. ഇന്തോനേഷ്യയിൽ 50,000 ശ്രീലങ്ക 30,000 ഇന്ത്യ 15,000 പേരുടെ മരണം
2005 ഫെബ്രു. 11 വെള്ളി. സീറോ മലങ്കരസഭയ്ക്ക് മേജർ ആർച്ച് ബിഷപ്പായി ആർച്ച് ബിഷപ്പ് സിറിൽ മാർ ബസ്സേലിയോസിനു നിയമനം.
2005 മാർച്ച് 5 ശനി പരുമല. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, സഖറിയ മാർ തെയോഫിലോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഔഗേൻ മാർ ദീവന്നാസ്യോസ് എന്നിവരെ എപ്പിസ്കോപ്പാമാരായി വാഴിച്ചു.
2005 ഏപ്രിൽ 3 ശനി. ജോൺ പോൾ 2 മാർപ്പാപ്പ കാലം ചെയ്തു.
2005 എപ്രിൽ 19 ബനഡിക്ട് 16 മാർപ്പാപ്പ സ്ഥാനമേറ്റു.
2005 ഒക്. 30 മാതൃൂസ് 2 കാതോലിക്കാബാവ സ്ഥാനമൊഴിയുന്നു.
2005 ഒക്. 31 ദിദിമോസ് 1 കാതോലിക്കാബാവ സ്ഥാനമേറ്റു.
2006 ജൂലൈ 3 മാതൃൂസ് മാർ തേവോദോസ്യോസ് മാതൃൂസ് മാർ അപ്രേം, പത്രോസ് മാർ ഒസ്താത്ത്യോസ്, കുര്യാക്കോസ് മാർ എവുസേബിയോസ്, ഗീവർഗീസ് മാർ കൂറീലോസ് എന്നിവർ സിറിയൻ ഓർത്തഡോക്സ് മെത്രാന്മാരായി. ശ്രേഷ്ഠ കാതോലിക്കാ ബാവ തോമസ് 1 വാഴിച്ചു.
2006 ജൂലൈ 14 മർക്കോസ് മാർ ക്രിസോസ്റ്റമോസ് സിറിയൻ ഓർത്തഡോക്സ് മെത്രാനായി. സാക്കാ 1 പാത്രിയർക്കീസ് വാഴിച്ചു.
2007 ജനു.1 ഏലിയാസ് മാർ അത്താനാസ്യോസ് സിറിയൻ ഓർത്തഡോക്സ് മെത്രാനായി.

ശ്രേഷ്ഠകാതോലിക്കാ ബാവ തോമസ് 1 വാഴിച്ചു.
2007 ഫെബ്രു. 2 കുര്യാക്കോസ് മാർ ഗ്രീഗോറിയോസ് സിറിയൻ ഓർത്തഡോക്സ് (ക്നാനായ) മെത്രാനായി. സാക്കാ 1 പാത്രിയർക്കീസ് വാഴിച്ചു.

Bolgatty 150 Souvenir 1993

ജീവജ്യോതി ആർച്ച് ബിഷപ്പ് ഡോ. ഡാനിയേൽ അച്ചാരുപറമ്പിൽ മെത്രാഭിഷേക സ്മരണിക നവ.1996 (കേരളസഭയെ ധന്യയാക്കുന്ന വരാപ്പുഴ അതിരൂപത, ഇഗ്നേഷ്യസ് ഗോൺസാൽവസ്, പേ.21-)

മതപരിവർത്തനത്തെ കേരളത്തിലെ രാജാക്കന്മാർ എതിർത്തിരുന്നു. മതം മാറുന്നവരുടെ വസ്തുവകകൾ കണ്ടുകെട്ടുന്നതിനും ഉദ്യോഗത്തിൽനിന്നു പിരിച്ചുവിടുന്നതിനും നിയമമുണ്ടാക്കി. 'കൊച്ചിയിലെ അരയൻ'പോലും മതംമാറ്റത്തോടെ സ്വാഭാവികമായും ആ സ്ഥാനം നഷ്ടപ്പെട്ടു. .. 16-ാം നൂറ്റാണ്ടിൽ കോഴിക്കോട്ടു സാമൂതിരി മതപരിവർത്തനം നിരോധിച്ചു. താണജാതിക്കാർ മതം മാറി വൈദേശികവാഴ്ചയിൻകീഴ് ഉന്നതർക്കൊപ്പമെത്തുന്നത് ഇവിടുത്തെ സാമ്പത്തിക സാമൂഹ്യ വ്യവസ്ഥിതികളെ തകിടം മറിക്കും എന്നായിരുന്നു നാട്ടുരാജാക്കന്മാരുടെ വാദം. (G.M.Moraes St.Francis Xavier, Apostolic Nuncio. 154 52 In the journal of the Bombay brach of the Royal Asiatic Society (New Series) Vol. 27 1952. 1964 op.cit. p.132
1560 ൽ മാത്രമാണ് കൊച്ചിയിൽ മതപരിവർത്തന സ്വാതന്ത്ര്യം ഉണ്ടായത്.

കൂനൻകുരിശു ശപഥം ഈശോസഭയ്ക്ക് എതിരായിരുന്നുവെന്നും അതല്ല ഗാർഷ്യ മെത്രാപ്പോലീത്തായ്ക്ക് എതിരായിരുന്നുവെന്നും വാദിച്ച് അതിന്റെ ഗൗരവം കുറച്ചുകാട്ടാൻ ചില ചരിത്രകാരന്മാർ തത്രപ്പെടുന്നുണ്ടെങ്കിലും, ഫലത്തിൽ ഈ വിപ്ലവം റോമാസഭയ്ക്കും മാർപ്പാപ്പയ്ക്കും എതിരായിരുന്നു എന്നതാണ് സത്യം. (ഇഗ്നേഷ്യസ് ഗോൺസാൽവസ്, മംഗലപ്പുഴ സെമിനാരിയുടെ കഥ 1996, എറണാകുളം പേ.2)

813/824 മാർ സാബോർ, മാർ ഫ്രോത്ത് എന്നീ പേർഷ്യൻ മേല്പട്ടക്കാർ കൊല്ലത്ത്. പേർഷ്യയിലെ തീമോത്തിയോസ് പാത്രിയർക്കീസ് (770-823) അയച്ചു. (880-ൽ എന്ന് ചെകു്യിയൻ. 920 ൽ എന്ന് അസ്സേമാൻ. മാർ അവുഗീന്റെ വലിയ ദയറായിൽ നിന്ന് ഇയ്യോബെന്ന ഒരു കച്ചവടക്കാരനോട്ടുകൂടെ വന്നു എന്ന് പാലപ്പിള്ളി)
1056 (കൊ.വ. 231) മാർ യൗസേപ്പ് മെത്രാൻ വന്നു. നിഗ്രവ 1122 (കൊ.വ. 297) യാക്കോ മെത്രാൻ വന്നു. നിഗ്രവ. മാർ തോമ്മാ?
1329 ആഗ. 9 ജോൺ 22 മാർപ്പാപ്പ കൊല്ലം രൂപത സ്ഥാപിച്ചു. ക്രിസ്ത്യാനികളുടെ രാജാവിന് മാർപ്പാപ്പായുടെ കത്ത്. ഇൻഡ്യയിൽ കൊല്ലത്ത് ആദ്യ ലത്തീൻ രൂപത. ജോർഡൻ കത്തലാനിയെ മെത്രാനാക്കി. (തിസരാങ്ക് 1330) 1330 ഏപ്രിൽ 9?
1348 മാർപ്പാപ്പായുടെ പ്രതിനിധി ചൈനായിലെ മെത്രാൻ ജോൺ മരിഞ്ഞോളി കൊല്ലത്ത്. 16 മാസം കൊല്ലത്ത് താമസിച്ചു. 1348 ഓശാനയ്ക്ക് വി.ഗീവറുഗീസിന്റെ നാമത്തിൽ ദേവാലയം സ്ഥാപിച്ചു. ജോൺ 22 മാർപ്പാപ്പ 'നസ്രാണികളുടെ പ്രഭുവിന്' കത്തയക്കുന്നു. (1349 ഏപ്രിൽ - ആഗസ്റ്റ്. തിസരാങ്ക്)
1496 മാർത്തോമാ, മാർ യോഹന്നാൻ, മാർ യാബാലാഹ, യാക്കോബ് എന്നീ രണ്ടു മെത്രാന്മാർ 'ഇൻഡ്യാക്കാരൻ ജോസഫിന്റെ കൂടെ കേരളത്തിൽ. (1490 EMP) (പിന്നീട് മാർത്തോമ്മാ മടങ്ങിപ്പോയിട്ട് 1504 ൽ വീണ്ടും വന്നു. പ്ലാസിഡു്)
1504 മെസപ്പൊട്ടേമിയായിൽ നിന്ന് ഏലിയാസ് 5 കാതോലിക്ക അയച്ച (നേരത്തെ വന്നിട്ട് മടങ്ങിപ്പോയ) മാർ തോമ്മാ, മാർ യാബാലാഹ, മാർ ദനഹ, മാർ യാക്കോബ് എന്നീ മൂന്നു കൽദായ മെത്രാന്മാർ കേരളത്തിൽ. (1502 EMP) 1503 ൽ 5 മെത്രാന്മാർ എന്ന് പാലപ്പിള്ളി. മുൻ പേരുകൾക്കു

പുറമേ മാർ യോഹന്നാൻ (മാർ അബ്ദുള്ള /യാബാലാഹ). ഇവരിൽ ഒടുവിൽ മരിച്ച മാർ യോഹന്നാൻ പകലോമറ്റത്തെ ഗീവറുഗീസ് അർക്കദിയാക്കോനെ നിയമിച്ചു.

1504 മാർ യോഹന്നാൻ (1496 ൽ വന്ന) കാലം ചെയ്തു. 1543 EMP

1514 (കൊ.വ. 689) കൊടുങ്ങല്ലൂർ മഹാദേവർ പട്ടണം അഴിഞ്ഞു. (നിഗ്രവ 659. എങ്കിൽ 1484)

1550/1552 മാർ യാക്കോബ് മെത്രാൻ കാലം ചെയ്തു. 1549 EMP

1556 അബ്ദീശോ പാത്രിയർക്കീസ് അയച്ച മാർ യൗസേപ്പും (ജോൺ സുലാക്കാ പാത്രിയർക്കീസിന്റെ സഹോദരൻ. ഇദ്ദേഹം അങ്കമാലിയിൽവച്ച് എഴുതിത്തീർത്ത പഴയനിയമത്തിന്റെ പ്രതി വത്തിക്കാൻ ഗ്രന്ഥശേഖരത്തിലുണ്ട്) മാർ ഏലിയാസും കേരളത്തിലേക്കുള്ള യാത്രാ മദ്ധ്യേ ഗോവയിൽ പിടിക്കപ്പെടുന്നു. 1555 EMP

1563 മാർ അബ്രഹാം മെത്രാൻ കേരളത്തിൽ. (1568 EMP)

1670 ഏപ്രിൽ 24 (കൊ.വ. 845 മേടം 12) മാർത്തോമ്മാ 1-ാ മൻ കാലം ചെയ്തു. കബർ- അങ്കമാലി (കരേറ്റമാതാവിന്റെ) സെന്റ് മേരീസ് ചെറിയപള്ളി. (ഓർമ്മ. ഏപ്രിൽ 25) 1671 നിഗ്രവ. എങ്കിൽ കൊ.വ. 846 മേടം 12. (മാർത്തോമ്മാ 1-ാ മനും മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീലും കാലം ചെയ്യുന്നത് രണ്ടുദിവസത്തെ വ്യത്യാസത്തിൽ. ആദ്യം ഗ്രീഗോറിയോസെന്ന് പൗളിനോസ്. മാർത്തോമ്മാ ആദ്യമെന്ന് ബർണാഡ് തോമ -16-ാം മേടം 12) 1671 ന് സാദ്ധ്യത കൂടുതൽ

1671 ഏപ്രിൽ 24 (കൊ.വ. 846 മേടം 14) വെള്ളി. മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ കാലം ചെയ്തു. കബർ വടക്കൻ (പട്ടമന) പറവൂർ മാർ തൊമ്മൻ പള്ളി ഓർമ്മ. ഏപ്രിൽ 26.

1678 മാർ അന്ത്രയോസ് ആൽവെയൂസ് (?) കേരളത്തിൽ. മെത്രാൻ തന്നെയോ? പാത്രിയർക്കീസ് എന്ന് ചിലർ പറയുന്നു. കൽദായ മെത്രാൻ? 1675/1676? (കബർ കല്ലടപ്പള്ളി 1682 കുംഭം 18?) 853 ൽ പാലപ്പിള്ളി.

1685 സെപ്റ്റ. 17 മാർ ബസ്സേലിയോസ് യൽദോ മഫ്രിയാന (മൂസലിലെ കൂദൈദ് (കർക്കേശ്) സ്വദേശി, 1662 ൽ മപ്രിയാനയായി), യൂഹാനോൻ മാർ ഈവാനിയോസ് (ഹിദായത്തുള്ള എന്നു ചിലർ) രണ്ട് അർമ്മീനിയൻ പട്ടക്കാർ എന്നിവർ കേരളത്തിൽ (കന്നി 7) സഹോദരൻ ജ്ജമ അർദ, മാർ ഈവാനിയോസ്, യാക്കോബ്, മത്തായി എന്നീ റമ്പാന്മാർ.

1685 സെപ്റ്റ. 29 (861 കന്നി 19 ശനി) മാർ ബസ്സേലിയോസ് യൽദോ മഫ്രിയാന കാലം ചെയ്തു. കബർ- കോതമംഗലം മാർ തൊമ്മൻ ചെറിയ പള്ളി. (1685/860 കന്നി 20 നിഗ്രവ. ശരിയാകാനിടയില്ല) ഓർമ്മ ഒക്. 3

1686 ഏപ്രിൽ 13 (861 മേടം 3) മാർ തോമ്മാ 2 കാലം ചെയ്തു. കബർ- നിരണം വലിയ പള്ളി. ഓർമ്മ ഏപ്രിൽ 12/16. പിൻഗാമിയില്ല. (861 മേടം 3 പാലപ്പിള്ളി. 'പിന്നെയും ഊർശ്ലേമിന്റെ ബാവാ തന്നെ പള്ളികളെ ഭരിച്ച 1671 മെടം 14 ന മരണം പ്രാപിച്ചു പട്ടവനാപറവൂർ അടക്കപ്പെട്ടു.' എന്നു തിയതി കാണുന്നത് തെറ്റ്. 1671 ൽ മരിച്ചയാൾ 1686ൽ മരിച്ചയാളിനു ശേഷം ഭരിക്കുമോ?)

1692 ഫെബ്രു. 29 (867 കുംഭം 19) 16 നിഗ്രവ. മാർ അന്ത്രയോസ് കാലം ചെയ്തു. കബർ- കല്ലട സെന്റ് മേരീസ് പള്ളി.

1693 ആഗസ്റ്റ് 13 (869 ചിങ്ങം 3) നിഗ്രവ. 1694. (ഇതു കണക്കിലെടുത്താൽ 870) യൂഹാനോൻ മാർ ഈവാനിയോസ് (ഹിദായത്തുള്ള / ഹാദിയള്ള) കാലം ചെയ്തു. കബർ- മുളന്തുരുത്തി മാർ തൊമ്മൻ പള്ളി. ഓർമ്മ. ആഗസ്റ്റ് 18 (1685 സെപ്റ്റ. 24 സ്ലീബാപ്പെരുന്നാളിന് മൂറോൻ കൂദാശ ചെയ്യുവാനുള്ള അനുവാദത്തോടെ യൽദോ ബാവ ബസ്രായിലെ ദൈവമാതാവിന്റെ പള്ളിയിൽ വച്ച് മാർ ഈവാനിയോസിനെ എപ്പിസ്കോപ്പായാക്കിയിരുന്നു. ഫാ. ചീരൻ. പട്ടംകൊടപ്പുസ്തക പ്രകാരം) റാക്കാട്ട പള്ളിയും വെപ്പിച്ചു. പറജള്ളായെന്ന ബുദ്ധിക്കാരൻ പാദ്രിയും അയാളുടെ ശിഷ്യൻ മാത്തു ശെമ്മാശും നിരസിച്ചു മറുതലിച്ചു. അവരെ മഹറോൻ ചൊല്ലി. പാലപ്പിള്ളി

1699 ഡിസ. 3 മലബാർ വികാരിയാത്ത് അലക്സാണ്ഡർ ഏഴാമൻ മാർപ്പാപ്പ സ്ഥാപിച്ചു. (1659?)

1708 മാർ ഗബ്രിയേൽ (ഓദുർബജാനിലെ നെസ്തോറിയൻ മെത്രാൻ) കേരളത്തിൽ. (1705) 1709 പ്ലാസിഡ്. മാർ ഏലിയാ കാതോലിക്കായുടെ പ്രമാണത്താലെ. നിഗ്രവ. നെസ്തോർ. പാലപ്പിള്ളി.

1728 മാർച്ച് 24 (903 മീനം 13) മാർ തോമ്മാ 5 മെത്രാനായി. നാലാം മാർത്തോമ്മാ വാഴിച്ചു. (നാലാം മാർത്തോമ്മാ കാലം ചെയ്ത ദിവസം കൈവെയ്പ്പ് നേടി; 4-ാമൻ വാഴിച്ചു; 1728 ന മുമ്പ് 4-ാമൻ വാഴിച്ച

എന്നിങ്ങനെ പല അഭിപ്രായങ്ങൾ) 4-ാമൻ 5-ാമനെ വാഴിച്ചു. പാലപ്പിള്ളി. 5-മനെ സംബന്ധിച്ചുള്ള തർക്കങ്ങൾ പിന്നീട് രമ്യമായി എന്ന്.

1739 ഒക്. /1747 വിദേശി മാർ ഈവാനിയോസ് യൂഹാനോൻ (ബസ്രായിൽ നിന്ന് കച്ചവടക്കാരൻ അന്തോണിയോസ് ശെമ്മാശ്ശന്റെ കൂടെ ഡച്ച കപ്പലിൽ) കേരളത്തിൽ. ഇദ്ദേഹം പള്ളികളിലെ രൂപങ്ങൾ നശിപ്പിച്ചു; കത്തങ്ങളുടെ തല ചെരപ്പിച്ചു; തൊപ്പി ഇടുവിച്ചു. നെസ്തോറിയൻ?

1746 വിദേശി മാർ ഈവാനിയോസ് യൂഹാനോൻ മടങ്ങി (മുളന്തുരുത്തി സുന്നഹദോസ്. കണിയാമ്പറമ്പിൽ)?

1751 മെയ് 5 (926 മേടം 14) മാർ ബസ്സേലിയോസ്സ് ശക്രുള്ളാ മഫ്രിയാന (1743 മീനത്തിൽ മഫ്രിയാനയായി), മാർ ഗ്രീഗോറിയോസ് യൂഹാനോൻ, ഈവാനിയോസ് /യോഹന്നാൻ (ക്രിസ്റ്റഫോറസ്) റമ്പാൻ എന്നിവർ കേരളത്തിൽ. കപ്പൽകുലിത്തർക്കം. (അർമ്മീനിയക്കാർ എന്ന് കരിയാറ്റിൽ മല്പാൻ വേദതർക്കത്തിൽ. ഈവാനിയോസ് പാശ്ചാത്യ സുറിയാനിക്കാരനും ശക്രുള്ളാ മഫ്രിയാന, മാർ ഗ്രീഗോറിയോസ് എന്നിവർ പൗരസ്ത്യ സുറിയാനിക്കാരും എന്ന് ഫാ. ഡോ. ചീരൻ) ധർമ്മശേഖരത്തിനു വന്ന അന്തോൻ ശെമ്മാശു വഴി എഴുത്തു കൊടുത്തു് ഗീവർഗീസ് 3 പാത്രിയർക്കീസയച്ച ശക്രല്ല, ഹലാബ എന്ന ബെറൂആ നാട്ടുകാരൻ. കൂടെ ആസൊർ ദിക്കുകാരൻ ക്രീസ്തൊപൊറൊസ എന്ന യൊഹന്നാൻ മാർ ഇവാന്യൊസ അപ്പിസ്കൊപ്പ, ശാസ്തൃകാരൻ കൊർ അപ്പിസ്കൊപ്പ, ശക്രല്ലാ കത്തനാർ, ആദായി ശമ്മാശന 1751 മേടം 14 ന കൊച്ചിയിൽ. കപ്പൽകുലിത്തർക്കത്തിനിടയിൽ ഈവാന്യൊസ ബാവ അന്ത്യോഖ്യക്കു തന്നെ തിരിച്ചു പോയി. പാലപ്പിള്ളി. മേടം 24 നിഗ്രവ

1751 ഒക്. വിദേശി മാർ ഈവാനിയോസ് യൂഹാനോൻ തിരിച്ചയക്കപ്പെട്ടു. (മൂന്നോ നാലോ പള്ളികളിലെ സ്വത്തുക്കൾ അപഹരിച്ചതിന്റെ പേരിൽ കൊച്ചി രാജാവിനാൽ)

1763 ഒക്ടോ. 20 /939 തുലാം 9 (1764/ 939 തുലാം 9 നിഗ്രവ. 1764 കണക്കിലെടുത്താൽ 940 വരും) മട്ടാഞ്ചേരി. മാർ ബസ്സേലിയോസ്സ് ശക്രുള്ളാ മഫ്രിയാന കാലം ചെയ്തു. കബർ- കണ്ടനാട്ട് മർത്ത് മറിയം പള്ളി. ഓർമ്മ ഒക്. 21 (ശക്രുള്ളാ മഫ്രിയാന മുളന്തുരുത്തി കാട്ടുമങ്ങാട്ടു കുര്യൻ കത്തനാർക്കു എറമ്പത്വം കൊടുത്തു. കൊച്ചി രാജാവിൽ നിന്ന് മട്ടാഞ്ചെരിൽ ഒരു പള്ളിക്കു സ്ഥലവും കമ്പൊളത്തിൽ നിന്നു വഴിയും വിലയ്ക്കു വാങ്ങി സ്വന്ത ചിലവിന്മേൽ പള്ളിയും മുറിയും തീർപ്പിച്ചു. പാലപ്പിള്ളി. (എരിമീശെ / ഇരവീശ. ഇന്നത്തെ മട്ടാഞ്ചേരി സെന്റ് ജോർജ്ജ് പള്ളി) 'ഇങ്ങനെ ഇരിക്കുമ്പോൾ (അഞ്ചാം മാർത്തോമ്മാ പിൻഗാമിയെ വാഴിച്ചു കഴിഞ്ഞിരിക്കുമ്പോൾ) കാട്ടുമങ്ങാട്ടു കുര്യൻ കത്തനാർക്കു മാർ ബസ്സേലിയോസ് ഏറ്റവും തെളിഞ്ഞു റെമ്പത്വം കൊടുത്തു.' ഇട്ടൂപ്പ് പേ. 129)

1772 /947 വൃശ്ചികം 17 വെള്ളി. മാർ ഗ്രീഗോറിയോസ് യൂഹാനോൻ, കാട്ടുമങ്ങാട്ട് അബ്രഹാം റമ്പാനെ മാർ കൂറീലോസ് മെത്രാനായി വാഴിച്ചു. (കുര്യൻ?) (1772 /947 വൃശ്ചികം 17 നിഗ്രവ. 947 എങ്കിൽ 1771 നവമ്പർ 28 വരും. 1772 വൃശ്ചികം എങ്കിൽ 948. ഇവ വെള്ളിയാഴ്ചയല്ല) 1767 ന മുമ്പെന്ന് തൊഴിയൂർ സഭാചരിത്രകാരൻ ഫാ. കെ.സി.വറുഗീസ്. 1766 നവമ്പർ 28 (942 വൃശ്ചികം 17വെള്ളിയാഴ്ചയാണ്) 947 -ൽ കൂറിലൊസു മെത്രാന് പട്ടവും സ്ഥാനവും തികച്ചുകൊടുത്തു. പെരുമ്പടപ്പിൽ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് കല്പിച്ചനുവദിച്ച മോതിരവും ഇടീച്ച മലങ്കര പുത്തൻകൂറിലുള്ള പള്ളി എടവകക്ക് ഒക്കെയും മെത്രാന്റെ സ്ഥാനങ്ങൾ നടത്തിക്കൊള്ളത്തക്കവണ്ണം കല്പിച്ചു നീട്ടുരവും കൊടുത്തു് നടത്തിച്ചുപോരുകയും ചെയ്തു. (അഞ്ഞൂർ കൂറിലോസിന്റെ സങ്കടഹർജി ശക്തൻ തമ്പുരാന് 971 ൽ പേ. 285-290) കാട്ടുമങ്ങാട്ടു റമ്പാൻ നിരണത്തു ചെന്ന് മെത്രാപ്പോലീത്തായെയും എപ്പിസ്കൊപ്പായെയും കണ്ട് അനുവാദം വാങ്ങി കായങ്കുളത്തെത്തി നയനവെളിവ്യ നഹിയായ ഗ്രീഗോറിയോസു ബാവായെ ചികിത്സിപ്പിക്കാമെന്നു പറഞ്ഞു് വള്ളത്തിൽ കയറ്റി കൊച്ചിയിൽ കൊണ്ടുവന്ന് കൊല്ലം 947 വൃശ്ചികം 17 ന് റമ്പാന്റെ ശിഷ്യൻ കാറ്റാടി കുരുവിളക്കത്തനാർ കുറുബാന ചൊല്ലി ബാവ മാർ കൂറീലൊസെന്ന പേരിൽ എറമ്പാനെ വാഴിച്ചു. പെരുമ്പപ്പിൽ നിന്നു നീട്ടുരവും ലെന്ത കുമദോരിൽ നിന്ന് കടലാസും വാങ്ങി പെരുമ്പടപ്പിൽ ചെർന്ന പള്ളികൾക്കു സാധനവും അയച്ചതു കൂടാതെ ഗ്രീഗോറിയൊസു ബാവയ്ക്കു വയസ്സും ക്ഷീണവും ആകയാൽ തന്റെ മുതൽകാര്യങ്ങൾക്കു മാർ കൂറിലൊസിനെ അവകാശി ആക്കിയ പ്രകാരം ഒരു മരണപത്രം എഴുതിയുണ്ടാക്കി ഒപ്പിട്ടു വാങ്ങിച്ചതിന്റെ ശേഷം ബാവായെ മുളന്തുരുത്തിയിൽ കൊണ്ടുപോയി കുറെനാൾ ദീനത്തിൽ കിടന്ന് 1772 മിഥുനം 27 ന കാലം ചെയ്തു. എന്നാൽ വാഴിച്ച സംഭവം 'മെത്രാപ്പോലീത്തായും എപ്പിസ്കോപ്പായും കേട്ടാറെ' പാലപ്പിള്ളി. അതായത് രണ്ടു മെത്രാന്മാർ

ഉള്ളപ്പോഴാണ് സംഭവം. മാർത്തോമ്മാ 6 എപ്പിസ്കോപ്പയും ഈവാനിയോസ് മെത്രാപ്പോലീത്തായും. (1802 ജൂലൈ 8 കാട്ടുമങ്ങാട്ട് അബ്രഹാം മാർ കൂറീലോസ് 1 കാലം ചെയ്തു. കബർ- തൊഴിയൂർ ഭദ്രാസനപ്പള്ളി. (1802 മിഥുനം 27 തൊഴിയൂർ സഭാചരിത്രം (978 മിഥുനം 25 നിഗ്രവ. 1803 ജൂലൈ 6) 32 കൊല്ലം വാണു. 2 പേർക്കു സ്ഥാനം കൊടുത്തു. എങ്കിൽ വാഴ്ച 1770?)

1773 ജൂലൈ 8 (948 മിഥുനം 27) മാർ ഗ്രീഗോറിയോസ് യൂഹാനോൻ (കാട്ടുമങ്ങാട്ട് അബ്രഹാം മാർ കൂറീലോസിനെ വാഴിച്ച) കാലം ചെയ്തു. കബർ- മുളന്തുരുത്തി മാർ തൊമ്മൻ പള്ളി. ഓർമ്മ ജൂലൈ 10. കണ്ടനാട്ടു താമസിച്ചിരുന്ന മാർ ഈവാനിയോസ് അറിഞ്ഞില്ല. (1772 മിഥുനം 27 പാലപ്പിള്ളി)

1774 ഇടവം 15 കാട്ടുമങ്ങാട്ട് മാർ കൂറീലോസ് തോഴിയൂരിൽ പള്ളി സ്ഥാപിച്ചു. (1772 ഇടവം 15?) സഹോദരൻ ഗീവറുഗീസ് കത്തനാർക്കു റമ്പത്വവും കൊടുത്തു. പാലപ്പിള്ളി.

1777 (953 ചിങ്ങം 30 /സെപ്റ്റ. 11?) കരിയാറ്റിൽ യൗസേഫ് മല്പാനും ശിഷ്യനും കൂടി മാർ തോമ്മാ 6 ൽ നിന്ന് 6-ാം പീയൂസ് പാപ്പായ്ക്ക് എഴുത്തു വാങ്ങുന്നു.

1783 ഫെബ്രു. 17 ലിസ്ബൺ. കരിയാറ്റിൽ മല്പാനെ കൊടുങ്ങല്ലൂർ മെത്രാപ്പോലീത്തായാക്കുന്നു. ഫെബ്രു. 14?

1784 ഏപ്രിൽ 10 കരിയാറ്റിൽ നിർദ്ദേശിച്ചപ്രകാരം പാറേമ്മാക്കൽ തോമ്മാക്കത്തനാർ മലങ്കരപ്പള്ളിക്കാർക്ക് കത്തയക്കുന്നു.

1786 സെപ്റ്റ.9 കരിയാറ്റിൽ മെത്രാൻ ഗോവയിൽ ആകസ്മികമായി കാലം ചെയ്തു. കബർ ഗോവ കത്തീഡ്രൽ (962 കന്നി 12 (1786 സെപ്റ്റ. 23) നിഗ്രവ. സെപ്റ്റ. 10 ഏട്ട് നോട്ട്. സെപ്റ്റ. 9 എന്നും പറയുന്നു. മെയ് 1?

1786 ൽ പാറേമ്മാക്കൽ ഗവർണ്ണദോർ കേരളത്തിലെത്തി കൊടുങ്ങല്ലൂർ ഭരണമേറ്റു.

1787/ 962 മകരം /ജനുവരി. ഗോവ മെത്രാപ്പോലീത്തായിൽ നിന്ന് അംഗീകാരം നേടി പാറേമ്മാക്കൽ ഗവർണദോർ തലശ്ശേരിയിൽ. (962 മകരത്തിൽ മലയാളത്തെത്തി. പാലപ്പിള്ളി.)

1794 ഏപ്രിൽ 18 (969 മേടം 7 ദുഃഖവെള്ളി) മാർ ഈവാനിയോസ് /യോഹന്നാൻ (ക്രിസ്റ്റഫോറസ്) നിര്യാതനായി. കബർ. ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളി. ഓർമ്മ ഏപ്രിൽ 17. (1752 ഏപ്രിൽ 10 മീനം 30 ന് എപ്പിസ്കോപ്പയായെന്നും; അല്ല, വരുമ്പോൾ എപ്പിസ്കോപ്പ തന്നെയായിരുന്നുവെന്നും പറയപ്പെടുന്നു.)

1784 (959 മെടം 7) ഈവാനിയോസ് എപ്പിസ്കോപ്പ കാലം ചെയ്തു. ഇദ്ദേഹം കായംകുളം പീലിപ്പോസു കത്തനാർക്കും 6-ാം മാർത്തോമ്മായുടെ അനന്തരവൻ മാത്തൻ കത്തനാർക്കും എറമ്പത്വം കൊടുത്തു. പാലപ്പിള്ളി.

1794 കാട്ടുമങ്ങാട്ട് ഗീവർഗീസ് മാർ കൂറീലോസ് 2 തോഴിയൂർ മെത്രാനായി. കാട്ടുമങ്ങാട്ട് അബ്രഹാം മാർ കൂറീലോസ് വാഴിച്ചു.

(1773-1778 (949-953 നിടയ്ക്ക്) കാട്ടുമങ്ങാട്ട് ഗീവർഗീസ് മാർ കൂറീലോസ് (ദീവന്നാസ്യോസ്) മെത്രാനായി. കാട്ടുമങ്ങാട്ട് അബ്രഹാം മാർ കൂറീലോസ് 1 വാഴിച്ചു. അനുജൻ. നിര്യാണത്തിയതിയും അറിവില്ല) കാട്ടുമങ്ങാട്ടു അബ്രഹാം (കുര്യൻ) മാർ കൂറീലോസ് മെത്രാൻ സഹോദരൻ ഗീവറുഗീസ് കത്തനാരെ റമ്പാനാക്കിയിരുന്നു. പാലപ്പിള്ളി.

1799 ജൂൺ 10 ഇടവം 29. (പഴയ കണക്കിൽ ഇടവം 20) തിങ്കൾ. തത്തമ്പിള്ളി മാർ മീഖായേൽ പള്ളി. രണ്ടു കൂറ്റുകാരും തമ്മിൽ യോജിച്ച് പടിയോല എഴുതി. മാർത്തോമ്മാ 6 റോമൻ രീതിയിൽ പത്തീറയെടുത്ത് കുർബ്ബാന ചൊല്ലി. (1799 ജൂൺ 21-ന് പൗരസ്ത്യ സുറിയാനി (കൽദായ) പാത്രിയർക്കീസിന്റെ അടുക്കൽ നിന്നു വന്നിരുന്ന ഒരു വൈദികന്റെയും കട്ടക്കയത്തിൽ അബ്രാഹത്തിന്റെയും സാന്നിദ്ധ്യത്തിലും പണ്ടാരി (പുത്തൻചിറയിൽ അപ്രസിദ്ധൻ പൗലൂസ്, വാർദായുടെ മെത്രാൻ. മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് സ്വീകാര്യനായിരുന്നില്ല. 'മെത്രാൻ ചുമതല' നിർവ്വഹിക്കുവാൻ പാറേമ്മാക്കൽ അനുവദിച്ചിരുന്നില്ല) യുടെ അദ്ധ്യക്ഷതയിലും കൂടിയ ഒരു അനധികൃത സമ്മേളനത്തിൽ വച്ച് ഒന്നാം മാർ ദീവന്നാസ്യോസ് കത്തോലിക്കാസഭയിൽ പ്രവേശിച്ചു. Rev.Dr. പ്ലാസിഡ്) 974 ഇടവം 30 തിങ്കൾ. ഒരു കടലാസു ഉണ്ടുപൊൽ കൈത്തൊട്ടിൽ മല്പാൻ വായിച്ചു. പിന്നെ മെത്രാപ്പോലീത്തായെ കമ്പസാരിപ്പിച്ചു. പൗലൊസു മെത്രാൻ റൂശ്മാ ചെയ്തു. പിന്നെ ദുഃഖത്തൊടെ പത്തീറാക്കുർബ്ബാനയും ചൊല്ലി. മിഥുനം 18 ന് മാത്തുത്തരകന്റെ ചെവി രണ്ടും അറുത്തുകളഞ്ഞു ഉപ്പുകൂടാതെ തകര അവിച്ചതും തീറ്റിക്കയും ചെയ്തതു സത്യസുറിയാനിക്കാരെ ഉപദ്രവിച്ചതിനു മതിയായ ശിക്ഷ. പാലപ്പിള്ളി.

1802 ജൂലൈ 8 കാട്ടുമങ്ങാട്ട് അബ്രഹാം മാർ കൂറീലോസ് 1 കാലം ചെയ്തു. കബർ- തൊഴിയൂർ ഭദ്രാസനപ്പള്ളി. (1802 മിഥുനം 27 തൊഴിയൂർ സഭാചരിത്രം (978 മിഥുനം 25 നിഗ്രവ. 1803 ജൂലൈ 6) 32 കൊല്ലം വാണു. 2 പേർക്ക സ്ഥാനം കൊടുത്തു. എങ്കിൽ വാഴ്ച 1770?
1807 പൈങ്ങാമുക്ക് ചീരൻ സ്കറിയ മാർ പീലക്സീനോസ്1 (മാർ ദീവന്നാസ്യോസ്? നിഗ്രവ) തൊഴിയൂർ മെത്രാനായി. കൂറിലോസ് 2 വാഴിച്ചു.
1808 ഏപ്രിൽ 8 നാല്പതാം വെള്ളി. (983 മീനം 27 ഇരുപത്തിരണ്ടര നാഴിക പുലർന്നപ്പോൾ) മാർ തോമ്മാ 6 (ജോസഫ് മാർ ദീവന്നാസ്യോസ് 1) കാലം ചെയ്തു. കബർ- പുത്തൻകാവ് സെന്റ് മേരീസ് പള്ളി. ഓർമ്മ ഏപ്രിൽ 7. (1808/983 മീനം 25 എന്നതു ശരിയല്ല.) മീനമാസം 28- വെള്ളിയാഴ്ച ഏഴര നാഴിക പകലെ എന്ന് ശക്തൻ തമ്പുരാന് എഴുതി. പേ. 290 (1807 മീനം 25 പാലപ്പിള്ളി.)
1809 ഏപ്രിൽ വിദേശി മാർ ദീയസ്കോറോസ് യൂഹാനോൻ മടങ്ങുന്നു. മെക്കാളി നാട്ടുകടത്തി. 1809 മേടം 3? 1808
1809 (1810) മേയ് 28/29 മുളന്തുരുത്തി. തോഴിയൂർ ഗീവർഗീസ് മാർ കൂറീലോസ് 2 കാട്ടുമങ്ങാട്ട് കാലം ചെയ്തു. കബർ- വെട്ടിക്കൽ സെന്റ് തോമസ് ദയറാ. (1807)
1811 കുന്നങ്കുളം കിടങ്ങൻ ഗീവർഗീസ് മാർ പീലക്സീനോസ് 2 തൊഴിയൂർ മെത്രാനായി. മുൻ ആർത്താറ്റ് വികാരി (989 /1813-14 നിഗ്രവ)
1811 തൊഴിയൂർ മെത്രാൻ ചീരൻ സ്കറിയ മാർ പീലക്സീനോസ്1 (മാർ ദീവന്നാസ്യോസ്?) കാലം ചെയ്തു. കബർ- തൊഴിയൂർ ഭദ്രാസനപ്പള്ളി. (1814 /889)
1815 മാർച്ച് (മീനം) കോട്ടയം പഴയ സെമിനാരിയിൽ പഠനം തുടങ്ങി. (990 പാലപ്പിള്ളി.)
1815 ധനു. പുത്തൻകാവ്. മാർ തോമ്മാ 9 (കടമറ്റത്ത് ഐപ്പ് കത്തനാർ) മെത്രാനായി. എട്ടാം മാർത്തോമ്മാ വാഴിച്ചു. എട്ടാം മാർത്തോമ്മായുടെ ചിറ്റപ്പൻ. (പുലിക്കോട്ടിൽ മെത്രാനായ ശേഷം. പാലപ്പിള്ളി.)
1815 മാർച്ച് 21 (990 മീനം 9. നാല്പതു സഹദേന്മാരുടെ ഓർമ്മ) പഴഞ്ഞി. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ജോസഫ് മാർ ദീവന്നാസ്യോസ് 2 എന്ന പേരോടെ മെത്രാനായി. നോമ്പിലെ രണ്ടാം ചൊവ്വാഴ്ച. വളരെ സംശയത്തിലാണ് തിയതി. തോഴിയൂർ കിടങ്ങൻ മാർ പീലക്സീനോസ് വാഴിച്ചു. (991 മീനം 9. പാലപ്പിള്ളി 1816. ശരിയാകാം)
1816 ജനുവരി 22 മാർത്തോമ്മാ 8 നിരണത്ത് കാലം ചെയ്തു. കബർ- പുത്തൻകാവ് സെന്റ് മേരീസ് പള്ളി. (991 മകരം 10 നിഗ്രവ) (1815 തുലാം 12, 1816 ജനു. 10, 1816 മീനം 12, തുലാം 12 എന്നിങ്ങനെയും കാണാം) 991 തുലാം 12 പാലപ്പിള്ളി. ഇട്ടൂപ്പ് റമ്പാൻ സ്ഥാനമേറ്റ ശേഷം എന്നു പറയുന്നതിനാൽ തിയതി തെറ്റാകാം.
1817 -1818 (993) മാർ തോമ്മാ 9 (ഐപ്പ്) കാലം ചെയ്തു. കബർ- കടമറ്റം സെന്റ് ജോർജ്ജ് പള്ളി. (1816-17?)
1817 ഒക്ടോ. 19 (993 തുലാം 7) ഞായറാഴ്ച. പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ് 3 മെത്രാനായി. തോഴിയൂർ മാർ പീലക്സീനോസ് വാഴിച്ചു. (തുലാം 6, 8, 26, 1817 ഒക്. 29 എന്നീ തിയതികളും കാണാം.) 993 തുലാം 26. കോട്ടയം ചെറിയ പള്ളിയിൽ വച്ച് വാഴിച്ചു. പാലപ്പിള്ളി.
1825 മെയ് 16 (1000 ഇടവം 4 നിഗ്രവ) പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ് 3 കോളറയാൽ കാലം ചെയ്തു. കബർ- കോട്ടയം ചെറിയ പള്ളി. 1825 ഇടവം 5 ഇടവഴിക്കൽ ഡയറി. ഓർമ്മ മെയ് 19. (999 ഇടവം 5. പാലപ്പിള്ളി. കോട്ടയം ചെറിയ പള്ളി സ്ലാബ് : 5-10-1000)
1825 (ആഗ. 27) 1001 ചിങ്ങം 15 (വാങ്ങിപ്പ്?) പള്ളിക്കര. പീലിപ്പോസ് മാർ ദീവന്നാസ്യോസ് ചേപ്പാട്ട് മെത്രാനായി തെരഞ്ഞെടുപ്പ്. തോഴിയൂർ മാർ പീലക്സീനോസ് വാഴിച്ചു. (1000 മിഥുനം 15/ 1825 ജൂൺ 27 നിഗ്രവ, 1825 ചിങ്ങം 21 ഇടവഴിക്കൽ, 1825 ജൂൺ 26, 1825 ആഗ. 29 എന്നീ തിയതികളും കാണാം. 1825 ജൂണിൽ തെരഞ്ഞെടുപ്പും ആഗ. വാഴ്ചയും നടന്നിരിക്കാം.) മലങ്കര മെത്രാൻ 1825-1846. പുന്നത്രയുടെ നാല്പതിനാണ് വാഴ്ച നടന്നത്. (ആഞ്ഞിലിമൂട്ടിൽ പീലിപ്പോസു കത്തനാർ. നാല്പതാം ദിവസം. ചിട്ടിപ്രകാരം തെരഞ്ഞെടുത്തു. 1000 മാണ്ടിൽ വാഴിച്ചു. പാലപ്പിള്ളി) കോട്ടയം ചെറിയപള്ളിയിൽവച്ച് ?
1825 നവ. വൃശ്ചികം 8 / 10 വിദേശി അബ്ദൽ മശിഹാ മാർ അത്താനാസ്യോസ് (അബ്ദംശീഹ്), അബ്രഹാം /സൂബോറോ റമ്പാൻ എന്നിവർ കേരളത്തിൽ. (1826 വൃശ്ചികം 3 പാലപ്പിള്ളി.) 1001 വൃശ്ചികം

3. മട്ടാഞ്ചേരിൽ എത്തുമ്പോൾ കണ്ടനാട്ട്, കരിങ്ങാച്ചിറ തുടങ്ങി അഞ്ചു വടക്കൻ പള്ളിക്കാർ മെത്രാനെ കണ്ടു. (ക്ലദാശാസംസർഗ്ഗം ഇല്ലാതിരുന്ന ആംഗ്ലിക്കൻ സഭയിലെ ബിഷപ്പ് ഹെബറിൽനിന്ന് ബോംബെയിൽവച്ച് മാർ അത്താനാസ്യോസ് കുർബ്ബാന അനുഭവിച്ചതായി ബി.ജി. ഹവാർഡ് പേ. 65)

1825 ഡിസമ്പർ 25 ഞായർ. (സു.ക. 1001 ധനു 13) കോട്ടയം. സഭാപ്രതിനിധിയോഗം. അന്നു രാത്രിയിൽ ചെറിയ പള്ളിയിൽ വച്ച് പള്ളിക്കാരെക്കൊണ്ട് തന്നെ അനുസരിക്കാമെന്ന രേഖയിൽ മാർ അത്താനാസ്യോസ് ഒപ്പിട്ടുവിച്ചു. പിറ്റെ ദിവസം കടമറ്റം ചെറിയ തെക്കലക്കാടനും വടകരെ ഓണശ്ശേരിക്കും പ്രവത്ത കാരാമ്മെക്കും മാർ അത്താനാസ്യോസ് തലചിരെച്ച് പട്ടം കൊടുത്തു. നിഗ്രവ

1826 മാർച്ച് വിദേശി അബ്ദൽ മശിഹാ മാർ അത്താനാസ്യോസ് (അബ്ദുംശീഹ്) മടങ്ങുന്നു. (1826 മീനം 11 ഇദ്ദേഹത്തെ നാടുകടത്താനും ഇദ്ദേഹത്തിൽനിന്നു പട്ടമേറ്റവരെ ബന്ധനസ്ഥരാക്കുവാനും മിഷനറിമാരുടെ ശുപാർശപ്രകാരം ദിവാന്റെ ഉത്തരവ്. മീനം 20 ന് ചെറിയ പള്ളിയിൽ നിന്നും ഇറക്കി) ബാവാപക്ഷത്തു നിന്നതിൽ കൊനാട്ടു മല്പാൻ എടവഴിക്കൽ കത്തനാര തെക്കെത്തല കത്തനാര മുതൽ പേരെ തടവിൽ പാർപ്പിച്ചു. പാലപ്പിള്ളി. പാലക്കുന്നത്തു് അബ്രഹാം മല്പാനും കൂട്ടത്തിലുണ്ട്.

1829 ഫെബ്രു. 6 (1004 മകരം 25) തൊഴിയൂർ മെത്രാൻ കിടങ്ങൻ ഗീവർഗീസ് (സ്കറിയ) മാർ പീലക്സീനോസ് 2 കാലം ചെയ്തു. കബർ തൊഴിയൂർ ഭദ്രാസനപ്പള്ളി. 1816-17 ൽ മലങ്കര മെത്രാൻ. (1830/1006 മകരം 26?) 1005 മകരം 25. സിമ്മനാരിയിൽ വച്ച്. പാലപ്പിള്ളി.

1829 (1004 കുംഭം 30) ചേപ്പാട്ട് മാർ ദീവന്നാസ്യോസിന് രാജകീയ വിളംബരം. (മൂന്നര വർഷത്തിനു ശേഷം. എങ്കിൽ വാഴ്ച 1001 ചിങ്ങം /കന്നി)

1829 മാർച്ച് (27) അഞ്ഞൂർ കുത്തൂർ ഗീവർഗീസ് മാർ കൂറീലോസ് 3 തൊഴിയൂർ മെത്രാൻ. 1004 മീനം 6 അല്ലെങ്കിൽ അടുത്ത ദിവസം ആകാം. മീനം 15 തൊഴിയൂർ സഭാചരിത്രം. 'പരിശുദ്ധ മാർത്തോമ്മായുടെ സിംഹാസനത്തിൽ വാഴുന്ന പീലിപ്പോസ് ദീവന്നാസ്യോസ്' (ചേപ്പാട്ട്) വാഴിച്ചു.

1846 സെപ്റ്റ. (1021 ചിങ്ങം) യൂയാക്കീം മാർ കൂറീലോസ് (മേല്പട്ടം 1845 ശ്ബോത്ത് 18/1845 മാർച്ച് 2) സഹോദരനോടൊപ്പം (മക്കുദിശാ) കൊച്ചിയിൽ. തുർക്കി തുറബ്ദീനിലെ ഹബബ് സ്വദേശി. ഡോ. ചീരൻ 1022?

1848 (1023 മീനം 4) പാലക്കുന്നത്തു് മാത്യൂസ് അത്താനാസ്യോസും യൂയാക്കീം മാർ കൂറീലോസുമായുള്ള തർക്കത്തിൽ കൊല്ലം പഞ്ചായത്തു വിധി. 1852 മിഥുനം 9? (1023 മിഥുനം 9. പാലപ്പിള്ളി)

1855 ഒക്ടോ. 9 (1031 കന്നി 27) ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് കാലം ചെയ്തു. കബർ- ചേപ്പാട്ട് സെന്റ് ജോർജ്ജ് പള്ളി. (കബറിടത്തിൽ തിയതി 1855 ഒക്. 12) 1030 കന്നി 27 പാലപ്പിള്ളി. 1854